# കലാകൗമുദി

381

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ഡിസംബർ 26, 1982

വില: 1 രൂപ 50 പൈസ

എഡിറ്റർ: എം. എസ്. മണി

സഹപത്രാധിപന്മാർ:

എസ്. ജയചന്ദ്രൻനായർ

എൻ. ആർ. എസ്. ബാബു

ഇലസ്ട്രേഷൻസ്: നമ്പൂതിരി



## കൗമുദി ന്യൂസ് സർവീസിന്റെ സ്പെഷ്യൽ റിപ്പോർട്ടുകൾ



## സ്പെഷ്യൽ ഫീച്ചർ



## കവിത



## യാത്രാവിവരണം



## ലേഖനം



## കഥ



## നോവൽ



## സിനിമ



## പലവക



## മുഖചിത്രം

നളിനി

ഫോട്ടോ: ശ്രീ. ബികാഷ് റോയി

ഇൻസെററ്—വി. കെ. എൻ.

(പേജ് 6)

## ഡാ: ജി. വേലായുധൻെറ കത്തു്

വ്യക്തിപരവും കുടുംബപരവുമായ പ്രശ്നങ്ങളെപ്പററി ധാരാളം കത്തുകൾ നേരിട്ടു ലഭിക്കുന്നുണ്ടു്. അധികം കത്തുകളും മാനസികവും ലൈംഗികവും കുടുംബസംബന്ധവുമായ കാര്യങ്ങളെ സംബന്ധിച്ചവയാണു്. സമയക്കുറവുമൂലം ഈ കത്തുകൾക്കു് മറുപടി അയയ്ക്കാൻ പലപ്പോഴും കഴിഞ്ഞിട്ടില്ല. മാനസികരോഗ വിദഗ്ധൻ, സോഷ്യോളജിസ്ററ്, സൈക്കോളജിസ്റ്റ്, സെക്സോളജിസ്റ്റ് തുടങ്ങിയവർ അടങ്ങുന്ന ഒരു ടീം ഈ കത്തുകൾ വിശകലനം ചെയ്തു മറുപടി അയയ്ക്കുന്നതിനായി ഇപ്പോൾ സംവിധാനം ചെയ്തിട്ടുണ്ടു്. മറുപടി അയയ്ക്കുന്നതിനുള്ള പോസ്റ്റേജോടുകൂടി കത്തുകൾ അയച്ചാൽ അതിനു വിശദമായ മറുപടി കഴിയുന്നതും വേഗം അയയ്ക്കുന്നതാണു്. ദൈനംദിന ജീവിതത്തിൽ നേരിടുന്ന ഏതു പ്രശ്നത്തെപ്പററിയും ചോദ്യങ്ങൾ ചോദിക്കാവുന്നതാണു്. ചോദ്യകർത്താവിൻെറ പേരും മേൽവിലാസവും രഹസ്യമായി സൂക്ഷിക്കുന്നതാണു് (ടീം അംഗങ്ങളിൽ നിന്നും).

ഡാ: ജി. വേലായുധൻ
എം. ഡി.
ജി. ജി. ഹോസ്പിററൽ,
കുമാരപുരം.

## ഏഷ്യാഡിനെപ്പററി

നമ്മിലെ സഹൃദയത്വത്തിനു് കുറേ അവശ കലാകാരന്മാരെ സൃഷ്ടിക്കാൻ കഴിഞ്ഞു എന്നതുപോലെ സ്പോർട്സ് പ്രേമത്തിനു് കുറേ അവശ കായികതാരങ്ങളെ സൃഷ്ടിക്കാൻ കഴിയുമെന്ന നിലവരരുതു്. ഏഷ്യാഡിൻെറ തിരശ്ശീല ഡെൽഹിയിൽ ഉയർത്തിയതും താഴ്ത്തിയതും കൊണ്ടുണ്ടായ നേട്ടം ആർക്കാണെന്നു് ഇവിടത്തെ ബുദ്ധിജീവികൾ വിലയിരുത്തട്ടെ. കോടിക്കണക്കിനു രൂപ വാരിച്ചെലവഴിച്ചിട്ടാണു് ലോകശ്രദ്ധയെ ഈ ദരിദ്രരാജ്യത്തിൻെറ തലസ്ഥാനിയിലേക്കു് ആകർഷിക്കുവാൻ നമുക്കു കഴിഞ്ഞിട്ടുള്ളതു്. ആരെന്തു പറഞ്ഞാലും നമുക്കു് താങ്ങാനാവാത്ത ആ പണം നമ്മുടേതാണെന്ന സത്യം മറന്നുകൊണ്ടു് ഏഷ്യാഡിൻെറ വിജയം ഇന്ദിരാ ഗാന്ധിയുടെ മിടുക്കുകൊണ്ടാണെന്നു് നാം വിളിച്ചുപറയുകയും എഴുതുകയും ചെയ്യുന്നു! വലിയ മറവിക്കാരും എളുപ്പത്തിൽവികാരാധീനരാവുന്നവരുമാണല്ലോ നാം. 1992–ൽ ഒളിമ്പിക്സ് ഇവിടെവച്ചു നടത്താൻ പററുമെന്നു കേൾക്കുമ്പോൾ ഇന്ദിരയുടെ തിളക്കമാർന്ന 'ഇമേജി'നു പിന്നിൽ സ്വതന്ത്ര ചിന്തയുടെയും വിലയിരുത്തലുകളുടെയും കുറവുകളുമായി നാം ചടഞ്ഞുകൂടുകയാണു് ചെയ്യുന്നതു്. ആ കുനിക്കൂടി ഇരിക്കലിൽ സുഖം കണ്ടെത്തിക്കൊണ്ടു് 1992–വരെ ഇന്ദിരയുടെ സാന്നിദ്ധ്യം നമുക്കാവശ്യമാണെന്നും നാം കണക്കുകൂട്ടുന്നു. ഈ കണക്കുകൂട്ടലുകൾക്കിടയിലേക്കു് പ്രാകൃത ചിന്താഗതികളുമായി കടന്നുവരുന്ന ചരൺ



ഫർണാണ്ടസുമാരെ മുമ്പത്തേക്കാളുപരി നാം വെറുത്തുപോവുകയും ചെയ്യുന്നു. കാരണം, അത്രയും അപക്വ ജനതയാണല്ലോ, നാം! 'മാസ്സി'നെ മയക്കിയ എം. ജി. ആർ, എൻ. ടി. ആർ. വെള്ളിത്തിര പ്രഭൃതികളെ ആക്ഷേപിക്കുകയും മററും ചെയ്യുന്ന നാം മേൽച്ചൊന്ന മയക്കു മരുന്നുകളെപ്പററി ഓർക്കാത്തതെന്തു്?

ഏതായാലും, ഏഷ്യാഡ് നടത്താനുണ്ടായ വീറും വാശിയും നമ്മുടെ സ്പോർട്സ് താരങ്ങളെ സംരക്ഷിച്ചു നിലനിറുത്തുന്നതിലും കാട്ടണം. ഇവിടെ ഒരു കായികതാരത്തിൻെറ കാലൊടിഞ്ഞാൽ തിരിഞ്ഞുനോക്കാൻ ആളുണ്ടാവില്ല. നേരേമറിച്ചു് ഒരു രാഷ്ട്രീയക്കാരനു് നെഞ്ചുവേദന ഉണ്ടായാൽ വിദഗ്ദ്ധചികിത്സയ്ക്കു് വിദേശത്തേക്കു പറക്കാം. സ്പോർട്സ് പ്രേമികൾ 'സ്റ്റാമിന'യെന്നു പറയുന്ന ഒന്നു് നമ്മുടെ താരങ്ങളിൽ അതിൻെറ തികവുററ അളവിൽ എത്രപേർക്കുണ്ടു്? കപ്പയും മത്തിക്കറിയും ശാപ്പിടുമ്പോൾ 'സ്റ്റാമിന' ഉണ്ടാകുമെങ്കിൽ നാമെല്ലാം സ്പോർട്സ് താരങ്ങളാണു്.

വിജയൻ എസ്.,
കല്ലുനാട്.

## വത്സമ്മ

ഒൻപതാം ഏഷ്യൻ ഗെയിംസ് അത്യന്തം ആകാംക്ഷയോടെ റേഡിയോവിൽക്കൂടിയും പത്രങ്ങളിൽക്കൂടിയും ഗ്രഹിച്ചുകൊണ്ടിരുന്ന എനിക്കു് കലാകൗമുദിയുടെ 379–ാം ലക്കത്തിൻെറ മുഖചിത്രം കണ്ടപ്പോൾ അത്യധികം സന്തോഷം തോന്നി. ഇന്ത്യയ്ക്കു്, പ്രത്യേകിച്ചു് നമ്മുടെ കൊച്ചു കേരളത്തിനു വേണ്ടി അത്ലററിക്സിൽ 400 മീററർ ഹർഡിൽസിൽ ഏഷ്യൻ റെക്കോർഡ് തിരുത്താൻ കഴിഞ്ഞ എം. ഡി. വത്സമ്മയ്ക്കു്, കലാകൗമുദിക്കു് കൊടുക്കാവുന്ന ഏററവും വലിയസ്ഥാനം നൽകിക്കണ്ടതിൽ സന്തോഷിക്കുകയും ചെയ്യുന്നു.

കൗമുദി ന്യൂസ് സർവീസിനു വേണ്ടി വത്സമ്മയെക്കുറിച്ചു് അശോക് കുമാറിൻെറ ലേഖനവും കള്ളിക്കാട്ടു് രാമചന്ദ്രൻെറ പ്രത്യേക ലേഖനവും വായിച്ചപ്പോൾ നമ്മുടെ സ്പ്രിൻറ് റാണി പി. ടി. ഉഷയുടെയും പ്രേമചന്ദ്രൻെറയും വെള്ളിക്കു് യാതൊരു വിലയും കല്പിക്കാത്ത പ്രതീതിയാണു് ഉണ്ടായതു്. സ്വർണ്ണത്തോളം വെള്ളിക്കു് സ്ഥാനമില്ലെങ്കിലും അവയും 33 രാജ്യങ്ങൾക്കിടയിൽ നിന്നും അഭിമാനപുരസ്സരം നേടിയെടുത്തതാണല്ലോ എന്നോർക്കേണ്ടതല്ലേ?

പി. കെ. മുരളീധരൻ,
അയ്യന്തോൾ, തൃശ്ശൂർ.

II

മാർക്ക് ലിസ്റ്റ് തിരുത്തി ഉയരങ്ങളിൽ കയറിപ്പററുന്നവരുടെ ഈ കാലഘട്ടത്തിൽ വൽസമ്മ റെക്കോർഡു തിരുത്തി ഇന്ത്യയ്ക്കു് സ്വർണ്ണം നേടി എന്നല്ലേ കൂടുതൽ ഉചിതമെന്നു് എൻെറ എളിയ മനസ്സിൽ തോന്നിപ്പോയി.

തോമസ്,
കോമ്പാറ.

## ഒരു കഥകളി സദ്യയിലെ 'കലാമണ്ഡലം'

പി. വേണുഗോപാലൻ കലാകൗമുദിയിൽ (ലക്കം 376) 'ഒരു കഥകളിസദ്യ' എന്ന തലക്കെട്ടിൽ എഴുതിയ ആസ്വാദന ലേഖനത്തെക്കുറിച്ചു്, കലാകൗമുദി ലക്കം 380–ൽ എളേടം ശങ്കരൻനമ്പൂതിരി, ഗുരുവായൂർ, 'ആ കഥകളി സദ്യ' എന്ന തലക്കെട്ടിൽ എഴുതിയ കത്തു് വായിച്ചപ്പോൾ ഈയുള്ളവനു് തോന്നിയ എളിയ അഭിപ്രായം രേഖപ്പെടുത്തിക്കൊള്ളട്ടെ.

'കലാമണ്ഡലത്തിൻെറ അക്രൂരൻ' എന്നു് വേണുഗോപാലൻ എഴുതിയതു് ഒരു മഹൽ സ്ഥാപനത്തെ കേവലം ഒരു വ്യക്തിയിലേക്കു് ഒതുക്കിയിരിക്കുകയാണെന്നും അതു് ഭംഗിയായില്ലെന്നും നമ്പൂതിരി എഴുതിക്കണ്ടു. പത്മശ്രീ കലാമണ്ഡലം കൃഷ്ണൻനായർ കേരളത്തിൽ മാത്രമല്ല, കേരളത്തിനു പുറത്തും വിദേശങ്ങളിലും 'കലാമണ്ഡലം' എന്ന പേരിൽ ഖ്യാതിനേടിയിട്ടുണ്ടു് എന്നതു് ഒരു സത്യംമാത്രമാണു്. ഈ രംഗത്തു് പ്രവർത്തിക്കുന്നവരും കഥകളിയുമായി ബന്ധമുള്ള മററു് മഹൽ വ്യക്തികളും കൃഷ്ണൻനായരെക്കുറിച്ചു് ഇങ്ങനെ പറഞ്ഞു കേട്ടിട്ടുണ്ടു്. കഥകളിക്കും, കലാമണ്ഡലത്തിനും ഭാരതം മുഴുവനും, വിദേശത്തും പ്രശസ്തി നേടിക്കൊടുത്തതിൽ മഹാകവി വള്ളത്തോളും ചിത്രൻനമ്പൂതിരിപ്പാടും ഒളപ്പമണ്ണയും എം. കെ. കെ. നായരും പത്മശ്രീ കലാമണ്ഡലം കൃഷ്ണൻനായരും വഹിച്ച പങ്കു് നിസ്തുലമാണെന്നു പറയുന്നതിൽ തെററുണ്ടെന്നു തോന്നുന്നില്ല. കലാമണ്ഡലത്തിൻെറപേരിൽ കൃഷ്ണൻനായരും കൃഷ്ണൻനായരുടെ പേരിൽ കലാമണ്ഡലവും പ്രശസ്തി നേടി എന്നു പറഞ്ഞാൽ അതാവും ശരിയെന്നു തോന്നുന്നു.

കലാമണ്ഡലത്തിൽ പഠിച്ചു് പുറത്തുവന്നിട്ടുള്ള വിദ്യാർത്ഥികളിൽ എന്തുകൊണ്ടും അഗ്രിമസ്ഥാനം അലങ്കരിക്കുന്നതു് പത്മശ്രീ കലാമണ്ഡലം കൃഷ്ണൻ നായർ തന്നെയാണു്. ഏതു കഥകളി സദസ്സിൽ ചെന്നാലും പണ്ഡിത പാമരഭേദമെന്യേ സദസ്യർ, അവിടെ പങ്കെടുക്കുന്ന നടന്മാരുടെ പേരു് തിരക്കുമ്പോൾ, 'ഇന്നു് കലാമണ്ഡലം കൃഷ്ണൻനായരുണ്ടോ' എന്നു് ചോദിക്കുന്നതു് കേൾക്കാറുണ്ടു്. (മററുള്ള മഹാനടന്മാരുടെ പ്രശസ്തിയും കഴിവും സാമർത്ഥ്യവും അഭിനയനൈപുണിയും പൂർണ്ണമായി അംഗീകരിക്കുകയും അവരെ മാനിക്കുകയുംചെയ്തുകൊണ്ടുതന്നെ ഞാൻ ഒരു വസ്തുത എഴുതുന്നുവെന്നുമാത്രം.) പത്മശ്രീ കലാമണ്ഡലം കൃഷ്ണൻനായരുടെ ഈ പ്രശസ്തിതന്നെയല്ലേ അദ്ദേഹത്തെ ദോഷമായിബാധിക്കുന്നതെന്നും ഞാൻ ശങ്കിക്കുന്നു. കാരണം അദ്ദേഹത്തെ തരം താഴ്ത്തിക്കാണിക്കാനുള്ള ഒരു പ്രവണത ഒരു വിഭാഗം ആൾക്കാരിൽ (ഇന്നത്തെ ചില നടന്മാരുൾപ്പെടെ)കണ്ടുവരുന്നുണ്ടു്. കൃഷ്ണൻ നായരുടെ... ''ഗുണവുമനവധി ദോഷമായിതു...'' എന്നല്ലാതെന്തു പറയാൻ?

ഇനി, ലേഖനത്തോടനുബന്ധിച്ചു കൊടുത്തിരുന്ന ചിത്രത്തെപ്പററി. ''ആ ചിത്രത്തിലെ പച്ചവേഷം കൃഷ്ണൻനായർ ആണു് എന്നു് ഏതു് 'കളിക്കമ്പക്കാരനും' പെട്ടെന്നു് മനസ്സിലാക്കാൻ സാധിക്കും.'' എന്നു് നമ്പൂതിരി എഴുതിക്കണ്ടു. കൃഷ്ണൻനായരുടെ പച്ചവേഷം, കണ്ടു പരിചയമുള്ള ആരും ചിത്രത്തിലെ പച്ചവേഷം കൃഷ്ണൻനായരുടേതാണു് എന്നു പറയാൻ ധൈര്യപ്പെടുമെന്നു തോന്നുന്നില്ല. നമ്പൂതിരി വേഷനിർണ്ണയം നടത്തിയിരിക്കുന്നതു് വേണുഗോപാലിൻെറ ലേഖനം ശ്രദ്ധാപൂർവ്വം വായിക്കാതെയാണെന്നും തോന്നുന്നു. കാരണം ഇഞ്ചക്കാട്ടു് രാമചന്ദ്രൻപിള്ള കെട്ടിയ കത്തിവേഷങ്ങൾ 'രുഗ്മിണീസ്വയംവര'ത്തിലെ ശിശുപാലനും, 'പൂതനാമോക്ഷ'ത്തിലെ കംസനുമാണെന്നു് ലേഖനകർത്താവുതന്നെ പറയുന്നുണ്ടു്. കംസവധത്തിലെ കംസൻെറ വേഷമിട്ടതാകട്ടെ ഹരിപ്പാട്ടു് രാമകൃഷ്ണപിള്ളയും. ചിത്രത്തിലെ വേഷങ്ങൾ ആരാണെന്നുള്ള സംശയനിവാരണത്തിനു് ലേഖനകർത്താവിൻെറ ശ്രദ്ധ ക്ഷണിക്കുന്നു.

വിശ്വൻ,
കൊണ്ടാട്ടു്,
രാമപുരം.

## എം. ടി.

അപ്പുണ്ണിയുടേയും, സേതുവിൻേറയും, ഗോവിന്ദൻകുട്ടിയുടേയും, ഹൃദയത്തിലൂടെയുള്ള മുരളിയുടെ യാത്രയ്ക്കു് ഒരു നോവലെററിൻെറ ഒഴുക്കുണ്ടായിരുന്നു. കഥപറയുന്ന ഒരുതരം സാങ്കേതികത്വം 'എം. ടി. യുടെ ഹൃദയത്തിലൂടെ' എന്ന ഫീച്ചറിൽ ഉപയോഗിച്ചിരിക്കുകയാണു് മുരളി. അഭിനന്ദനങ്ങൾ.

എം. ടി. ക്കു്, ജനിച്ചു വളന്ന മണ്ണിനോടുള്ള ആത്മബന്ധം മാതൃബന്ധത്തേക്കാളുപരിയായിരുന്നു. അറിയാത്ത അദ്ഭുതങ്ങളെ ഗർഭത്തിൽ വഹിക്കുന്ന മഹാസമുദ്രത്തേക്കാൾ അറിയുന്ന തൻെറ നിളാനദിയെ ഇഷ്ടപ്പെടുന്ന എം. ടി. ക്കു് കൂടല്ലൂർ എന്ന ഗ്രാമം ആത്മപ്രപഞ്ചമായിരുന്നു. ഇവിടെ, കൂടല്ലൂരും എം. ടി. യുടെ ഹൃദയവും എം. ടി. യുടെ ആത്മാവിൽ നിന്നുയിർക്കൊണ്ട കഥാപാത്രങ്ങളുമെല്ലാം ഒരേ ഒരു ബിന്ദുവിൽ എത്തിച്ചേർന്നിരിക്കുന്നതായി നാം കണ്ടെത്തുന്നു.



ആ ബിന്ദുവിലൂടെ മനുഷ്യനെ മനസ്സിലാക്കുന്നതു് ഒരു വലിയ കാര്യമായി കരുതുന്ന എം. ടി. ക്കു് സാഹിത്യം, ഒരു സോഷ്യൽ അവെയർനസ്സ് ഉണ്ടാക്കൽ മാത്രമായിത്തീന്നിരിക്കുന്നു! കാലത്തിൻെറ നഷ്ടസ്മൃതികളുടെ വേദനകളും അസ്തിത്വത്തിൻെറ വരമ്പുകൾവരെ ചെന്നെത്തുന്ന വ്യക്തിദുഃഖങ്ങളും ചിത്രീകരിച്ച എം. ടി. ക്കു് ഇന്നത്തെ നമ്മുടെ ഹ്യൂമൻ സിറേറ്വഷൻസ് കണ്ടിട്ടു് ഒരു പ്രതികരണവും ഉണ്ടാകുന്നില്ലേ? പറിച്ചുമാററുവാൻ കഴിയാത്ത വിധം മുതലാളിത്ത ജീർണ്ണത സാഹിത്യകാരനിൽപ്പോലും പടർന്നുകിടക്കുന്നു എന്നതല്ലേ സത്യം?

പ്രഭാകരൻ വി. പി.,
പനങ്ങാട്ടു്.

II

കലാകൗമുദിയുടെ 378–ാം ലക്കം എന്തു മധുരതരമായിരുന്നു. ഏതോ ഭാവഗീതംപോലെയുള്ള കാലത്തിനും, നാലുകെട്ടിനും, മഞ്ഞിനും ജന്മം നൽകിയ തൂലിക അടുത്തറിഞ്ഞപ്പോഴുണ്ടായ സന്തോഷം. നിളയും കൂടല്ലൂരിലെ ചെറിയ അങ്ങാടിയും അവിടെയുള്ള മുഖം നഷ്ടപ്പെടാത്ത യഥാർത്ഥ മനുഷ്യരും കാലത്തിൻെറ പുഴക്കുത്തേററുവെങ്കിലും പ്രൗഢതയോടെ തലയുയർത്തിനിൽക്കുന്ന നാലുകെട്ടും അതിലെ നിശ്വാസങ്ങളും ഗദ്ഗദങ്ങളും എല്ലാം നേരിൽ കണ്ടറിഞ്ഞതുപോലെ മനോഹരമായ ഈ ഫീച്ചർ തയ്യാറാക്കിയ കൗമുദി ലേഖകൻ മുരളിക്കു് നന്ദി.

സ്വകാര്യ ദുഃഖങ്ങളെ താലോലിച്ചു് ആൾക്കൂട്ടത്തിൽ തനിയെ കാണപ്പെടുന്ന എം. ടി. യെന്ന വാസുവിൻെറ കൂടെ ഒരു ദിവസം പങ്കിട്ടപ്പോൾ എന്തെല്ലാം കാണാൻ, കേൾക്കാൻ, കഴിഞ്ഞു.

നഗരത്തിൻെറ തിളങ്ങുന്ന വെളിച്ചത്തിൽനിന്നും ശാന്തസുന്ദരമായ സ്വന്തം ഗ്രാമത്തിൽ, പുഴയോരത്തു് ചെറിയൊരു വീടും, അതിലെ പണിപ്പുരയിലിരുന്നു് സ്വന്തം അനുഭവങ്ങളെ തൊട്ടുണർത്തി വിഷാദത്തിൻെറ പരിമളം ചാർത്തിയൊരുക്കുന്ന വാസുവെന്ന മുഖംമൂടിയില്ലാത്ത കഥാകാരനെയും കാണുന്നു! ഗ്രാമത്തിൽ പുതുതായിവന്ന കൊട്ടക, അതിൽക്കൂടി നഷ്ടമാവുന്ന ഗ്രാമത്തിൻെറ ചൈതന്യം, എം. ടി. യെന്ന മനുഷ്യനെ നൊമ്പരപ്പെടുത്തിയില്ലെങ്കിലേ അദ്ഭുതമുള്ളൂ. യാതൊരു കോലാഹലവുമില്ലാതെ മാതൃഭൂമിയിൽ നിന്നിറങ്ങിനടന്ന എം. ടി. യെന്ന ഒററയാനെ കലാകൗമുദി അന്നേ ആദരിച്ചിരുന്നല്ലോ! എം. ടി. നൽകിയ രാജിക്കത്തു് തമ്പുരാക്കന്മാർക്കു കിട്ടിയ നല്ലൊരടിയാണു്.

കഴിഞ്ഞ ഇന്നലെകൾ, ഹൃദയത്തിലെ ദുഃഖങ്ങളുടെ നീർച്ചാലുകൾ അതദ്ദേഹത്തിൻെറ മാത്രമായിരിക്കും. മകളെകാണാനുള്ള ഒരച്ഛൻെറ ആത്മസംതൃപ്തിക്കിടയിലും, ഒരമ്മയുടെ മുഖം. ബന്ധങ്ങളെ എവിടെയും തളച്ചിടാനിഷ്ടപ്പെടാത്ത തന്നോടൊപ്പം യാത്രചെയ്തു് എവിടെവച്ചോ മറെറാരു വഴിയിലേക്കു് തെന്നിമാറിയ, പഴയ സഹപ്രവർത്തക ഒരു വിഷാദഗാനമായി ആ ഹൃദയത്തിൽ ഒഴുകി നടക്കില്ലേ?

വിജയൻ, അബുദാബി.

III

നാട്യങ്ങളില്ലാത്ത നാടൻ തനിമയെപ്പററി, പച്ചിലപ്പടർപ്പുകളുടെ ശീതളിമയെപ്പററി, ദുഃഖങ്ങളുടെ ആഴങ്ങളെപ്പററി, പച്ചയായ മനുഷ്യനെപ്പററി...

എം. ടി. ക്കു തുല്യൻ എം. ടി. മാത്രം!

കൗടില്യൻ,
പൊയ്ക്കാട്ടുശ്ശേരി.

## ഇടശ്ശേരി

ഇടശ്ശേരി ഫീച്ചർ സംബന്ധിച്ചു് മുരളീധരൻ നായരും ഫോട്ടോഗ്രാഫറും അത്യന്തികമായ അഭിനന്ദനം അർഹിക്കുന്നു. ''കവിവന്നു് അമ്മയുടെ കണ്ണിൽ കലങ്ങി!'' എത്ര മനോഹരം! അമ്മയുടെ ഫോട്ടോവിലെ വ്യഞ്ജനാത്മകതയും അത്യധികം ഹൃദ്യം. കുററിപ്പുറം പാലം ടൈററിലാക്കാനുപയോഗിച്ചതിൻെറ വ്യഞ്ജനയും എനിക്കു നന്നേ ഇഷ്ടമായി. ആ പേരിലുള്ള കവിതയിൽ നിന്നു രണ്ടുവരി ഉദ്ധരിക്കുകകൂടി ചെയ്താൽ സാധാരണക്കാരും അതാസ്വദിച്ചേനെ. എല്ലാ ഹൃദ്യതകളും എടുത്തുപറയുന്നില്ല. എൻെറ നന്ദി സ്വീകരിക്കൂ.

അക്കിത്തം,
തൃശ്ശൂർ.

## വിഗണിച്ചതാണോ?

പ്രസന്നരാജൻ എഴുതിയ 'പീഡിതരുടെ ബലിപ്പാട്ടുകൾ' എന്ന ലേഖനം വായിച്ചു. ഏതാനും ചില കവിതകളിലൂടെത്തന്നെ പുതിയകവിതയുടെ കരുത്തുകാട്ടിത്തന്ന വി. ജി. തമ്പിയെ (പിറന്നാൾ വിചാരണ, കാവേരിയിലൊരു രാത്രി, മഷിത്തണ്ടു് തുടങ്ങിയവ) അവഗണിച്ചതിൻെറ കാരണം മനസ്സിലാവുന്നില്ല. വിജയലക്ഷ്മി, അഗസ്റ്റിൻ ജോസഫ്, വേണു വി. ദേശം, ഉദയഭാനു, രാവുണ്ണി എന്നിവരും ഈ തലമുറയിൽത്തന്നെ ഉൾപ്പെടുന്നുണ്ടു്. ലേഖനത്തിൽ പേരെടുത്തു പറഞ്ഞിട്ടുള്ള ചിലരേക്കാൾ പ്രതിഭാധനരുമാണു് ഇവർ.

ജോസഫ്,
മാടശ്ശേരി, മുക്കന്നൂർ.

**കൗമുദി ന്യൂസ് സർവീസ്**

# വി.കെ.എന്റെ ചിരി

അതൊരു മഴ നനഞ്ഞ വൈകുന്നേരമായിരുന്നു. പുറത്തു് അപ്പോഴും ചാറൽ നിലച്ചിരുന്നില്ല. പാലക്കാടൻ മലകൾ കടന്നുവരുന്ന കാററു് വിശാലമായ തൊടിയിൽ മേഞ്ഞു നടന്നു; ഒപ്പം തിരുവില്വാമലക്ഷേത്രത്തിൽ നിന്നുള്ള മണിയൊച്ചകളും. അന്നേരം പൂർണ്ണിമ ഒരു കഥ പറയാൻ തുടങ്ങി. അതുവരെ മരയഴികളിട്ട വരാന്തയിൽ മുത്തച്ഛനോടു പററിച്ചേർന്നിരുന്നു് മഴയുടെ തിമിർപ്പു കാണുകയായിരുന്നു അവൾ. പെട്ടെന്നാണു് മഴ നനഞ്ഞാൽ പനിവരുമെന്നു വിചാരിച്ചോടുന്ന ഒരു രാക്ഷസനെക്കുറിച്ചു് അവളോർത്തതു്. അവൾ പറയാൻ തുടങ്ങിയതു് ആ പാവം രാക്ഷസനെക്കുറിച്ചായിരുന്നു. മൂന്നരവയസ്സുകാരിയുടെ എല്ലാ കുസൃതിത്തരങ്ങളും ആ കഥയിൽ ഒളിഞ്ഞും തെളിഞ്ഞും നിന്നു. അതുകേട്ടു് വി. കെ. നാരായണൻകുട്ടി നായർ എന്നുപേരുള്ള അവളുടെ മുത്തച്ഛൻ പൊട്ടിപ്പൊട്ടിച്ചിരിച്ചു. വലിച്ചിരുന്ന ബീഡിയുടെ പുക തലയിൽക്കയറി മുത്തച്ഛൻ ചുമയ്ക്കാനും തുടങ്ങി. ചുമയടങ്ങിയപ്പോൾ മുത്തച്ഛൻ അവൾക്കു മറെറാരു കഥ പറഞ്ഞുകൊടുത്തു. ഒരു ദരിദ്രവാസി ആഹാരത്തിനു വകയില്ലാത്തതുകൊണ്ടു് അല്പം വിഷം വാങ്ങിത്തിന്നതിനുശേഷം ഒരു മരക്കൊമ്പിൽ കെട്ടിത്തൂങ്ങിച്ചാകാൻ കയറിയ കഥ. കഥ പറഞ്ഞുതുടങ്ങിയപ്പോഴേക്കും അവൾ വരാന്തയിൽ ഓടിനടന്നു് തുള്ളിച്ചാടി ചിരിക്കാനാരംഭിച്ചു. ആ ചിരിയും തമാശയുമൊക്കെ കേട്ടുകൊണ്ടു് അപ്പോഴേക്കും അകത്തുനിന്നു് വേദവതി അമ്മ ഇറങ്ങിവന്നു. പൂർണ്ണിമയുടെ അമ്മൂമ്മയാണു് അവർ. അവർക്കറിയാം, മുത്തച്ഛനും പേരക്കുട്ടിയും ചേർന്നാൽ ചിരിയുടെ ഒരു വലിയ ലോകംതന്നെ സൃഷ്ടിച്ചുകളയുമെന്നു്. മുത്തച്ഛന്റെ അതേ സ്വഭാവംതന്നെയാണു് പേരക്കുട്ടിക്കും. ചിരിക്കാൻ തുടങ്ങിയാൽപ്പിന്നെ രക്ഷയില്ല. ദേഷ്യം വന്നാലും സ്ഥിതിയതുതന്നെ.

"കേട്ടോ" കടന്നുവന്ന വേദവതിഅമ്മയെ സ്നേഹപൂർവ്വം നോക്കിയതിനു പിറകേ പൂർണ്ണിമയുടെ മുത്തച്ഛൻ പറഞ്ഞു: "നമ്മുടെ പേരക്കുട്ടി സ്വന്തമായി കഥ പറയാൻ തുടങ്ങിയിരിക്കുന്നു. അവൾക്കും വി. കെ. എനെപ്പോലെ (വി. കെ. എൻ. ജൂനിയർ) ആളുകളെ ചിരിപ്പിക്കുന്ന ഒരു കഥയെഴുത്തുകാരിയാകണമത്രേ—"

അതു പറഞ്ഞതോടൊപ്പം മുത്തച്ഛൻ പൂർണ്ണിമയെ വാരിയെടുത്തു് ഉമ്മവച്ചു. തന്റേടിയായ ആ മുത്തച്ഛന്റെ കണ്ണുകളിൽ ആഹ്ലാദവും അഭിമാനവും നിറഞ്ഞു. ജന്മം സഫലമായിരിക്കുന്നു. തന്റെ വഴി പിന്തുടരാൻ കൊതിക്കുന്ന ഒരനന്തരാവകാശിയെ കണ്ടെത്തിയിരിക്കുന്നു. ഇതുമതി. ഇതു ധാരാളം മതി.

വേദവതി അമ്മയും അതുതന്നെയാണു് ഓർത്തിരുന്നതു്. പക്ഷേ, അടുത്തദിവസം പൂർണ്ണിമ പോകും. അവളുടെ അമ്മ രഞ്ജനയോടൊപ്പം റൂർക്കിയിലേക്കു്. അവിടെയാണു മകളുടെ ഭർത്താവിനു ജോലി. ആർമി എൻജിനീയറാണു് അദ്ദേഹം. ക്യാപ്ററൻ കൃഷ്ണകുമാർ. വീട്ടിൽ അവധിക്കാലത്തെത്തുന്ന വിരുന്നുകാർ മാത്രമാണിന്നവർ. വല്ലപ്പോഴും മകൻ ബാലചന്ദ്രനും എത്തും. അയാൾക്കു് ഓയിൽ ഡ്രില്ലിങ്ങ്ഷിപ്പിലാണു ജോലി. ആ മകനും മകളും മാത്രമേ അവർക്കുള്ളു. അവർ വന്നെത്തുമ്പോൾ അതുവരെ ഏകാന്തമായിക്കിടന്നിരുന്ന ആ വലിയ വീടുണരും. അവർ പോയിക്കഴിഞ്ഞാൽ വീണ്ടും വേദവതി അമ്മയും നാരായണൻകുട്ടിനായരും നിശ്ശബ്ദതയും മാത്രം അവിടെ അവശേഷിക്കും. പിന്നെ മകനും മകളും മരുമകനും പേരക്കുട്ടിയും വന്നെത്തുന്ന അവധിക്കാലത്തിനായുള്ള കാത്തിരിപ്പാണു്. ആ കാത്തിരിപ്പിനിടയിലൂടെ കാലം പതുങ്ങിക്കടന്നുപോകുന്നു. പൂർണ്ണിമയ്ക്കു പറഞ്ഞുകൊടുക്കാൻ വേണ്ടി വി. കെ. എൻ. കഥകൾ കടലാസ്സിലാക്കുന്നു. അപ്പോഴെല്ലാം വളർന്നു വലുതായി ആ കഥകൾ വായിച്ചു രസിക്കുന്ന പൂർണ്ണിമ മുത്തച്ഛന്റെ മനസ്സിൽ ജീവിക്കുന്നു...

വരൂ, പേരക്കുട്ടിക്കുവേണ്ടി കഥകളെഴുതി ശേഖരിക്കുന്ന ആ മുത്തച്ഛനെ നമുക്കു കാണാം. കുറച്ചധികം കഥകൾ കേൾക്കാം. ചിരിക്കാൻ പലപ്പോഴും മറന്നുപോയ നമുക്കു് ഉള്ളം കുളിർക്കെ ഒന്നു ചിരിക്കാം. ആ ചിരിയിലൂടെ ലോകത്തിന്റെ അതിരുകൾ കണ്ടുമടങ്ങാം. സൂക്ഷിക്കുക. കാലുകൾ വഴുക്കും. പടികടക്കുമ്പോൾ കാണുന്ന പതിനൊന്നു ചതുരക്കട്ടകളില്ലേ? ഉവ്വ്. അതിലോരോന്നിലുമാണു് ചവിട്ടി മുന്നോട്ടുപോകേണ്ടതു്. സാഹിത്യത്തിലായാലും ജീവിതത്തിലായാലും ശ്രദ്ധിച്ചു കാലെടുത്തുവയ്ക്കണമെന്നു് ഒരു സൂചനകൂടിയാണതു്. സിമൻറിട്ടു് മണ്ണിലുറപ്പിച്ചിരിക്കുന്ന ആ ചതുരക്കട്ടകൾ. ഓരോ കട്ടയിലും ചവിട്ടിയെത്തുമ്പോൾ മുമ്പിലതാ, വടക്കേക്കൂട്ടാല തറവാടു്. അവിടെയാണു് വി. കെ. നാരായണൻകുട്ടി നായർ എന്ന മുഴുവൻ പേരുള്ള, മലയാള കഥാലോകത്തിലെ അതികായനായ വി. കെ. എൻ. എന്നു നാം അറിയുന്ന ആ തറവാട്ടുകാരണവർ താമസിക്കുന്നതു്. ഇപ്പോഴവിടെ ചിരിയോ, തമാശയോ ഇല്ല. പൂർണ്ണിമ മടങ്ങിപ്പോയിരിക്കുന്നു. നിശ്ശബ്ദമാണു് പരിസരം.

നേരെ ഉള്ളിലേക്കു കയറിച്ചെല്ലുക. അനുവാദത്തിനൊന്നും കാത്തുനിൽക്കേണ്ട കാര്യമില്ല. നിങ്ങൾക്കെപ്പോൾ വേണമെങ്കിലും അവിടെ കടന്നുചെല്ലാം. വേദവതിഅമ്മ ചായയും ബിസ്കററും മനസ്സുനിറയെ സ്നേഹവും നിങ്ങൾക്കുതരും. പക്ഷേ, തുറന്നുചിരിക്കാൻ, തുറന്നുപെരുമാറാൻ നിങ്ങൾക്കൊരു ഹൃദയമുണ്ടായിരിക്കണമെന്നുമാത്രം. ഹൃദയശൂന്യർ ഇന്ത്യയിൽ വർദ്ധിച്ചുവരുന്നതുകൊണ്ടു് 'ഹൃദയശൂന്യർക്കു പ്രവേശന'മില്ലെന്നു് ഒരു ബോർഡ് പടിക്കൽ സ്ഥാപിക്കാൻ ആ തറവാട്ടുകാരണവർക്കു പരിപാടിയുണ്ടു്. ബോറന്മാരുടെ ശല്യം സഹിക്കവയ്യാതെ ചിലപ്പോഴൊക്കെ അദ്ദേഹം വീടിനുള്ളിൽ ഒളിച്ചിരുന്നിട്ടുണ്ടു്. അതുകൊണ്ടു് അങ്ങോട്ടുകയറുംമുൻപേ ഒരു കാര്യം ശ്രദ്ധിക്കുക: വാചകമടിച്ചു് അദ്ദേഹത്തെ വീഴ്ത്താനാണെങ്കിൽ ഉറപ്പായും വീഴുന്നതു് നിങ്ങളായിരിക്കും. (അനുഭവസ്ഥർ കേരളത്തിൽ ഒരുപാടു കാണും.) എന്നിട്ടും നിങ്ങൾ തിരിച്ചുപോകാൻ ഭാവമില്ലെങ്കിൽ ഒരു വീക്കുവച്ചുതരാനും ആ അതികായൻ മടിക്കില്ല. അതുകൊണ്ടു് സൂക്ഷിച്ചോ—അവിടെ വി. കെ. എൻ. ഇരിപ്പുണ്ടു്.

മലയാളം വായിക്കുന്നവർക്കെല്ലാം ആ പേരു് സുപരിചിതമാണു്. ഒരു ശരാശരി ജനപ്രതിനിധിയെങ്കിലും വി. കെ. എൻ. കഥകളിൽ വന്നെത്താറുണ്ടെന്നതു മാത്രമല്ല അതിനു കാരണം. ആ ഭാഷയുടെ മിടുക്കിലൂടെ ഉയിർത്തെഴുന്നേററുവരുന്ന ഒരു ചെറിയ കഥാപാത്രംപോലും ജീവിതത്തിലൊരിക്കലെങ്കിലും നാം കണ്ടുമുട്ടിയതായിരിക്കുമെന്നതു തന്നെ. ഒരല്പം കൾസുമടിച്ചു്, മുണ്ടും വളച്ചുകെട്ടി മോന്തിക്കുള്ള ചലച്ചിത്രഗാന പ്രക്ഷേപണവും കേട്ടു് വീടണയാൻ പോകുന്ന ചാത്തൻസു തുടങ്ങി പയ്യനും ഇട്ടൂപ്പുമുതലാളിയും വരെ ഒരു സാധാരണ വായനക്കാരനെ സ്വാധീനിച്ചിട്ടുണ്ടു്. കൂട്ടത്തിൽ വി. കെ. എനെ നേരിലൊരിക്കൽ കാണാൻ കഴിഞ്ഞിട്ടുള്ളവർക്കാണെങ്കിൽ ആ രൂപം മറക്കുക അസാദ്ധ്യം. ഒത്ത തടി. ഒത്ത ഉയരം. ഒത്ത...

വി. കെ. നാരായണൻ കുട്ടി നായർ വി. കെ. എൻ. ആയതു് 1954-ലാണു്. ആദ്യകഥ പ്രസിദ്ധീകരിച്ചതു് അക്കൊല്ലമായിരുന്നു. അവിടെ നിന്നാണു് സാഹിത്യജീവിതമാരംഭിക്കുന്നതു്. ഇന്നും ഒരു വരിയെങ്കിലുമെഴുതാതെ അദ്ദേഹം കിടക്കപ്പൂകാറില്ല. തന്റെ ഗ്രാമത്തിലെ ജനജീവിതവുമായി ആഴത്തിൽ പ്രതികരിക്കുമ്പോൾ കിട്ടുന്നതെന്തോ, അതാണു് അദ്ദേഹത്തിന്റെ ഊർജ്ജം. വായിച്ചറിയുന്നതിനേക്കാൾ വി. കെ. എൻ. വില കല്പിക്കുന്നതു് തിരുവില്വാമലയുടെ ചുററുപാടുമുള്ള സാധാരണക്കാരുടെ ദിവസങ്ങളിലൂടെ കടന്നുകയറിപ്പോകുന്നതിനാണു്. തനിക്കു് അടുത്തറിയാൻ കഴിഞ്ഞിട്ടില്ലാത്ത ഒന്നിനെക്കുറിച്ചും ഇന്നുവരെ വി. കെ. എൻ. എഴുതിയിട്ടില്ല. ഒരു 'പുളു' എഴുതുമ്പോൾ പോലും അതിൽ സത്യം തിളങ്ങുന്നതു കാണാൻ കഴിയും. പുളുവിനിടയിൽപോലും ഒരുപാടു് പുളും അദ്ദേഹം വിരുതോടെ തിരുകിക്കയററും. ഒരു സാധാരണക്കാരനായ മലയാള ഡിററക്ടീവ് കഥാകാരനെപ്പോലും അദ്ദേഹം വെറുതെവിട്ടെന്നുവരില്ല. അതിഥിക്കു വീട്ടുകാർ കൊടുത്ത പലഹാരം, ഗ്രാമത്തിലെ പ്രമുഖ കഫേയിലുള്ള പുണ്യപുരാതന മധുരവസ്തുവാണെന്നു് ഒരു മലയാള ഡിററക്ടീവ് കഥാകാരൻപോലും ഒററനോട്ടത്തിൽ പറയുമെന്നു് അദ്ദേഹം വളരെ തന്ത്രപരമായി എഴുതിച്ചേർത്തുകളയും. പയ്യനും, ഇട്ടൂപ്പു മുതലാളിയും, പ്രിയദർശിനിയും, സർ ചാത്തുവും, ചാത്തൻസുമൊക്കെ വി. കെ. എന്നു് അടുത്തറിയാവുന്നവർ തന്നെ. അതിൽ ഇട്ടൂപ്പിനെ തൃശ്ശൂരിലെ ഒരു പുസ്തകക്കടയിൽ വച്ചും, പയ്യനെ ഡെൽഹിയിലെ ഒരു സേട്ടുപത്രമാപ്പീസിൽ വച്ചുമാണു് കണ്ടുമുട്ടിയതു്. അന്നു് പയ്യൻ ഡെൽഹി നഗരത്തിലെ ചിരപുരാതനമായ ചെററപ്പുരകളെക്കുറിച്ചും, അവയെ ചെററപ്പുരകളായിത്തന്നെ നിലനിറുത്തുന്ന സമൂഹത്തിലെ ഉന്നതകളായ ഒരുപററം തടിച്ചികളെക്കുറിച്ചും ഒരു ലേഖനപരമ്പര എഴുതാനുള്ള തിരക്കിലായിരുന്നു. ഒരു Faceless ക്യാരക്ടറിനെ തേടി വി. കെ. എൻ. ഡെൽഹിയിൽ അലയുമ്പോഴാണു് ടിയാൻ വന്നുകയറിയതു്. ഐ. എ. എസും, ഐ. എഫ്. എസും, ഐ. പി. എസും എഴുതി ജയിച്ചു് അതെല്ലാം പുല്ലുപോലെ വലിച്ചെറിഞ്ഞുകളഞ്ഞ കറകളഞ്ഞ ബുദ്ധിജീവിയും സമ്പൂർണ്ണ സോഷ്യലിസ്ററും തീററപ്രിയനും, യുക്തിവാദിയുമായ പയ്യൻ വി. കെ. എനെ വല്ലാതെ സ്വാധീനിച്ചുകളഞ്ഞു. അവനുമായി തന്റെ അനുഭവങ്ങൾ പങ്കുവച്ചപ്പോൾ വി. കെ. എൻ. ഒരുപാടു പയ്യൻ കഥകളെഴുതി. (പയ്യൻ സ്റ്റൈലിൽ ചെറുപ്പക്കാർ നടന്നിരുന്ന ഒരുകാലംതന്നെ ഉണ്ടായിരുന്നുവെന്നോർക്കുക.) പയ്യനോടൊപ്പം, ഇതുവരെ ഒററപ്പുസ്തകംപോലും മറിച്ചുനോക്കിയിട്ടില്ലാത്ത പുസ്തകക്കച്ചവടക്കാരൻ ഇട്ടൂപ്പു മുതലാളിയെക്കൂടി ചേർത്തപ്പോൾ സംഗതി ഉഗ്രമായി. ഇത്തരത്തിൽ അനുഭവത്തിന്റെ തിളക്കമുള്ളതുകൊണ്ടാണു് വി. കെ. എൻ. കഥകളെപ്പോഴും വാക്കുകളുടെ മുഴക്കത്തിനുമപ്പുറം നമ്മുടെ മനസ്സിലേക്കു നേരിട്ടു കടന്നു കയറുന്നതു്. സമൂഹത്തിലെ ഒരുപാടു് വൃത്തികേടുകൾ യാതൊരു സങ്കോചവുമില്ലാതെ വി. കെ. എൻ. കഥകളിലൂടെ മറനീക്കി വെളിയിൽ വന്നു. വായനക്കാർ ആ അസാമാന്യ ചങ്കൂററത്തിനു മുന്നിൽ തരിച്ചുനിന്നിരിക്കണം. കഥയെഴുത്തിൽ കാണിക്കുന്ന അതേ ചങ്കൂററംതന്നെ വി. കെ. എൻ. വ്യക്തിജീവിതത്തിലും പുലർത്തുന്നു.

നോക്കുക:

തുറന്നടിച്ചെഴുതാനും പറയാനും മലയാളത്തിൽ വി. കെ. എന്നു് പകരം വി. കെ. നാരായണൻകുട്ടിനായർ മാത്രം. വി. കെ. എൻ. കഥകളുടെ മുഖസൂചനയും ഈ തുറന്നടി തന്നെ. തൊട്ടാൽപ്പൊള്ളുന്ന, തുളഞ്ഞുകയറുന്ന സത്യങ്ങളാണവയെങ്കിൽപ്പോലും ആകാവുന്നിടത്തോളം മധുരം ചേർത്തുകളയും. ആ ഭാഷയുടെ മധുരം, അതിന്റെ മൂർച്ചയേറിയ കരുത്തു്, രൂപപരമായ ഔന്നത്യം ഇതെല്ലാം മലയാള കഥാസാഹിത്യചരിത്രത്തിൽ ഒരു പ്രത്യേക കാലഘട്ടത്തെ ഓർമ്മിപ്പിച്ചുകൊണ്ടിരിക്കും. സംശയമില്ല.



വി. കെ. എനും ഭാര്യയും

നോക്കു്, ഇത്തരത്തിൽ അമിതപ്രശംസയൊന്നും വി. കെ എന്നു് ഇഷ്ടമല്ല. പ്രശംസിക്കുന്നെങ്കിൽ അതു വളരെ സൂക്ഷിച്ചും കണ്ടും വേണം. ഇല്ലെങ്കിൽ ആരും ഇട്ടൂപ്പുമുതലാളിയായി മാറും. ഡാ, വേണ്ടെടാ. വേഷംകെട്ടു് കൈയിലു് വെച്ചോ.

അങ്ങനെ വി. കെ. എൻ. പലരോടും ക്രൂരമായി പറഞ്ഞിട്ടുണ്ടു്. ആളെപ്പൊക്കി ആകാശം കാണിച്ചു്, പിന്നെ ടപേന്നു് നിലത്തിടുന്നു. പലർക്കും അതുകൊണ്ടുതന്നെ വി. കെ. എൻ. സന്നിധാനത്തിൽ അടവുകൾ ഫലിക്കാറില്ല. പൂഴിക്കടകൻ വിദ്യയെടുത്താൽവരെ വി. കെ. എന്റെ കണ്ണിൽ മണ്ണുവീഴില്ല. അക്കാരണത്താലൊക്കെ സാഹിത്യലോകത്തു് വി. കെ. എന്നുള്ള ശത്രുക്കളുടെ എണ്ണം നമ്മുടെ രാഷ്ട്രസേവകർക്കു് അന്താരാഷ്ട്രകമ്പനികളിലുള്ള ഷെയറുകളേക്കാൾ കൂടുതൽ വരും. അവർ പറഞ്ഞുപരത്തുന്ന കെട്ടുകഥകളാണു് വി. കെ. എൻ. കഥകളേക്കാളധികം മാർക്കററിലുള്ളതു്. ഇത്രയധികം പൊയ്ക്കഥകൾ അന്തരീക്ഷത്തിൽ സൃഷ്ടിച്ച മറെറാരെഴുത്തുകാരൻ കാണില്ല. ഒരിക്കൽ കേൾക്കാം കരുനാഗപ്പള്ളിയിൽവച്ചു് വി. കെ. എൻ. ഒരവശസാഹിത്യകാരനെ സങ്കടം തോന്നി കുത്തിക്കൊന്നുവെന്നു്. മലയാളത്തിലെ ഒരു പ്രൊഫസർ നിരൂപകനെ 'നീയ്യാണോടാ അവൻ?' എന്നു ചോദിച്ചു് കാലുവലിച്ചു നിലത്തിട്ടുവെന്നാണു് അടുത്ത കഥ. ചില കെട്ടുകഥകളിൽ വി. കെ. എന്നു് നാലു കാലും നാലു കൈയും വന്നെത്താറുണ്ടു്. എല്ലാ കഥകളും കേട്ടു് അദ്ദേഹം പയ്യനെപ്പോലെ ദാർശനികമായി ചിരിക്കും. തല്പരകക്ഷികളുടെ ആവക കുപ്രചരണങ്ങളൊന്നും അദ്ദേഹം കണക്കിലെടുക്കാറില്ല. പറയുന്നവർക്കും കേൾക്കുന്നവർക്കും രസമുണ്ടെങ്കിൽ കുപ്രചരണവും

ഒരു കലാരൂപംതന്നെ എന്നദ്ദേഹം കൂട്ടിച്ചേർക്കും.

കമ്പോസ്റ്റുവളം, ആകാശവാണി, കൃഷിപാഠം, കർക്കടകം, കന്നി, തുലാം എന്നിങ്ങനെ ആഴത്തിൽ ചിന്തിച്ച് പറമ്പിൽ അലയുന്നതിനിടയ്ക്കാണ് നമ്മൾ വി. കെ. എന്നെ സന്ധിക്കുന്നത്. വിശാലമായ ക്യാൻവാസിൽ ആദ്യം ഒരു ചിരി. ചിരി കണ്ടാലറിയാം ആൾ നല്ല മൂഡിലാണെന്ന്. അതിനൊരു കാരണവുമുണ്ട്. വളരെ കാലമായി കാലിലിരുന്ന് കൊഞ്ഞനം കുത്തിയിരുന്ന 'എക്സിമ' വിടപറഞ്ഞിരിക്കുന്നു. വൈദ്യനായി വന്നത് കോവിലനാണ്. (സ്വയം ചികിത്സിച്ചു ചികിത്സിച്ച് കോവിലനും ഒരു വൈദ്യനായെന്നും, അരിയന്നൂരിൽ ഒരു മരുന്നുകടയിടാൻ പരിപാടിയുണ്ടെന്നും വി. കെ. എൻ.) കോവിലൻ കൊടുത്തയച്ച മരുന്നാണ് രക്ഷിച്ചത്. സാധനം ഓയിൻമെന്റാണ്. വിദേശിയൻ. Dermovate. അവനെ പല തവണ പ്രയോഗിച്ചു. എക്സിമ ഔട്ട്. എക്സിമയെ മാന്തിയകറ്റുന്ന രസത്തിൽ കുറെ നാളായി എഴുത്തുപണി മുടങ്ങിക്കിടക്കുകയായിരുന്നു. എഴുതിവരുന്ന ഒരു പുതിയ നോവൽ പകുതിയിൽവച്ചു നിറുത്തേണ്ടിവന്നു. അതിപ്പോൾ വീണ്ടും തുടങ്ങിയിരിക്കുന്നു. ഒരു പ്രത്യേക രൂപഘടനയാണ് ഈ നോവലിന്റേത്. അതിലൂടെ ഒരു രുദ്രൻ വെളിച്ചപ്പാടിനെയോ, മറ്റൊരു സർചാത്തുവിനെയോ ഉണർത്തിയുയർത്തികൊണ്ടുവരാനുള്ള തീവ്രശ്രമത്തിലാണ് വി. കെ. എൻ.

അപ്പോൾ പറമ്പിൽവച്ച് നമ്മൾ വി. കെ. എന്നെ കണ്ടുമുട്ടി. കണ്ടതും അന്വേഷണം വന്നു. എവിടെ നിന്നു വരുന്നു?

തിരുവനന്തപുരത്തുനിന്ന്.

ഓഹോ. നളിന, പുളിന, ഹൃദയ, സുഗത സുന്ദരിമാരുടെ പുണ്യപുരാതന ഭൂമിയിൽ നിന്ന്. അല്ലേ? വരൂ.

സുന്ദരമായി ഒന്നു വിരട്ടിയതിനുശേഷം അദ്ദേഹം നമ്മെ വീട്ടിലേക്കു കൊണ്ടുപോകുന്നു. വരാന്തകടന്ന് കോണികയറിയാൽ ധാരാളം പുസ്തകങ്ങളുള്ള ഒരു മുറി. അതാണ് വി. കെ. എന്റെ എഴുത്തുമുറി. അവിടെയിരുന്ന് അദ്ദേഹം നമ്മോടൊത്ത് പ്രപഞ്ചത്തിന്റെ അതിരുകൾ കടന്നുപോകുന്നു. കാലസമയബന്ധമൊക്കെ കേവലം നിസ്സാരമായൊരു വരികൊണ്ടു തട്ടിത്തെറിപ്പിക്കുന്ന വി. കെ. എൻ. അവിടെ കയറിവരുന്നു. സാഹിത്യത്തിലെന്നപോലെ സംസാരത്തിനിടയിലും ഹ്യൂമറും കമന്ററിയും പറങ്കികാലഘട്ടവും ഒരുമിച്ചുചേർത്ത് അദ്ദേഹം നമ്മെ ഞെട്ടിച്ചുകളയും.

വി. കെ. എന്ന് പ്രായമെന്തായെന്ന് ഒന്നു തിരക്കിനോക്കൂ. പറയില്ല. പകരം എന്നാണ് ജനിച്ചതെന്ന് താൻ ഓർത്തുകൊണ്ടിരിക്കുകയാണെന്നാണ് ഉത്തരം. സാഹിത്യത്തിലെത്ര അവാർഡുകൾ കിട്ടിയെന്നു ചോദിച്ചുനോക്കൂ. സാഹിത്യചരിത്ര ഗവേഷകരും നിരൂപക നാദസ്വരവിദ്വാന്മാരും അധികമുള്ള കാലമായതുകൊണ്ട്, അവരോടന്വേഷിക്കാൻ പറയും.

പിന്നെ സംസാരം പുതിയ എഴുത്തുകാരിലേക്കു നീങ്ങിച്ചെല്ലുന്നു. അവിടെനിന്ന് സാഹിത്യ അക്കാദമിവഴി ഇന്ത്യൻ രാഷ്ട്രീയത്തിലേക്കും. പുതിയ എഴുത്തുകാരെക്കുറിച്ച് നന്മനിറഞ്ഞ അഭിപ്രായമാണ് അദ്ദേഹത്തിന്. എഴുതാൻ കഴിവുള്ളവരൊക്കെ നിൽക്കും, അല്ലാത്തവരൊക്കെ തെറിക്കും. തെറിച്ചുകൊണ്ടിരിക്കുന്ന കാഴ്ച നിത്യവും ലഭ്യമാണ്. എല്ലാവരും ബ്രഹ്റ്റ്, സാർത്ര് എന്നൊക്കെ കലപില കൂട്ടാനാണ് സമയം ചെലവഴിക്കുന്നത്. അതിനുമുമ്പ് നമ്മുടെ മഹാഭാരതം പത്തുവട്ടം വായിക്കണം. ഇത്രയും ഔന്നത്യം പുലർത്തുന്ന മറ്റൊരു സൃഷ്ടിയില്ല.

അക്കാദമിയെക്കുറിച്ച് അത്ര നല്ല ധാരണയൊന്നും വി. കെ. എന്നില്ല. പിന്നെ ക്യാമ്പുകളിലൂടെ സാഹിത്യമുണ്ടാക്കാനാണ് അക്കാദമിയുടെ ശ്രമം. അതുപോലെ അക്കാദമിക്കൊരു റിസർച്ച് ലൈബ്രറിയുണ്ട്. അവിടെ ചെന്നിരുന്ന് സൗകര്യപൂർവ്വം ആർക്കെങ്കിലും റിസർച്ച് നടത്താൻ കഴിയുമെന്നു തോന്നുന്നുണ്ടോ? യൂനിവേഴ്സിറ്റികളിലേക്ക് അതു മാറ്റിയാൽ വലിയൊരു മുതൽക്കൂട്ടാവും. ഇതൊന്നും നടക്കാൻ പോകുന്ന കാര്യമല്ലെങ്കിലും.

ഇന്ത്യൻ രാഷ്ട്രീയത്തിന് നല്ല ഭാവിയുണ്ടെന്ന വിശ്വാസക്കാരനാണ് വി.കെ. എൻ. കലങ്ങിത്തെളിയാൻ കാലം കുറെ പിടിക്കുമെന്നു മാത്രം. കലക്കത്തിനിടയിൽനിന്നു മീൻ പിടിക്കുന്നവരെ തൽക്കാലം നമുക്കു കണ്ടില്ലെന്നു നടിക്കാം. ഇന്ത്യയിലിപ്പോൾ ജീനിയസുകളുടെ കാലമാണ്. അതാണ് തകരാറിനൊക്കെ കാരണം. അതേ സംബന്ധിച്ച് ഒരു കഥയെഴുതാനും വി. കെ. എന്ന് പരിപാടിയുണ്ട്, കഥയിതാകുന്നു; ഒരു ബസ്സിൽ ഒരേ സീറ്റിലിരുന്ന് രണ്ടുപേർ യാത്ര ചെയ്യുന്നു. താടിയും മുടിയും നീട്ടിവളർത്തിയ ഒരു ചെറുപ്പക്കാരനാണ് ഇടതുവശത്തിരിക്കുന്നത്. വലതുവശം ഒരു ശരാശരി ഇന്ത്യൻ പൗരനും. പെട്ടെന്നാണ് ഇന്ത്യൻ പൗരൻ താടിക്കാരനെ കുലുക്കിവിളിച്ച് ഒരു ചോദ്യമെറിയുന്നത്. "ജീനിയസ്സാണോ?"

"അതെ." താടിക്കാരന്റെ മറുപടി. പ്രേതത്തെ കണ്ടാലെന്നപോലെ ഇന്ത്യൻ പൗരൻ ബസ്സിൽ നിന്നെടുത്തു ചാടിയോടി.

ഇങ്ങനെ കഥയും ചിരിയുമൊക്കെയായി നമ്മൾ വി. കെ. എന്റെ ജീവിതത്തിലേക്കു കയറിച്ചെല്ലുന്നു. അപ്പോൾ കുട്ടിക്കാലത്തേറ്റ ഒരുപാടു മുറിവുകളുമായി നീങ്ങുന്ന അദ്ദേഹത്തെ നാം കണ്ടുമുട്ടുന്നു. ചിരിക്കിടയിൽ വലിയ ദുഃഖമൊളിപ്പിച്ചുവച്ചിരിക്കുന്ന വി. കെ. എൻ. അരങ്ങിലിപ്പോൾ മുറിവുകളും വിലാപങ്ങളുമായി നിൽക്കുന്ന വി. കെ. എൻ. മാത്രം.

●

ജനനത്തീയതിയെത്ര?

ഓർമ്മിച്ചെടുക്കാൻ പിന്നേയും ഒരു പാഴ്ശ്രമം. ഇല്ല, ഓർമ്മയിൽ തടയുന്നില്ല. S. S. L. C. ബുക്കിൽ കാണുമായിരിക്കാം. അത് അമ്മാവൻമാർ സ്കൂളിൽ കൊടുത്ത ശരാശരി കണക്കു മാത്രം. ബുക്ക് മച്ചിൻപുറത്തുകിടന്നു ചിതലരിച്ചുപോയിരിക്കുന്നു. വിവാഹിതനായത് എന്നാണെന്നറിയാം. ആദ്യകഥയെഴുതിയത് എന്നാണെന്നറിയാം. ജോലികിട്ടിയതുമറിയാം. ജനനത്തീയതി മാത്രമറിയില്ല. ജനിച്ച ദിവസത്തെക്കുറിച്ചോർക്കുമ്പോൾ ഒരു തരം കടുത്ത വെറുപ്പാണ്. അതിനു പിന്നിൽ ഒട്ടധികം യാതനയുടെ, വേദനയുടെ കഥകളുണ്ട്. ആരുടേയും കണ്ണിൽപ്പെടാതെ ഒളിച്ചുമാറിനടന്ന ഒരു കൊച്ചുകുട്ടിയുടെ തേങ്ങലുകളുമുണ്ട്. ആ നൊമ്പരങ്ങളെല്ലാം അവൻ ഒരു സ്വകാര്യനിധി പോലെ ഉള്ളിൽ സൂക്ഷിച്ചുവച്ചു. അവസരം വന്നപ്പോൾ, ഒരുപാട് വായിക്കാനും അറിയാനും കഴിഞ്ഞപ്പോൾ അവൻ ആ നിധിപേടകം പയ്യെ തുറന്നുനോക്കി. ദുഃഖങ്ങളെല്ലാം ചിരിയുടെ മുത്തുകളായിത്തീർന്നിരിക്കുന്നു! അളവറ്റ മുത്തുകൾ. അവനത് വാരിയെറിഞ്ഞു. നിങ്ങൾക്കും, സുഹൃത്തേ, അതിലൊന്നു കിട്ടിയിരിക്കാം. മുൾക്കാട്ടിലൂടെ നടന്നുകയറി മലകീഴടക്കിയ അതേ രാജാവിന്റെ കഥ തന്നെ അതിനു മേൽ രേഖപ്പെടുത്തിയതും കാണാം.

അച്ഛനെ കാണാതെയാണ് വി. കെ. എൻ. വളർന്നത്. ഇനിയെങ്കിലും കാണാനാകുമെന്ന പ്രതീക്ഷയുമില്ല. കണ്ടാലധികം സംസാരിക്കണമെന്ന ആഗ്രഹവുമില്ല. കുട്ടിക്കാലത്ത് ഗ്രാമത്തിലെ ഇടവഴികളിലൂടെ പലവട്ടം തിരക്കി നടന്നിട്ടുണ്ട്. തുടുത്ത മുഖങ്ങളിലെല്ലാം ആശയോടെ നോക്കിനിന്നിട്ടുണ്ട്. പിന്നെ അതൊരു പാഴ്ശ്രമമാണെന്നു ബോദ്ധ്യപ്പെട്ടു. അമ്മയ്ക്കു പറ്റിയ നന്നേ ചെറിയ ഒരു വിഡ്ഢിത്തമായി അതിനെ കണക്കിലെടുക്കാനും കഴിഞ്ഞു. വയൽവരമ്പും കൊച്ചു ദുഃഖങ്ങളും ക്ഷേത്രപരിസരവുമൊക്കെയായി നടന്ന ബാല്യം. പിന്നെ അസ്വസ്ഥനായി രാവുകൾ പിന്നിട്ട കൗമാരം. ഇന്നതൊന്നും ഓർമ്മിച്ചെടുത്ത് ദുഃഖിക്കാൻ വി. കെ. എൻ. ഒട്ടും ഇഷ്ടപ്പെടുന്നില്ല; അതിനെക്കുറിച്ച് എഴുതാൻ പോലും. അന്നൊക്കെ അകത്തളത്തിലിരുന്ന് അമ്മ കരയുന്നതു കാണാമായിരുന്നു. എന്തിനു കരയുന്നുവെന്ന് വി.കെ. എൻ. ചോദിച്ചിട്ടില്ല. ചോദിക്കാതെ തന്നെ അമ്മയുടെ മനസ്സിലെ ചൂടറിയാമായിരുന്നു. കൂട്ടുകുടുംബമായതുകൊണ്ട് അമ്മാവന്മാരാണ് നോക്കിയതും പഠിപ്പിച്ചതുമൊക്കെ. ദുരിതങ്ങൾക്കിടയിൽ പത്താംതരം തോറ്റു. ശരിക്കും ജീവിക്കാൻ തുടങ്ങുന്നത്, ഉയരത്തിലേക്കു പറക്കാൻ തുടങ്ങുന്നത്, ആ തോൽവിയുടെ അവശിഷ്ടങ്ങൾക്കിടയിൽ നിന്നാണ്.

ഒരു ദേവസ്വംബോർഡ് ഗുമസ്തനായി തലശ്ശേരിയിൽ കയറിപ്പറ്റി. അത് 1948-ലായിരുന്നു. നിരർത്ഥകമായ ജീവിതത്തിന് ഒരു വിലയൊക്കെയുണ്ടെന്ന് അന്നാണു മനസ്സിലാക്കിയത്. പക്ഷേ, തലശ്ശേരിയിൽ അധികകാലം തുടരാൻ കഴിഞ്ഞില്ല. കോയമ്പത്തൂരേക്ക് പൊടുന്നനെ ഒരുദിവസം സ്ഥലം മാറ്റപ്പെട്ടു. കാര്യം വളരെ നിസ്സാരം.



ഗുമസ്തൻ കയറി ദേവസ്വം കമ്മീഷണർ കോടോത്ത് ചന്ദ്രശേഖരൻ നമ്പ്യാരുടെ മകൾ വേദവതിയെ പ്രേമിച്ചു. പ്രേമം കലശലായി കൊണ്ടുപിടിച്ചതിനിടയിലൂടെ സ്ഥലംമാറ്റം വന്നു തലയിൽ വീണു. എന്തായാലും പോകാതെ പറ്റുമോ? പോയി. അതോടെ ആ സ്നേഹബന്ധം മുറിഞ്ഞുവെന്ന് എല്ലാവരും കരുതി. വി. കെ. എനും മറിച്ച് പ്രതീക്ഷയൊന്നുമുണ്ടായിരുന്നില്ല. ചന്ദ്രശേഖരൻ നമ്പ്യാർക്ക് അവരുടെ സ്നേഹബന്ധത്തിൽ അശേഷം തൃപ്തിക്കുറവുണ്ടായിരുന്നില്ല എന്നതാണ് മറ്റൊരു വാസ്തവം. നിറഞ്ഞൊരു ഹൃദയത്തിന്റെ ഉടമയായിരുന്നു അദ്ദേഹമെങ്കിലും, മറ്റുള്ളവരുടെ പിറുപിറുപ്പുകൾ അശേഷം ഇഷ്ടപ്പെട്ടിരുന്നില്ല. സ്ഥലംമാറ്റം വന്നതും അതുകൊണ്ടാണ്. പക്ഷേ, വിധി വി. കെ. എന്ന് അനുകൂലമായി ചില വേലത്തരങ്ങളൊക്കെ കാണിച്ചു. ആറുവർഷങ്ങൾക്കു ശേഷം കോയമ്പത്തൂരിൽ നിന്ന് ദേവസ്വം ബോർഡ് എക്സിക്യൂട്ടീവ് ഓഫീസറായി വി. കെ. എൻ. പല്ലാവൂരിൽ തിരിച്ചുവന്നു. ഒരുനാൾ തൃപ്പാളൂർ അമ്പലത്തിൽ ഒരല്പം പാട്ടുകച്ചേരി കേട്ടുകളയാമെന്നു കരുതി ചെന്നതാണ്. അപ്പോഴുണ്ട് അവിടെ വേദവതി ഇരിക്കുന്നു. അവർ പരസ്പരം കണ്ടു. അദ്ഭുതത്തിന്റെ, ആനന്ദത്തിന്റെ ഒരു നിമിഷം. ആ ബന്ധം വീണ്ടും സജീവമായി. വിവാഹത്തോളമെത്തി. ചന്ദ്രശേഖരൻ നമ്പ്യാർ പിന്നെ മറ്റൊന്നും നോക്കിയില്ല. കല്യാണം ആഘോഷമായി നടത്തിക്കൊടുത്തു. 1954 ഫെബ്രുവരിയിൽ ഗുരുവായൂരമ്പലത്തിൽ വച്ച്.

പേനയുള്ള മനുഷ്യനാണ്. അവൻ ജീവിക്കും—എന്നാണ് ചന്ദ്രശേഖരൻ നമ്പ്യാർ പറഞ്ഞത്. മരുമകനെ തൊട്ടറിയാവുന്ന ഒരാൾ ആ പിതാവായിരുന്നു. അമ്മാവനും മരുമകനും തമ്മിലുള്ള ബന്ധം വേർപിരിയാത്ത രണ്ടു സുഹൃത്തുക്കളെപ്പോലെയും. സംസ്കൃതസാഹിത്യത്തിൽ ഗാഢമായ അറിവുള്ള മനുഷ്യനായിരുന്നു അദ്ദേഹം. മരുമകന്റെ കഥകൾ വായിച്ച് ഏറ്റവുമധികം സന്തോഷിച്ചിട്ടുള്ളതും ആ പിതാവുതന്നെ. എന്നും സായാഹ്നങ്ങളിൽ അവർ നടക്കാനിറങ്ങുമായിരുന്നു. മനുഷ്യസ്വഭാവത്തിന്റെ ആഴങ്ങളെത്രയെന്ന് വി. കെ. എൻ. കൂടുതലറിഞ്ഞത് അദ്ദേഹത്തിൽ നിന്നാണ്. 1978-ലാണ് വാത്സല്യനിധിയായ അദ്ദേഹം മരിച്ചത്. കരുത്തനായ വി. കെ. എൻ. ജീവിതത്തിലാദ്യമായി അന്നാണ് പൊട്ടിക്കരഞ്ഞത്. ഇന്നും അതൊക്കെ പറയുമ്പോൾ വി. കെ. എന്റെ കണ്ണുകൾ നിറയുന്നു. ഇല്ല, അമ്മാവൻ തന്നെ വിട്ടുപോയെന്ന് ഇന്നും വിശ്വസിക്കാൻ വി. കെ. എന്നാവുന്നില്ല. അദ്ദേഹത്തിന്റെ സജീവസാന്നിദ്ധ്യം തന്റെ വീട്ടിലെപ്പോഴുമുണ്ടെന്നു കരുതുന്നു. അച്ഛനെ കണ്ടിട്ടില്ലാത്ത വി. കെ. എന്ന് ആ ഭാര്യാപിതാവ് എല്ലാമെല്ലാമായിരുന്നു.

വിവാഹിതനായ ആ കൊല്ലംതന്നെയാണ് വി. കെ. എന്റെ ആദ്യകഥ വരുന്നതും. ഒരു വിവാഹത്തിന്റെ അവസ്ഥകളെ ചുറ്റിപ്പറ്റിയുള്ളതായിരുന്നു ആ കഥ. 'വിവാഹപ്പിറ്റേന്ന്.' സ്വന്തം കഥകളിൽ വി. കെ. എൻ. ഏറ്റവുമധികം ഇഷ്ടപ്പെടുന്നതും ഇക്കഥതന്നെ. പയ്യൻ കഥകളും, ആരോഹണവും, ചാത്തൻസും, ഒരാഴ്ചയും, പിതാമഹനുമൊക്കെ പിൽക്കാലത്തെഴുതാൻ കഴിഞ്ഞത് ഇക്കഥ നൽകിയ ആവേശത്തിൽ നിന്നാണ്. അതിനുലഭിച്ച 25 രൂപയും വളരെക്കാലം സൂക്ഷിച്ചുവച്ചു. ആദ്യകഥ അച്ചടിച്ചുവന്നില്ലായിരുന്നെങ്കിൽ താനൊരിക്കലും തുടർന്നെഴുതുമായിരുന്നില്ലെന്ന് വി. കെ. എൻ. പറയുന്നു. പ്രസിദ്ധ കഥാകൃത്തായ എൻ. പി. മുഹമ്മദാണ് അതിന്റെ സൂത്രധാരൻ. എൻ. പി. ഇന്നതൊന്നും ഓർക്കുന്നുണ്ടാവില്ല. പക്ഷേ, വി. കെ. എൻ. ഓർക്കുന്നു. ആ കഥ വായിച്ചതിനുശേഷം എൻ. പി. ഉറൂബിനെ കാണിച്ചു. ഉറൂബിനും കഥ അത്യധികം ഇഷ്ടപ്പെട്ടു. ഉറൂബിന്റെ കൈയിലൂടെ കഥ എൻ. വി. കൃഷ്ണവാരിയരുടെ പക്കൽ എത്തിച്ചേർന്നു. അന്ന് എൻ. വി. യായിരുന്നു മാതൃഭൂമിയുടെ പത്രാധിപർ. അങ്ങനെ പല കൈമാറിമറിഞ്ഞ് മറിമായം പോലെ കഥ അച്ചടിച്ചുവന്നു.

നറും ചിരിയുടെ നിലാവു പരത്തിയ വി. കെ. എൻ. കഥകൾ മലയാള കഥാസാഹിത്യത്തിനു കൈവന്ന അനർഘനിധിയാണ്. എത്ര എത്ര കഥാപാത്രങ്ങൾ. എത്രയെത്ര അവിസ്മരണീയ മുഹൂർത്തങ്ങൾ. അവയൊരുക്കിയ മനസ്സിന്റെ ഉടമയെ പരിചയപ്പെടുത്തുകയാണ് ഈ ഫീച്ചറിൽ.

തന്റെ ഇന്നുള്ള എല്ലാ ഐശ്വര്യത്തിനും കാരണക്കാരി തന്റെ ഭാര്യയാണെന്ന് വി. കെ. എൻ. ഒരുവട്ടമല്ല, പലവട്ടം പറയും. പല വഴികളിലൂടെ ചിതറിപ്പോയ തന്റെ ജീവിതത്തെ ശേഖരിച്ചൊതുക്കിയെടുത്തത്, എന്നിട്ടതിനെ രൂപപ്പെടുത്തിയെടുത്തത് എല്ലാം വേദവതി അമ്മയാണ്. എല്ലാ മുറിവുകൾക്കും മേലെ അവർ സ്നേഹത്തിന്റെ നീര് കോരിയൊഴിച്ചു. ധാരാളമെഴുതാൻ വി. കെ. എന്നെ നിർബ്ബന്ധിക്കുന്നതും അവരാണ്. വേദവതി അമ്മ സമീപത്തില്ലെങ്കിൽ ഒരുവരിയെഴുതാൻ കഴിയാത്ത സ്ഥിതിയിലാണിപ്പോൾ വി. കെ. എൻ. വിദ്യാസമ്പന്നയാണവർ; അതുകൊണ്ടുതന്നെ സംസ്കാരസമ്പന്നയും. മദ്രാസിലാണവർ ജനിച്ചത്. മദ്രാസിലും മാംഗ്ളൂരിലും തലശ്ശേരിയിലുമാണ് പഠിച്ചത്. അച്ഛന്റെ ജോലി മാറ്റത്തോടൊപ്പം അവരും പല സ്ഥലങ്ങളിലൂടെ നീങ്ങിപ്പോന്നു. വ്യതിരിക്ത സ്വഭാവക്കാരായ വളരെയധികം മനുഷ്യരെ കണ്ടു. അവരെ പഠിച്ചു. മുഴുവൻ പേര് മേതിൽ വേദവതി അമ്മ. ഒരിക്കലും വി. കെ. എൻ. അവരെ പേരെടുത്തു വിളിച്ചിട്ടില്ല. 'വേദച്ചേച്ചി' എന്നേ വിളിക്കൂ. ആ വിളിയിലൂടെ അവർ അദ്ദേഹത്തിന്റെ അച്ഛനും അമ്മയും സഹോദരിയുമൊക്കെയാവുന്നു.

1978-ലാണ് വി. കെ. എന്റെ അമ്മ മരിക്കുന്നത്. അതുവരെ അമ്മ അദ്ദേഹത്തോടൊപ്പമാണ് താമസിച്ചിരുന്നത്. ഉയർച്ചയിലെത്തിച്ചേർന്ന മകനേയും, അവന്റെ വളർന്നുവലുതായ മക്കളേയും കണ്ടിട്ടേ അവരുടെ കണ്ണടഞ്ഞുള്ളൂ. അമ്മയുടെ മരണശേഷമാണ് തിരുവില്വാമലയിൽ സ്ഥിരതാമസമാക്കിയത്. അമ്മയുടെ ഷെയറാണ് ഇപ്പോൾ താമസിക്കുന്ന വീടും പറമ്പുമൊക്കെ.

രണ്ടുകുട്ടികളായതിനുശേഷമാണ് (ഇതരകൃതികൾ എന്നു വി. കെ. എൻ.) 1960-ൽ വി. കെ. എൻ. ഡെൽഹിയിലേക്കുപോയത്. ഡൽഹിവാസത്തിനിടയ്ക്കാണ് അദ്ദേഹം ധാരാളമെഴുതിക്കൊണ്ടിരുന്നത്. ഡെൽഹിയിൽ ആറുവർഷം ചെലവഴിച്ചു. ദിനപത്രങ്ങളിൽ, ആകാശവാണിയിൽ, തുടർന്ന് യു. എൻ. ഐ. യിൽ. ഒരിടത്തും ഉറച്ചുനിൽക്കാൻ കഴിഞ്ഞില്ല. 5 മണിവരെയുള്ള ജോലി ഒരു മഹാബോറടിയായിത്തീർന്നു. അപ്പോഴേക്കും 'ആരോഹണ'മെഴുതാനുള്ള ആശയവും വീണുകിട്ടി. നാട്ടിൽ കൃഷിനോക്കാൻ ആളില്ലെന്നും വന്നു. തിരിച്ചുപോന്നു. ഇപ്പോൾ 16കൊല്ലമായി നാട്ടിൽത്തന്നെ. നാട്ടിൽ ഒരുപാട് സൗഹൃദബന്ധങ്ങളും അതിന്റെ തെളിച്ചവുമുണ്ട്. ശുദ്ധരായ ആ മനുഷ്യരോടൊത്താണ് വി. കെ. എൻ. ഇപ്പോൾ എല്ലാ സന്ധ്യകളും ചെലവഴിക്കുന്നത്. കാര്യസ്ഥനായ കോരിയും, ബോഡിഗാർഡായ കറപ്പനുമൊക്കെ അതിൽപ്പെടുന്നു. വി. കെ. എന്നുവേണ്ടി കറപ്പൻ കിണറ്റിൽച്ചാടും. കോരിയും കൂടെ ചാടും. അതുപോലെ നാട്ടിൽ വി. കെ. എൻ. ഏറ്റവുമധികം സ്നേഹിക്കുന്ന വ്യക്തിയാണ് ഗംഗാധരൻ നായർ. റിട്ടയേർഡ് ഭാഷാദ്ധ്യാപകനാണ്. സംസ്കൃതത്തിലും ജ്യോതിഷത്തിലും ഒരേപോലെ അറിവുള്ളവൻ. ഈ ഭൂമിയിലൊരുപക്ഷേ മഹാകവി പി. കുഞ്ഞിരാമൻ നായരെക്കുറിച്ച് ഏറ്റവും അടുത്തറിയാമായിരുന്നത് ഗംഗാധരൻനായർക്കായിരിക്കണം. സംബന്ധത്തിനുവന്നെത്താൻ മറന്ന, പല്ലുതേയ്ക്കാതിരിക്കാൻവേണ്ടി പല്ലെല്ലാം ഊരിക്കളഞ്ഞ, തിരുവില്വാമല ക്ഷേത്രത്തിൽ ദിവസങ്ങളോളം കവിതയും കാത്തുകിടന്ന കുഞ്ഞിരാമൻ നായരെക്കുറിച്ചു പറയുമ്പോൾ ഗംഗാധരൻ നായർ വികാരഭരിതനാകുന്നതുകാണാം.

അധികമാരും ചവിട്ടി വൃത്തികേടാക്കാത്ത ഉഷ്ണമേഖലാവഴിയിലൂടെ വളരെ സൂക്ഷിച്ചും ശ്രദ്ധിച്ചും നടന്നുകയറിയവ

രാണ് ബഷീറിനുശേഷം കോവിലനും, വി. കെ. എന്നും. കഥാലോകത്തിൽ തികച്ചും വ്യത്യസ്തമായ സമീപനങ്ങളും കാഴ്ചപ്പാടുകളുമായിരുന്നു അവരുടേതു്. കോവിലൻ എല്ലിന്റെ ഭാഷ ഉപയോഗിച്ചപ്പോൾ, വി. കെ. എൻ ചിരിയുടെ ലോകം കണ്ടെത്തി. അനുകരണഭ്രമക്കാരനായ ഒരു സാഹിത്യവിദ്യാർത്ഥിക്ക് പൊടുന്നനെ കയറിച്ചെല്ലാവുന്നതായിരുന്നില്ല അവരുടെ കഥാലോകം. വി. കെ. എന്നും കോവിലനും ആത്മമിത്രങ്ങളായതും ഈ പ്രത്യേക വ്യക്തിത്വം രണ്ടുപേരും പുലർത്തുന്നതുകൊണ്ടായിരിക്കണം. മലയാളത്തിലെ ഇഷ്ടപ്പെട്ട എഴുത്തുകാർ ആരെന്ന ചോദ്യത്തിന് യാതൊരു സംശയവുമില്ലാതെ വി. കെ. എൻ. മറുപടി പറയുന്നു: "ബഷീർ—കോവിലൻ. തൊട്ടാൽപ്പൊള്ളുന്ന ഭാഷയും ജീവിതവുമാണ് ബഷീർ—കോവിലൻ കഥകളുടേതു്."

വി. കെ. എന്ന് ഇഷ്ടമുള്ള മറ്റൊരു കഥാകൃത്തുകൂടിയുണ്ട്. അതു വി. കെ. എൻ. തന്നെ. കഥകൾക്കിടയിൽ വി. കെ. എൻ. സ്നേഹിക്കുന്ന മറ്റൊരു വ്യക്തികൂടിയുണ്ട്. നമ്മുടെ ആർട്ടിസ്റ്റ് നമ്പൂതിരി. തന്റെ കഥകൾക്ക് വിപുലമായ ആസ്വാദകവൃന്ദത്തെ ഒരുക്കിയെടുത്തതിൽ നമ്പൂതിരി ചിത്രങ്ങൾക്കും വലിയൊരു പങ്കുണ്ട്. തന്റെ പല കഥകളും നമ്പൂതിരിയുടെ രേഖാചിത്രങ്ങളുടെ കരുത്തുകൊണ്ടുമാത്രം രക്ഷപ്പെട്ട സംഭവങ്ങളുണ്ട്. പിതാമഹനെ പിതാമഹനാക്കിയതും, ചാത്തൻസിനെ സാക്ഷാൽ ചാത്തൻസാക്കിയതും നമ്പൂതിരിയാണ്. സർ ചാത്തുവിനെ അനായാസമായ രേഖകളിലൂടെ നമ്പൂതിരി അവതരിപ്പിച്ചപ്പോൾ, അതു തന്റെ പ്രതീക്ഷകളെപ്പോലും കടത്തിവെട്ടിക്കളഞ്ഞുവെന്ന് വി. കെ. എൻ. അനുസ്മരിക്കുന്നു. സ്രഷ്ടാവിനെപ്പോലും വെല്ലുന്ന ചിത്രകാരനെ നമ്പൂതിരിയിലാണ് കണ്ടെത്തിയതു.

മലയാളകഥാലോകത്തെക്കുറിച്ച് വിസ്തരിച്ചു ചോദിച്ചാൽ വി. കെ. എൻ. അധികമൊന്നും പറയില്ല. മലയാളത്തിൽ ചില പുതിയ പദങ്ങൾ, വരികൾ എന്നിവയൊക്കെ ആസൂത്രണം ചെയ്യാൻ അദ്ദേഹത്തിനു പരിപാടിയുണ്ട്. ഭാഷാസൂത്രത്തിൽ തന്റെ ഗുരുവായ ഇട്ടൂപ്പു മുതലാളിയെ കണ്ട് ഇക്കാര്യം വിശദമായി സംസാരിക്കാനും ഉദ്ദേശിക്കുന്നു. ഇട്ടൂപ്പു മുതലാളിയെ വായനക്കാർ മറന്നുകാണില്ലല്ലോ? സായ്‌വിനെപ്പോലും പുസ്തകവില്പനയുടെ സാദ്ധ്യതകളെക്കുറിച്ചു പറഞ്ഞു മലർത്തിയടിച്ച നമ്മുടെ ഇട്ടൂപ്പ്. ഓരോ യാത്രയിലും ഓരോ പുതിയ ഇംഗ്ലീഷ് വാക്കും സഞ്ചിയിലാക്കിപ്പോകുന്ന നമ്മുടെ പ്രിയങ്കരനായ ഇട്ടൂപ്പു മുതലാളി. ആറുമാസത്തിൽ ഒരിംഗ്ലീഷ് വാക്ക് എന്ന തോതിലാണ് ഇട്ടൂപ്പു മുതലാളി തന്റെ ശബ്ദകോശത്തിലേക്കു മുതൽക്കൂട്ടുന്നതു്. വൊക്കാബുലറിയിൽ 1982-ൽ മൊത്തം മുപ്പതോളം പദംവരും. ഒരു തവണ 'കോർണർ' എന്ന വാക്കുമായാണ് ഇട്ടൂപ്പ് സായ്‌വിനെ കണ്ട് ബിസിനസ് തരപ്പെടുത്താൻ നഗരത്തിൽ പോയതു്. കൂടെ പയ്യനുമുണ്ടായിരുന്നു. ഇട്ടൂപ്പിനെ കാണാതെ സായ്‌വ് മടങ്ങി. ചില കളികൾക്കുശേഷം ഇട്ടൂപ്പ് സായ്‌വിനെ കണ്ടെത്തിപ്പിടിക്കുക തന്നെ ചെയ്തു.

"ആം ബിസിനസ്‌മാൻ തീഫ്. യൂ തീഫ്. ഐ തീഫ്. നോ ആങ്കർ ഫോർ ദാററ് കോർണർ...(എല്ലാ കച്ചവടക്കാരും കള്ളന്മാരാണ്. നിങ്ങൾ കള്ളൻ. ഞാനും കള്ളൻ. അതുകൊണ്ട് എനിക്കു കോപമില്ല.) നോ എക്സ്ക്യൂസ്. യൂ ബിഗ് തീഫ്. ടുമാറോ ആപ്പീസ് കോർണർ. ഗീവ് ഏജൻസി (മാപ്പില്ല പെരുങ്കള്ളാ. നാളെ ആപ്പീസിൽ വാ, ഏജൻസി താ—)."

സായ്‌വിനെ വാക്ധോരണിയിൽ വിറപ്പിച്ച് ഇട്ടൂപ്പ് ഏജൻസി കൈക്കലാക്കിയെടുത്തു. മറ്റൊരിക്കൽ പയ്യനും ഇട്ടൂപ്പുമാണ് പുസ്തക സെമിനാറിൽ പങ്കെടുക്കാനായി ഇന്ത്യയെ പ്രതിനിധീകരിച്ച് അമേരിക്കയിലേക്കു പോയതു്. അന്ന് ഇട്ടൂപ്പ് കൂടെ കൊണ്ടുപോയതു് 'എൻജോയ്' എന്ന പുതു പുത്തൻ പദമാണ്. 'മി വാൺട് സ്ലീക്ക്' എന്നു പറഞ്ഞു പാടിയെഴുന്നേറ്റ് സെമിനാറിൽ ഇട്ടൂപ്പ് തകർത്തു. സെയിൽസ്-ബെസ്റ്റ്-ലൈബ്രറി സീസൺ-സ്കൂൾ സീസൺ ഫിഫ്റ്റി കമ്മീഷൻ-സെൽ ആൻഡ് എൻജോയ്. (ഇവിടെ എൻജോയ് 'ലാഭം' എന്നർത്ഥം.)

എന്നിട്ട് ഇട്ടൂപ്പ് പുസ്തകം പൊക്കിക്കാണിച്ചു. വിൽക്കുന്ന മാതിരി അഭിനയിച്ചു. കാശുമേടിച്ചു പോക്കറ്റിലിടുന്ന വിധവും കാണിച്ചു. അന്നു സെമിനാർ പ്രവാഹമായി ഇട്ടൂപ്പിനെ വന്നുമൂടി. (എന്നു പയ്യൻ).

സാഹിത്യത്തെക്കുറിച്ചും ചില പിടിപാടൊക്കെയുണ്ട് ഇട്ടൂപ്പിന്. പ്രത്യേകിച്ച് അത്യാധുനിക സാഹിത്യത്തെക്കുറിച്ച്. ആകാശത്തെക്കുറിച്ചുള്ള പയ്യന്റെ ദീർഘദർശനമാണ് അന്ന് ഇട്ടൂപ്പിനെ കോപിഷ്ഠനാക്കിയതു്. 'ക്ഷീരതാരാചർച്ചിതമായ പും ശരൽക്കാലാകാശം' എന്നു പയ്യൻ സാഹിത്യത്തിൽ വീക്കിയതു് ഇട്ടൂപ്പിനത്ര പിടിച്ചില്ല.

"ഡാ, നിങ്ങള് സാഹിത്യകാരന്മാര്ണ്ടല്ലോ. തെണ്ടികള്! നിങ്ങളീ നാടുമുടിക്കും. ഇവടെ നക്ഷത്രംള്ള ആകാശാണ് സങ്ങതി. അതിനാണ് നീയിപ്പറേണ ചീര, ചർച്ചാന്നൊക്കെ. ആകാശംന്നുകൂടി നീ പറഞ്ഞൂലോ. കർത്താവ് നെന്നെ കാക്കും. വേറെ തെണ്ടികള് അതും പറയില്ലെടാ. അതൊഴിച്ച് ബാക്ക്യൊക്കെ സാഹിത്യത്തിലാ വീക്കും. ആകാശംന്ന് കൊന്നാ പറയില്ല, എന്തേഡാ?"

പയ്യൻ വീണു. ഇങ്ങനെ ഒരുപാട് സ്വകാര്യദർശനങ്ങളുള്ളവനാണ് മുതലാളി. 'കിഴവനും കടലും' (കടലല്ല) എഴുതിയ ഹെമിങ്‌വേയെപ്പോലും മുതലാളിക്കറിയാം. 'ടപ്പാസ്'കത്തു ചെന്നാൽ തുണിക്കും ഭക്ഷണത്തിനും വകയില്ലാതെ വിഷമിക്കുന്ന, സഹോദരികളെക്കുറിച്ചോർത്ത് ദുഃഖിക്കുന്ന, അവർക്ക് വല്ലതും കൊടുത്താലല്ലാതെ ഉറക്കം വരാത്ത ഇട്ടൂപ്പ് മുതലാളിയെ ചൂണ്ടിക്കാണിച്ച് വി. കെ. എൻ. ഒരുപാട് കൈയടി നേടി. പയ്യനേയും ഇട്ടൂപ്പിനേയും അവതരിപ്പിക്കുമ്പോൾ വി. കെ എൻ ഊർജ്ജസ്വലനാവുന്നതു കാണാം. ഇട്ടൂപ്പിന്റെ ഇംഗ്ലീഷും പയ്യന്റെ പരിഭാഷയും ചേരുമ്പോൾ ഭാഷയിൽത്തന്നെ ഒരു സജീവതാളവും പുതുമയും വന്നുചേരുന്നു. തൃശ്ശൂർ ഭാഷയ്ക്ക് ഇത്രമാത്രം പ്രചാരം സിദ്ധിച്ചതു് ഇട്ടൂപ്പിലൂടെയാണെന്നു വ്യക്തം. ഇട്ടൂപ്പ് ഇന്നും തൃശ്ശൂരിലുണ്ട്. പലപ്പോഴും ഇട്ടൂപ്പിന്റെ തോളിൽ കൈയിട്ട് തേക്കിൻകാട് മൈതാനത്തിലൂടെ വി കെ എൻ. നടന്നിട്ടുണ്ട്. തൃശ്ശൂർ പൂരം കണ്ടിട്ടുണ്ട്. ഇട്ടൂപ്പിനെ കഥാപാത്രമാക്കിയതുകൊണ്ട് തൃശ്ശൂരിലെ സത്യക്രിസ്ത്യാനികൾ പുസ്തകം വായിക്കാൻ തുടങ്ങിയെന്ന് വി. കെ. എൻ. ചൂണ്ടിക്കാണിക്കുന്നു.

വി. കെ. എൻ. ഡെൽഹിയിലുള്ളപ്പോഴാണ് പയ്യൻ വന്ന് കഥാരംഗം കീഴടക്കിയതു്. ഡെൽഹിയിൽനിന്നു വി. കെ. എൻ. പോന്നപ്പോൾ പയ്യനെ കൂടി നാട്ടിലേക്കു ക്ഷണിച്ചതാണ്. അവൻ പോന്നില്ല. അവിടെത്തന്നെ നിന്നു. അതുകൊണ്ട് നാട്ടിലെത്തിയപ്പോൾ ചാത്തൻസ്, സർ ചാത്തു തുടങ്ങിയവരെ തേടിപ്പിടിക്കേണ്ടിവന്നു. ഇതുപോലെ വി കെ എൻ. കഥാപാത്രങ്ങളൊക്കെ അദ്ദേഹത്തിനു തൊട്ടറിയാൻ കഴിഞ്ഞവർതന്നെയാണ്. യാഥാർത്ഥ്യത്തിന്റെ മൂശയിലിട്ട് അവരെ വാർത്തെടുത്ത് സർ പദവിയും മറ്റു തൊടുകുറികളും അണിയിച്ച് അവതരിപ്പിക്കുന്നെന്നുമാത്രം. അറിയാതെ ഉച്ചരിക്കപ്പെട്ടുപോകുന്ന ഒരു വാക്കിൽനിന്ന് വി. കെ. എൻ. ഒരു കഥയുണ്ടാക്കുന്നു. സൂക്ഷിക്കുക: വേണ്ടിവന്നാൽ വി. കെ. എൻ. ടിയാനെക്കുറിച്ചും കഥയെഴുതിക്കളയും.

---

എനിക്ക് രണ്ടു ലോൺവേണം. ഒന്ന് ഒരു ചെറുകിട വ്യവസായം തുടങ്ങാൻ. മറേറത് ആദ്യലോണിന്റെ പലിശ അടച്ചുതീർക്കാൻ.



# മൃത്യുഞ്ജയ വിചാര ലഹരി

കഥ

വി. കെ. എൻ

രാജ്യകാര്യ വിചാരം തലയ്ക്കു പിടിച്ച നാം മന്ത്രാലയത്തിൽ കയറി വാതിലടച്ചു കുററിയിട്ടു. ഹിന്ദിസിനിമയിൽ കാണിക്കുംവിധം ശബളമായ ഒരു ഡ്രസ്സിങ്ങ് ഗൗണിൽ കയറി. ഭിത്തി മുതൽ അഭിപത്തിവരെ നീർത്തിവിരിച്ച പരവതാനിയിലൂടെ മേലോട്ടും കീഴോട്ടും തലകുത്തനെയും നടന്നു. അനന്ത മീററർ ഏഷ്യാഡ് വാക്ക് വിചാരധാര ഫിനിഷിങ്ങ് പോയിൻറിൽ തുടങ്ങിയാലോ എന്നു നിരീക്കെ, 'ഭാഷാ കൗടിലീയം—ഔട്ട് ഓഫ് പ്രിൻറ്' എന്ന ഗ്രന്ഥവുമായി നമ്മുടെ ചീഫ് ചാരൻ രുദ്രചാണക്യൻ ചുമർവഴി കടന്നുവന്നു വന്ദിച്ചു.

എന്തു വിശേഷമെന്നു നാം ഇടത്തും വലത്തും മദ്ധ്യവും ഭ്രൂക്കളുയർത്തി. മുറിക്കുമുക്കിലെ സ്ററീരിയോ മദ്ധ്യമാവതി രാഗം ആലപിച്ചു.

രുദ്രൻ ബോധിപ്പിച്ചു:

കല്പിച്ച്, ചിലതു കാര്യകാരണസഹിതം തെര്യപ്പെടുത്താനുണ്ട്. അമ്മച്ചി തിരുമനസ്സിലെ ആത്മഗതം കഴിഞ്ഞു

അണ്ണാർക്കണ്ണൻ ഡി. എം. കെ. എന്തു പറഞ്ഞു?

മേൽചൊവ്വയെ ശുക്രൻ സർപ്പദൃഷ്ടിയിടുന്നുണ്ട്. എല്ലാം പൊടിയുളളാവും.

ശരി തുടർന്നു വായിക്കൂ.

വയസ്സറിയിക്കുന്നതിനു തലേന്നു മരോവാം ഒരു വേലയിറക്കി. തലസ്ഥാനത്തെ ദിനപത്രങ്ങളിലെ നാരായമെഴുത്തുകാരെ...

അതിനു സംസ്കൃതം?

പെൻപുഷേഴ്സ്.

ഠീക്.

ഒരു സമ്മേളനത്തിനു ക്ഷണിച്ചു. ആവണിപ്പിറപ്പിനു, മഹാഭാരത മൃത്യുഞ്ജയ വിചാരലഹരി എന്നപേരിൽ ഒരു രാഷ്ട്രീയ കക്ഷിയെ തല്ലിപ്പടയ്ക്കാനുള്ള തൻെറ തീരുമാനം അവരെ അറിയിച്ചു.

എപ്രകാരമെന്നാൽ:

പൂർവപ്രദേശത്തല്ലോ അമ്മച്ചിയുടെ ഭരദേവതയും പൂർവീകമായ തറവാട്ടുകുടിശ്ശികയും. ദേശത്തെ ഭാരതസ്ഥാപകാംഗങ്ങളായ ബലഭദ്രൻ വാററും...

സാംബവനേയും ഹാജരാക്കാൻ കല്പിച്ചു.

അവശ്യം വശീകരണമന്ത്രങ്ങളുമായി അടിയൻ തക്കസമയത്തു തത്ര പറന്നെത്തി.

പട്ടമാത്രമേ ഹാജരായുളളൂ.

അവനെ ചോദ്യംചെയ്തതിൽ വിചാരലഹരി പാനീയം സത്യമാണെന്നു തെളിഞ്ഞു. ഭരണപക്ഷത്തിൻെറ ഇരട്ടി വീറ് പ്രതിപക്ഷത്തിനുണ്ടായാലേ ജനായത്തം ഇവിടെ സുഗമമായിപ്രവർത്തിക്കുവത്രെ.

നോൻ സാമം പ്രയോഗിച്ചു. ഫലിച്ചില്ല. അപ്പോൾ ദാനത്തിലേക്കു കടന്നു. ചില്ലറ കടങ്ങൾ വീട്ടി, ഒന്നു നിന്നുതിരിയാൻ പട്ടയ്ക്കു എന്തു സംഖ്യ വേണമെന്നു ചോദിച്ചു.

കാശ്ശ് കടമായോ, എന്നു പട്ട.

അങ്ങനെയെങ്കിൽ മറിച്ചെന്നു നോൻ.

ഈടില്ലാതെ കടംകൊള്ളുന്നതു് ഒരു വഹയല്ലേ എന്നു പട്ട.

അല്ലെന്നു നോൻ.

എന്നാൽ അമ്പതിനായിരം കിട്ടിയാൽ തരക്കേടില്ലെന്നു പട്ട.

മതിയോ, അതോ പെട്ടെന്നു ചെവി വട്ടം പിടിക്കുന്നോ?

നാം കല്പിച്ചു.

എന്താണ്ടോ? ചെട്ചെട്ക്കനെ കൂട്ടംകൂടവേ.

ചാണക്യനാശാൻ ഗ്രന്ഥം പകുത്തു, ഏഴുവരിയും തള്ളി, ഏഴക്ഷരവും തള്ളി സപ്താഹം പാരായണം തുടങ്ങി.

ഇവിടുത്തെ ബഹുവിനു, മരോവാം തിലോത്തംസത്തിനു, ഇക്കഴിഞ്ഞഫാൽഗുനം 26-നു തുലാ വ്യാഴത്തിൽ അത്രയും വയസ്സുതികഞ്ഞു.

എന്താഴ്ചയായിരുന്നു പിറന്നാൾ?

അവനും വ്യാഴനിൽത്തന്നെ.

നശിച്ചു. നമ്മുടെ ജന്മനക്ഷത്രം ഇത്തവണ ചൊവ്വാഴ്ചയാണു തിരനോക്കുന്നതു്.

അതു സാരമില്ല, തിരുമനസ്സേ.

മധുരൈ കണിയാൻ സോമസുന്ദരത്തെക്കൊണ്ടു നോക്കിച്ചോ?

വിസ്തരിച്ച്.

വാറേറാ?

ഭട്ടൻ, പട്ട എന്നെല്ലാം അമരം. ഭട്ടനും കല്പനാസാംബവനും മുൻകൂറായി പുതിയ കക്ഷിയിൽ ചേർന്നിരിക്കുന്നത്രെ. അവാസ്തവ പ്രസ്താവത്തിനു ഉപോൽബലകമായി അവരുടെ കൈപ്പടയിലുള്ള ശിലാരേഖകളും നാരായക്കാരെ കാണിച്ചു.

സഭാമാളത്തിൽനിന്നു പതിമ്മൂന്നു മൂഷികസ്ത്രീകൾകൂടി ശ്ശി വൈകാതെ പിൻവാതിൽവഴി വരുമെന്നും തിലോത്തംസം തുടർന്നു.

നാം കല്പിച്ചു.

അപ്പോൾ ഇത്രയും ഗണപതി വാഹനങ്ങൾക്കെതിരെ അത്രയും പൂശകന്മാരെ നമുക്കു സംഘടിപ്പിക്കേണ്ടിവരുമല്ലോ.

രുദ്രചാണക്യൻ ബോധിപ്പിച്ചു:

കാര്യത്തിൻെറ ഗൗരവം കണക്കിലെടുത്ത നോൻ, പ്രദേശത്തെ നൂററുവരായ മന്ത്രിമാരിൽ ഒരാളായ വീരഭദ്രസിംഹത്തെ ഫോണിൽ വിളിച്ച്, അന്നേ സന്ധ്യയ്ക്കു അയാളുടെ വീട്ടിൽ പട്ടയേയും

അഞ്ചുലക്ഷംവീതമാണു തൊപ്പിക്കാക്കു് നാം കൊടുക്കാറുള്ള മിനിമം ശനിവാരഭിക്ഷ എന്ന വസ്തുത അമ്മച്ചി തിരുമനസ്സുകൊണ്ടു ദയവായി ഓർക്കുമല്ലോ. രണ്ടു നീചന്മാർക്കുമായി പത്തുലക്ഷം അടിയൻ കരുതിയിരുന്നു. അതിൽനിന്നു ലക്ഷത്തിൽ പാതി പെറുക്കിയെടുത്തു പട്ടയ്ക്കു കൊടുത്തു. തുലഞ്ഞുപോ എന്നു റെവന്യൂസ്റ്റാമ്പിനു മുകളിൽ രസീതായും വിചാരലഹരി തലയ്ക്കു പിടിക്കയില്ലെന്നു മുദ്രപത്രത്തിൽ ശപഥമായും എഴുതിവേടിച്ചു. കൂറും അനുസരണയും ഇവിടുത്തോടാണെന്നു അടിക്കുറിപ്പു് വേറേയും.

നാം തിരുവായൊഴിഞ്ഞു:

നന്നായി ചാണക്യൻ!

പിന്നീടു് പട്ട കുരവരാതെ ഒന്നു രണ്ടു വട്ടം കുരച്ചു. നായ് നാടനാണല്ലോ.

ലക്ഷം പത്തും തനിക്കു ദാനം തീറാക്കാമായിരുന്നില്ലേ എന്നു വചനവും.

നോൻ പറഞ്ഞു:

താൻ വില മറന്നു കളിക്കരുതു്.





താൻ താൻ നിരന്തരം നിർണ്ണയിക്കും വില താൻ തനിക്കായിട്ടു് കിട്ടുകെന്നേ വരൂ.

നാം പറഞ്ഞു:

ഗംഭീരം! പ്രോട്ടോക്കോൾ വിലക്കുളളതുകൊണ്ടു നാം ചിരിക്കുന്നില്ല. ശരി. കല്പനാഥസാംബവൻെറ കഥയോ?

ചാണക്യൻ വായന തുടർന്നു:

അവൻ ഇന്നലെ രാത്രി ലക്ഷ്മണപുരിയിൽനിന്നു വണ്ടികയറി. രാവിലെ ഇന്ദ്രപ്രസ്ഥം ഹാൾട്ടിലിറങ്ങി. ഉടനെ നമ്മുടെ ഫയൽവാന്മാർ അവനെ കയറി ഒരുഴിച്ചിലും പിഴിച്ചിലുമങ്ങു് നടത്തി.

തലയ്ക്കു പിടിക്കില്ലെന്ന്—ലഹരിയിൽ ചേരില്ലെന്ന്—ഇവിടുത്തെ തലമണ്ടയ്ക്കു നിറുകിൽ ആണയുമിടുവിപ്പിച്ചു. ആയിരെത്തൊന്നുറുപ്പികതെററും. ഭദ്രകാളിക്കു് ഒരു പണപ്പായസവും.

നാം കല്പിച്ചു:

വഴിപാടു് ചാണക്യനു്.

ഉത്തരവ്.

അപ്പോളിനി മുൻമരോവാം തിലോത്തംസത്തിനു് വേണ്ടാസനം തോന്നില്ല, അല്ലേ?

ഇല്ലേ!

എങ്കിലും അവളെ സൂക്ഷിക്കണം.

ബന്തവസ്സാക്കാം.

പാഞ്ചാലദേശത്തുകാരിയാണു്.

അടിയനറിയാം.

സൂത്രംകൂടും. കടിലതന്ത്രം ച.

അതുവ്വു്.

ബഹുഭർത്തൃതല്പര എന്തുകുന്തം പ്രയോഗിച്ചും നമ്മെ മറിച്ചിടാൻ നോക്കും.

ഒന്നും നടക്കില്ല.

പാഞ്ചാലിയേയും കവിച്ച്, ആരെങ്കിലാരും കണക്കാണവൾക്കു്.

കണക്കുതെററും, അമ്മച്ചി തിരുമനസ്സേ. നാന്നൂറു് ജൂനിയർ ചാണക്യന്മാരാണ് സാധനത്തെ നിഴലുകളായി നിരീക്ഷിച്ചുപോരുന്നതു്.

നാം ഭരതവാക്യം ചൊല്ലി:

നിരീപ്പു് കുറയ്ക്കണ്ട. ആവശ്യമെങ്കിൽ രണ്ടോ മൂന്നോ ബ്രഹ്മചാരികളെക്കൂടി നിഴലുകളായി നിയോഗിച്ചുകൊൾക.

രുദ്രചാണക്യൻ വാ പൊത്തി.

ഉത്തരവ്.

# ഇതെന്തൊരു കാഴ്ചയാണ്!

ഈ ഡിസംബർ രണ്ടാംവാരം കേരളരാഷ്ട്രീയത്തെ ആഴത്തിൽ സ്പർശിക്കുന്ന ചില സംഭവങ്ങളും ചില സംഭാഷണങ്ങളും ചില വാർത്തകളും ഉണ്ടായി. എല്ലാം വലിയ കാര്യങ്ങളാം. അവയിൽ ചിലതു്:

ഒന്നു്. തിരുവനന്തപുരത്തു നടന്ന സമസ്ത കേരള നായർ മഹാസമ്മേളനം.

രണ്ടു്. സാമ്പത്തിക സംവരണക്കാര്യത്തിൽ തലനാരിടപോലും പിന്നോട്ടു പോകാൻ ഞങ്ങൾ ഒരുക്കമല്ലെന്നു് എൻ. എസ്. എസ്. നേതാവു് കിടങ്ങൂർ ഗോപാലകൃഷ്ണപിള്ള നടത്തിയ പ്രഖ്യാപനം; സാമ്പത്തിക സംവരണവാദം തനി വിവരക്കേടാണെന്നു് ഉപമുഖ്യമന്ത്രിയും മുസ്ലിംലീഗു നേതാവുമായ സി. എച്ച്. മുഹമ്മദുകോയ നടത്തിയ പരാമർശം; സാമ്പത്തിക സംവരണവാദം വിവരക്കേടാണെന്നു പറയുന്നതാണു് വിവരക്കേടു് എന്നു് എൻ. എസ്. എസ്. നേതാക്കൾ നൽകിയ തിരിച്ചടി. കിടങ്ങൂർ ഗോപാലകൃഷ്ണപിള്ളയെ ഗവർണ്ണറാക്കാൻ പോകുന്നു എന്ന പത്രവാർത്ത.

മൂന്നു്. കൊച്ചിയിൽ നടന്ന കോൺഗ്രസ് ലയനസമ്മേളനം.

●

നായർ സമുദായത്തിന്റെ ഒരുമ, ശക്തിയോടെ പ്രകടിപ്പിക്കാൻ കഴിഞ്ഞ ഒരു അവസരമായിരുന്നു സമസ്ത കേരള നായർ മഹാസമ്മേളനം. അതിന്റെ സമാപനം സംബന്ധിച്ചു് തലസ്ഥാന നഗരത്തിലെ പ്രധാന റോഡുകളിൽക്കൂടി നടന്ന അഞ്ചുമണിക്കൂർ നേരത്തെ മഹാപ്രകടനം വളരെ ഉജ്ജ്വലവുമായിരുന്നു.

ആ പ്രകടനം കഴിഞ്ഞു നടന്ന സമാപനസമ്മേളനത്തിലായിരുന്നു, 'സാമ്പത്തിക സംവരണകാര്യത്തിൽ തലനാരിടപോലും പിന്നോട്ടുപോകാൻ ഒരുക്കമല്ല' എന്നു് കിടങ്ങൂർ പ്രഖ്യാപിച്ചതു്. 'തൊഴിൽ' എന്ന അപൂർവ സൗഭാഗ്യത്തിനുവേണ്ടി, തൊഴിലില്ലാത്തവർ ദേശമാകെ ബഹളംകൂട്ടിനിൽക്കേ, കിടങ്ങൂരിന്റെ ഈ പ്രഖ്യാപനം നായർ സമുദായത്തെ കൂടുതൽ ആവേശഭരിതമാക്കി. പക്ഷേ, കിടങ്ങൂരിന്റെ പ്രഖ്യാപനം കേട്ടുകൊണ്ടിരുന്നവരിലൊരാൾ എഴുന്നേററു ചോദിച്ചു: ''ഗവർണ്ണർ സ്ഥാനം കിട്ടിയാൽ ഇതെല്ലാം കളഞ്ഞു് താങ്കൾ പോവുകയില്ലേ?''

കിടങ്ങൂരിനെ ഏതെങ്കിലും ഒരു സംസ്ഥാനത്തു് പ്രതിഷ്ഠിക്കാൻ പോകുന്നതായി ഒരു പത്രത്തിൽ വന്ന ടൈംബോംബ് ആയിരുന്നു ഈ ചോദ്യകർത്താവിനെ ഇങ്ങനെ ചലിപ്പിച്ചതു്. നായർ മഹാസമ്മേളനം ഗംഭീരമായി നടന്നുകൊണ്ടിരിക്കുന്നതിനിടയിലാണു് 'കിടങ്ങൂരിനെ ഗവർണ്ണറാക്കും' എന്ന വാർത്ത വന്നതു്. ലേശം പഴക്കമുള്ള ആ വാർത്ത ആ ഘട്ടത്തിൽത്തന്നെ വരുത്തിയതിനു പിന്നിലെ 'ബുദ്ധി' എന്തായാലും, അതിനേക്കാൾ ബുദ്ധിയുള്ള കിടങ്ങൂർ ചോദ്യം കേട്ടതായി ഭാവിച്ചില്ല. ചോദ്യകർത്താവിനെ കണ്ടതായി ഭാവിച്ചില്ല. പ്രസംഗവുമായി അദ്ദേഹം അനസ്യൂതം മുന്നോട്ടുപോയി.

ഇരുപതിലേറെ സംവത്സരങ്ങളായി എൻ. എസ്. എസ്സിന്റെ നേതൃസ്ഥാനത്തു പ്രവർത്തിക്കുന്ന കിടങ്ങൂർ ആ സംഘടനയുടെ രാഷ്ട്രീയവിഭാഗമായ എൻ. ഡി. പി. യുടെ ചെയർമാനുമാണു്. അനന്യമായ സംഘാടനപാടവവും മററു നേതൃത്വഗുണങ്ങളും നിസ്സംശയം തെളിയിച്ചിട്ടുള്ള കിടങ്ങൂർ കേരളത്തിലെ ഇന്നത്തെ നേതാക്കളുടെ ഒന്നാം നിരയിൽ നിൽക്കുന്നു. കിടങ്ങൂരിനെ ഇപ്പോഴത്തെ പ്രവർത്തനരംഗത്തുനിന്നു് ഗവർണ്ണർ സ്ഥാനത്തേക്കു് ഉയർത്തുക എന്നതു്, അദ്ദേഹത്തിന്റെ കഴിവുകൾക്കുള്ള അംഗീകാരമായിരിക്കാം. പക്ഷേ, അനുദിനം വളർന്നു ശക്തിപ്പെടുന്ന എൻ. ഡി. പി. എന്ന രാഷ്ട്രീയ പാർട്ടിക്കും എൻ. എസ്. എസ്സിനും ഈ ഘട്ടത്തിൽ കിടങ്ങൂരിനെ നഷ്ടപ്പെടുന്നതു് പണ്ടു് പി. എസ്. പി. ക്കു്, പട്ടം താണുപിള്ളയെ ഇതുപോലെ ഒരു ഗവർണ്ണർ സ്ഥാനംവഴി നഷ്ടമായതുപോലെയാവും. എൻ. എസ്. എസ്സിനോ എൻ. ഡി. പി. ക്കോ അല്ലെങ്കിൽ മറേറതെങ്കിലും സംഘടനയ്ക്കോ ഒരൊററയാളിൽ തൂങ്ങിയാണോ നിൽപ്പ് എന്നു ചോദിച്ചാൽ, പട്ടം പോയപ്പോൾ പി. എസ്. പി. എന്തായി? ഇന്ദിരാഗാന്ധി ഇല്ലെങ്കിൽ കോൺഗ്രസ്-ഐ ഉണ്ടാവുമോ? നേതൃസ്ഥാനത്തിനുവേണ്ടി തമ്മിൽത്തല്ലാനിരിക്കുന്ന പ്രമുഖന്മാർ ഇന്ത്യയിലെ എല്ലാ സംഘടനകളിലും ആവശ്യത്തിലേറെയുണ്ടു്. ഇവിടത്തെ രാഷ്ട്രീയ കുഴപ്പങ്ങളുടെ മൂലകാരണംതന്നെ ഈ വൈയക്തികഘടകമാണു്. എൻ.എസ്. എസ്സിലും എൻ. ഡി. പി. യിലും ബാഹ്യമായെങ്കിലും അങ്ങനെയൊരു കലമ്പൽ കാണുന്നില്ലെങ്കിൽ അതിനു പ്രധാന കാരണം കിടങ്ങൂർതന്നെ.

എങ്കിൽ, കിടങ്ങൂർ എന്തിനിപ്പോൾ ഗവർണ്ണറാകണം?

ഒന്നുകിൽ കിടങ്ങൂരിനു് അങ്ങനെയൊരു താല്പര്യമുണ്ടാകണം. അല്ലെങ്കിൽ പട്ടം ഗവർണ്ണറായപ്പോഴെന്നപോലുള്ള ഒരു രാഷ്ട്രീയസ്ഥിതി ഇവിടെ രൂപംകൊള്ളുന്നുണ്ടാവണം. കേരളത്തിലെ ഇന്നത്തെ രാഷ്ട്രീയഗതിവച്ചു നോക്കിയാൽ മുഖ്യമന്ത്രിപദം കിടങ്ങൂരിൽനിന്നു് വളരെ അകലത്തൊന്നുമല്ല— കോൺഗ്രസ് നേതൃത്വം കുറുകേ നിൽക്കുന്നില്ലെങ്കിൽ. പക്ഷേ, കേരളത്തിലെ കോൺഗ്രസ്സിനു്—ഇപ്പോൾ ഒന്നായ കോൺഗ്രസ്സിനു്—ഒരു പ്രിയപ്പെട്ട ആശയമുണ്ടു്: കോൺഗ്രസ് സംസ്കാരങ്ങളുടെ ലയനം. കോൺഗ്രസ്സുകളുടെ ലയനം എന്നതിനെ നിർദ്ധാരണം ചെയ്യേണ്ടുകാം. കോൺഗ്രസ്-ഐ, കോൺഗ്രസ്-എ ഇവ ഒന്നായി. ഇനി ഡെൽഹിയിലിരുന്നു പി.സി. അലക്സാണ്ടറോ മറേറാ വിചാരിച്ചാൽ ഒന്നാവാനുള്ളതേയുള്ളു കേരള കോൺഗ്രസ്-ജെ, കേരള കോൺഗ്രസ്-എം എന്നിവ. ഇവ രണ്ടു കൂടി ഒന്നായി കാലക്രമത്തിൽ മറേറ കോൺഗ്രസ്സുമായി ലയിച്ചുകഴിഞ്ഞാൽ മിച്ചം നിൽക്കുക എൻ. ഡി. പി. മാത്രമാവും. കിടങ്ങൂരിന്റെയും ആർ.ബാലകൃഷ്ണപിള്ളയുടെയും കെ. എം. മാണിയുടെയും അതുപോലെ മററുപല പ്രമുഖനേതാക്കളുടെയും ഭാഷയിൽ കേരള കോൺഗ്രസ് സംസ്കാരസ്പർശമുള്ള പാർട്ടിയാണു് എൻ. ഡി. പി. അതും കോൺഗ്രസ്സിലേക്കു ചെല്ലുന്നതാണു് സ്വാഭാവികമായ പരിണാമം. അങ്ങനെ നോക്കിയാൽ കിടങ്ങൂരിനെ ഇപ്പോഴേ ഗവർണ്ണറാക്കുന്നതാണു് എൻ. ഡി. പി. യെ കോൺഗ്രസ്സാക്കാൻ പററിയതു്. എന്താ, ഈ ബുദ്ധി മോശമാണോ?

ഈ ബുദ്ധിച്ചുണ്ടയിൽ ഇതേവരെയും എൻ. എസ്. എസ്. നേതൃത്വം കൊത്തിയ മട്ടില്ല. കാരണം കോൺഗ്രസ് സംസ്കാരത്തിന്റെ ഭാവിയും കോൺഗ്രസ്സിന്റെ പ്രയോജനത്വവും എത്ര ശ്രേഷ്ഠമാണെന്നു എൻ.എസ് എസ്സിനറിയാം. എൻ.ഡി.പി. ക്കുമറിയാം. മാറിനിൽക്കുന്നതിന്റെ പ്രയോജനഫലങ്ങളും നന്നായറിയാം. അതിനാൽ, വ്യക്തിപരമായ പ്രലോഭനങ്ങളിൽ നേതാക്കളെ കുരുക്കി സംഘടനയെ ലയനപാകമാക്കുന്ന ഈ ബുദ്ധി ഫലിക്കാൻ കാലം കുറേ വേണ്ടിവന്നേക്കും.

●

സാമ്പത്തികസംവരണക്കാര്യം: വിവരക്കേടു് എന്നു് ഇതിനെ ഉപമുഖ്യമന്ത്രി സി. എച്ച്. മുഹമ്മദുകോയ വിളിക്കുമ്പോൾ, ''ഒരുകൂട്ടർക്കുള്ളതിനെ എടുത്തു് മറെറാരു കൂട്ടർക്കു നൽകണമെന്ന വാദം'' എന്നു് മാർക്സിസ്റ്റ് പാർട്ടി ചീഫ് ഇ. എം. എസ്. വിളിക്കുന്നു. 'വിവരക്കേടു്'' എന്നു് സി. എച്ച്. പറയുന്നതു് 'സാമുദായിക സംവരണം' എന്ന ആശയത്തിനു പിന്നിൽ ഭരണഘടനാശില്പികൾ കണ്ട സാമൂഹ്യനീതി മനസ്സിൽ വച്ചുകൊണ്ടാവണം. ''ഒരുകൂട്ടർക്കുള്ളതിനെ എടുത്തു് മറെറാരു കൂട്ടർക്കു നൽകണമെന്ന വാദം'' എന്നു് ഇ. എം. എസ്. പറയുന്നതു് എല്ലാ കൂട്ടർക്കും തൊഴിൽ ഉറപ്പുചെയ്യുന്നതിൽ ഈ നാട്ടിലെ ഭരണക്കാർ പരാജയപ്പെട്ടുകിടക്കുന്നതിലേക്കുകൂടി പരിഹാസപൂർവ്വം വിരൽചൂണ്ടിക്കൊണ്ടാവണം. ഏതായാലും 'തൊഴിൽ' എന്ന മാന്ത്രികമായ ജീവനവിദ്യയുടെ പേരിൽ ജനവിഭാഗങ്ങളെ തമ്മിലടിപ്പിക്കേണ്ട കാര്യമല്ലിതു്. ഇവിടെ അതല്ല പറയാൻ പോകുന്നതു്. വരുംനാളുകളിൽ കേരളത്തിലെ പൊതുജീവിതരംഗം കലുഷമാവാൻ പോകുന്നതു് ഈ പ്രശ്നത്തിന്മേലാവും. രാഷ്ട്രീയാകാശംപോലും ഇതിൽപെട്ടു കറുക്കും. പല അടികളും തിരിച്ചടികളും നടക്കും. ഇതിനുള്ള സൂചനകൾ ഇവിടെ സൂചിപ്പിച്ച മൂന്നു് അഭിപ്രായപ്രകടനങ്ങളിലും വേണ്ടുവോളം കാണാം. സാമുദായിക സംവരണം സംരക്ഷിക്കാൻ നിൽക്കുന്നവരിൽ ഏററവും പ്രബലമായ ഒരു വിഭാഗമാണു് മുസ്ലിം ലീഗ്. അവരെ ക്ഷോഭിപ്പിക്കുന്ന നീക്കങ്ങൾ കേരളരാഷ്ട്രീയത്തിൽ വലിയ മാററങ്ങൾ സൃഷ്ടിക്കും. എസ്. ആർ. പി, മുതലായ മററു കക്ഷികൾ ശക്തമായ ഒരു ചലനം സൃഷ്ടിക്കാൻ തങ്ങൾക്കു കഴിയും എന്നു് ഇനിയും തെളിയിക്കേണ്ടതായിട്ടാണിരിക്കുന്നതു്. എങ്കിലും 'സാമുദായിക സംവരണം' എന്ന ഭരണഘടനാ പരിരക്ഷ അനുഭവിക്കുന്ന വിഭാഗങ്ങളെല്ലാം ഒന്നുചേർന്നു് നീങ്ങുമ്പോൾ അതുളവാക്കാവുന്ന കൊടുങ്കാററു് എളുപ്പമൊന്നും തടയാവുന്നതായിരിക്കയില്ല. രാഷ്ട്രീയമായി ഇതു സൃഷ്ടിക്കാവുന്ന പ്രയാസം അറിയാമെന്നതിനാലാവണം ''എല്ലാവരും ചേർന്നിരുന്നു പരിഹരിക്കേണ്ട കാര്യമാണിതു്'' എന്നു് നായർ മഹാസമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ടു് മുഖ്യമന്ത്രി കരുണാകരൻ ഒരൊഴുക്കൻ മട്ടിൽ പറഞ്ഞതു്. ഈ പ്രശ്നം ജനക്കൂട്ടങ്ങളെ ഇളക്കിമറിക്കാനുള്ള ഒരു ചട്ടുകമായി നേതാക്കൾ ഉപയോഗിക്കാതിരിക്കുന്നതാവും ഔചിത്യം. വ്യവസ്ഥാപിതമായ മാർഗ്ഗങ്ങൾ ആർക്കും അപ്രാപ്യമല്ലാത്തതിനാൽ അങ്ങോട്ടു തിരിയുന്നതായിരിക്കും ബുദ്ധി.

●

''ഇതെന്തൊരു കാഴ്ചയാണ്. കോൺഗ്രസ് രക്തം സിരകളിൽ ഒഴുകുന്നവർക്കു് ആഹ്ലാദിക്കാൻ ഇതിനേക്കാൾ എന്തുവേണം,'' ആൻറണി തുടക്കത്തിൽ പറഞ്ഞു.

''അഭിവന്ദ്യയായ ഇന്ദിരാജി'' എന്ന സംബോധന ചെയ്തുകൊണ്ടാണു് എ. കെ. ആൻറണി പ്രസംഗം തുടങ്ങിയതു്.

ഡിസംബർ 13-ാം തീയതി കൊച്ചി കായൽക്കരയിൽ നടന്ന കോൺഗ്രസ് ലയന സമ്മേളനത്തെപ്പററി, ഭരണകക്ഷിയെ ഏററവും ശക്തമായി പിന്തുണയ്ക്കുന്ന 'മലയാളമനോരമ' ദിനപത്രം നൽകിയ ഒരു റിപ്പോർട്ടിലെ അവസാനഖണ്ഡികകളാണിതു്.

എറണാകുളത്തെയും അതിനു ചുററുമുള്ള അഞ്ചു ജില്ലകളിലെയും ഓരോ വാർഡിലും നിന്നു് ഓരോ വാഹനംവീതവും മററു ജില്ലകളിൽനിന്നു് കുറേക്കൂടി താണതോതിലും കോൺഗ്രസ്സുകാരെ കൊച്ചിക്കായൽക്കരയിലേക്കു് അന്നു കൊണ്ടുവരാൻ എത്രയോദിവസമായി ശ്രമം നടക്കുകയായിരുന്നു. ആയിരത്തോളം പഞ്ചായത്തുകളുള്ള ഈ കേരളത്തിൽ രണ്ടു കോൺഗ്രസ്സുകൾക്കും കൂടി വിവിധ തലങ്ങളിലുള്ള ഭാരവാഹികൾ മാത്രം രണ്ടുലക്ഷത്തോളം വരുമെന്നാണു് മനോരമപത്രംതന്നെ ലയനപ്പിറ്റേവേളയിൽ കണക്കുകൂട്ടി പറഞ്ഞിരുന്നതു്. ഈ ഭാരവാഹികളോരോരുത്തരും വാഹനങ്ങളിൽ രണ്ടോ മൂന്നോപേരെക്കൂടി വഹിച്ചുകൊണ്ടു വരികയാണെങ്കിൽത്തന്നെ കൊച്ചിയിലെ ആ മഹാസമ്മേളനത്തിനു് അഞ്ചുലക്ഷം പേരെങ്കിലും കൂടാതിരിക്കാനാവില്ല. അപ്പോൾ, സുഭദ്രമായി പ്ലാൻ ചെയ്തു്, ഇത്രപേർ വരുമെന്നു് മുൻകൂട്ടി അറിഞ്ഞു് തിട്ടപ്പെടുത്തിയ ശേഷം, കോൺഗ്രസ്സുകാരുടെ ആ കൂട്ടം കണ്ടു് 'ഇതെന്തൊരദ്ഭുതം' എന്ന മട്ടിൽ പറയുന്നതു് ഏററവും കുറഞ്ഞപക്ഷം വെറും നാട്യമാണു്. ഒന്നോർത്താൽ നാട്യമാണല്ലോ രാഷ്ട്രീയം. അല്ലെങ്കിൽ, കഴിഞ്ഞ അഞ്ചുവർഷത്തിനിടയിൽ അനേകമനേകം സമർസോൾട്ടുകൾ നടത്തി ക്ഷീണിച്ചു്, ഒടുവിൽ ''അഭിവന്ദ്യയായ ഇന്ദിരാജി'' എന്ന സംബോധനയിൽ അഭയംകാണാൻ എ. കെ. ആൻറണിക്കു കഴിയുന്നതെങ്ങനെ?

'കോൺഗ്രസ് ലയനം' നടന്നിരിക്കുന്നു. കോൺഗ്രസ്സുകൾ വർദ്ധിതവീര്യരായി ഭവിക്കുകയും ചെയ്തിരിക്കുന്നു. ഈ ഘട്ടത്തിൽ 'ലയനം' ചിന്താവിഷയമാക്കുന്നതു് ഒരു മൗഢ്യമാകാം. എങ്കിലും 'കോൺഗ്രസ്' എന്ന സംസ്കാരം സിരകളിലോടുന്നവരെപ്പററിപ്പറഞ്ഞു് അഭിമാനം കൊള്ളുന്ന ആൻറണീ, ആ അഭിമാനം വെറും പൊള്ളത്തരമാണെന്നു സംശയിക്കുന്ന ഒരു ന്യൂനപക്ഷത്തിനു് ഈ വിഷയം ചിന്തിക്കാൻ നിങ്ങൾ സ്വാതന്ത്ര്യമനുവദിക്കണം.

അന്നു് ആ കായൽക്കരയിൽ കൂടിയവരെക്കണ്ടു് 'കോൺഗ്രസ് സംസ്കാര'ത്തിൽ ഊററംകൊണ്ട ആൻറണി ഞങ്ങൾക്കു് പറഞ്ഞുതരുമോ എന്താണു് ആ സംസ്കാരമെന്നു്? നിങ്ങൾ പറഞ്ഞുതരാനിടയില്ല. നിങ്ങൾ മൗനത്തിലേക്കു കാടുകയറും. അതിനാൽ ഞങ്ങൾ ആ സംസ്കാരമെന്തെന്നു് ചികഞ്ഞുനോക്കട്ടെ?

ആൻറണീ, താങ്കൾ ധരിക്കുന്നതു് ഖദറാണു്. കഴിക്കുന്നതു് വിശുദ്ധവെജിറേററിയൻ ഇനങ്ങളാണു്. പൂർവഗാമികളും അങ്ങനെയൊക്കെ ആയിരുന്നിരിക്കണം. എന്നു പറഞ്ഞാൽ ആൻറണിയുടെ അഭിവന്ദ്യയായ ഇന്ദിരാജിമുതൽ എ. ഒ. ഹ്യൂം വരെയുള്ളവർ. അവർക്കെല്ലാം അകത്തും പുറത്തും ഖാദിത്തൊപ്പി ഉണ്ടായിരുന്നു. ഈ വർഗ്ഗമാണു് സായ്പിന്റെ കൈയിൽനിന്നു് ഇന്ത്യയെ പിടിച്ചുവാങ്ങിയതു് എന്നു് ആൻറണിക്കു വേണ്ടി, ഇന്ദിരാജിക്കുവേണ്ടി, നെഹ്റുജിക്കുവേണ്ടി, ഗാന്ധിജിക്കുവേണ്ടി, ഇന്ത്യൻ ജനത വിശ്വസിച്ചുകൊണ്ടേ

ലയനം കഴിഞ്ഞിട്ടും ആൻറണിയുടെ മുഖത്തു് ഒരു ജാള്യത:
ലയനം കഴിഞ്ഞു് പ്രധാനമന്ത്രി വിടവാങ്ങിയപ്പോൾ

കൗമുദി ന്യൂസ് സർവീസ്

യിരിക്കുന്നു. ഇന്ത്യൻ ജനത ഇങ്ങനെ കാണുന്ന ആ വർഗ്ഗത്തിന്റെ സംസ്കാരമല്ലേ ആന്റണീ, നിങ്ങൾ പറഞ്ഞ കോൺഗ്രസ് സംസ്കാരം?

രണ്ടു കോൺഗ്രസ്സിന്റെ കഥ പറയാം, ആന്റണീ. 1947 ആഗസ്ററ് 14-ാം തീയതി രാത്രിക്കു മുമ്പുള്ള കോൺഗ്രസ്സും അതിനുശേഷമുള്ള കോൺഗ്രസ്സും. എന്നു പറഞ്ഞാൽ സ്വാതന്ത്ര്യം അപ്പൂപ്പൻതാടിയാണെന്നു വിശ്വസിച്ച കോൺഗ്രസ്സും സ്വാതന്ത്ര്യം അപ്പക്കഷണമാണെന്നു വിശ്വസിച്ച കോൺഗ്രസ്സും. ആന്റണിയുടെ രാഷ്ട്രീയജീവിതം പുലർന്നതു് ഈ അപ്പക്കഷണത്തിന്റെ നടുവിലാണല്ലോ. അതിനാൽ അതു പിന്നെപ്പറയാം. ആദ്യത്തെ കോൺഗ്രസ്സിന്റെ സംസ്കാരചരിത്രം ഇപ്പോൾ പറയാം:

ആദ്യത്തെ ആ കോൺഗ്രസ്സിലെ സമത്ഥന്മാർ ഇന്ത്യൻ ജനതയുടെ സ്വാതന്ത്ര്യദാഹം ഇന്ത്യൻനാഷനൽ കോൺഗ്രസ്സിലൂടെ പ്രതിഫലിപ്പിച്ചിട്ട്, പ്രതിഫലിപ്പിച്ചതല്ല, പ്രതിഫലിച്ചതാണു് എന്നു വരുത്തിവച്ചു. അതല്ലേ കോൺഗ്രസ് സംസ്കാരത്തിന്റെ തുടക്കം? ആർഷഭാരതസങ്കല്പത്തിലൂടെ സ്വാതന്ത്ര്യത്തിന്റെ ചരിത്രം ഒഴുകിയതാണോ, ഒഴുക്കിയതാണോ? ആന്റണിക്കു് ഒന്നും പറയാനില്ലായിരിക്കാം. ദേശീയ സ്വാതന്ത്ര്യസമരത്തിനു് ഉജ്ജ്വലമായ എത്രയെത്ര വഴികളുണ്ടായിരുന്നു? ആ വഴികളെല്ലാം തച്ചുടച്ച ചരിത്രവും സംസ്കാരവുമല്ലേ ആന്റണീ, നിങ്ങൾ പറയുന്ന സംസ്കാരം? കോൺഗ്രസ് പൊട്ടിപ്പൊട്ടി, തമ്മിലടിച്ചു്, അവസാനം മോഹൻദാസ് കരംചന്ദ് ഗാന്ധിയിലെത്തുമ്പോൾ, ആ ഭാസുരമായ നിരവധി വഴികളിൽ ആർഷഭാരതം മാത്രമല്ലേ കൂട്ടിനുണ്ടായിരുന്നുള്ളൂ?

നിസ്സഹായത അഭിനയിച്ചുകൊണ്ടു് ഗാന്ധജി ഗീതയും ഖുറാനും ബൈബിളുമെടുത്തു മുമ്പിൽവച്ചു. ഉപ്പു കുറുക്കുകയും ഉണ്ണാവ്രതമെടുക്കുകയും ചെയ്തു. ഇപ്പോൾ 'സംസ്കാര'മഹിമയെക്കുറിച്ചു പറഞ്ഞു രോമാഞ്ചം കൊള്ളുന്ന നിങ്ങൾ രണ്ടാം ലോകമഹായുദ്ധത്തെക്കുറിച്ചു് വായിച്ചിട്ടുണ്ടല്ലോ. നൂററാണ്ടുകൾകൊണ്ടു് തടിച്ചുകൊഴുത്ത ബ്രിട്ടനെ ആ യുദ്ധം അസ്ഥികൂടമാക്കി മാററി. ആ അസ്ഥികൂടത്തിനു് ഇന്ത്യയെ താങ്ങാനാവില്ലെന്ന നില വന്നു. അങ്ങനെയൊരു നില വരുമ്പോൾ തനിയേ സ്വാതന്ത്ര്യം വീണുകിട്ടാൻ കാത്തിരിക്കുകയായിരുന്നില്ലേ നെഹ്റു ചെയ്തതു്? നിസ്സഹായതയുടെ നടുവിൽനിന്നുകൊണ്ടു് ബ്രിട്ടൺ ഇന്ത്യയുടെ കൈയിലേക്കു് അധികാരം ഇട്ടുകൊടുത്തു. ഗാന്ധിജി ഉണ്ണാവ്രതമെടുക്കുമ്പോഴെല്ലാം ആ മഹാശയന്റെ പാദങ്ങൾക്കരികിൽ ഇരിപ്പുറപ്പിച്ചിരുന്നതുകൊണ്ടല്ലേ നെഹ്റു, വീണുകിട്ടിയ ആ അധികാരത്തിനുടമയായതു്? മഹാനായ ഗാന്ധിജി, അധികാരത്തിനുവേണ്ടിയുള്ള ഈ കാത്തിരിപ്പുകണ്ടു മനംമടുത്തല്ലേ പറഞ്ഞതു്, കോൺഗ്രസ്സിനെ പിരിച്ചുവിടേണ്ടകാലമായെന്നു്? ഇന്ത്യയിലെ പാവപ്പെട്ടവരുടെ കാര്യംപറഞ്ഞു് വീർപ്പുമുട്ടാറുള്ള ആന്റണീ, ഇന്ത്യൻ തൊഴിലാളിവർഗ്ഗത്തിനും അടിസ്ഥാനവർഗ്ഗത്തിനും ദേശീയ സ്വാതന്ത്ര്യസമരത്തിൽ പങ്കാളികളാവാൻ നിങ്ങൾ പറയുന്ന സംസ്കാരം ഒരിക്കലും അവസരം നൽകിയില്ല. ഇന്ത്യയിലെ സവർണ്ണ മേധാവിത്വവും സമ്പന്നവർഗ്ഗവുമായിരുന്നു ദേശീയസമരപ്രസ്ഥാനത്തിന്റെ ചുക്കാൻ പിടിച്ചിരുന്നതു്. ഈ സത്യം അന്നുതന്നെ പലരും വിളിച്ചുപറഞ്ഞിരുന്നു. സ്വതന്ത്ര ഇന്ത്യ എങ്ങനെ പുലരുമെന്നു് ദേശീയ സ്വാതന്ത്ര്യസമരകാലഘട്ടത്തിൽത്തന്നെ പലരും ചോദിച്ചിരുന്നു. പട്ടിണികിടക്കുന്ന തൊഴിലാളിവർഗ്ഗത്തെ ഗാന്ധിജിക്കു് അവർ ചൂണ്ടിക്കാണിച്ചുകൊടുത്തിരുന്നു. ഗാന്ധിജി മിണ്ടിയില്ല. സ്വാതന്ത്ര്യാനന്തര ഇന്ത്യയുടെ ഗതികേടിനെക്കുറിച്ചു് അന്നേ ചിന്തിച്ചവരെ ഗാന്ധിജി എന്തുചെയ്തു? നെഹ്റുവിനും പട്ടേലിനും രാജാജിക്കും വേണ്ടി ഗാന്ധിജി അവരെ അകററി നിറുത്തി. എം. എൻ. റോയിയെ, ജയപ്രകാശിനെ, ലോഹിയയെ, ആചാര്യനരേന്ദ്ര ദേവിനെ, അച്യുത്പട്വർദ്ധനനെ, പെരിയാറിനെ, ദൂരെ മാററിനിറുത്തി. ജവഹർലാൽ നെഹ്റു, ഗാന്ധിജിയുടെ തലച്ചോറിലൂടെ ചിന്തിച്ചതിന്റെ ഫലമായിട്ടാണു്, ഇന്ത്യയ്ക്കൊരു ജീവിതം സ്വപ്നംകണ്ട നേതാക്കൾ പെരുവഴിയിലായിപ്പോയതെന്ന സത്യം, ആന്റണീ, ഇന്നു് കോൺഗ്രസ് സംസ്കാരമഹിമയെപ്പററി വാചാലനാവുന്ന നിങ്ങൾക്കു് അറിയാമോ? കോൺഗ്രസ്സിനകത്തെ ദേശീയവീര്യങ്ങളെ അപ്പപ്പോൾ തച്ചു കൊഴിച്ചു. ഇന്ത്യൻ വിപ്ലവത്തെ ഖാദിത്തൊപ്പി നക്കിക്കുടിച്ചു. ഇന്ത്യൻ വിപ്ലവം എന്ന സ്വപ്നവുമായി പിന്നെയും ചിലർ ജീവിക്കാതിരുന്നില്ല; ജയപ്രകാശിനെപ്പോലെ ചിലർ. കാൽനൂററാണ്ടിനുശേഷവും ഇന്ത്യയിലൂടെ വേച്ചുവേച്ചു് ജയപ്രകാശ് വീണ്ടുമൊന്നു നടന്നുനോക്കി. നേതാവേ, അങ്ങയുടെ യുവതുർക്കികൾ ജയപ്രകാശിനെ കൂവിവിളിച്ചില്ലേ? അവസാനം, "ഇതാ മരിച്ചു, ജെ. പി. മരിച്ചു..." എന്നു പറഞ്ഞു് നേതാവേ, നിങ്ങളുടെ നേതാവിന്റെ നേതാവിന്റെ നേതാക്കൾ ആശ്വസിക്കുകയല്ലേ ചെയ്തതു്? ഇന്ത്യൻ വിപ്ലവത്തിന്റെ നേതാക്കളെ തപസ്സിനയച്ച സംസ്കാരവും, കോൺഗ്രസ് സംസ്കാരത്തിൽപ്പെട്ടതുതന്നെയല്ലേ, ആന്റണീ? "ഇതെന്തൊരു കാഴ്ചയാണു്! കോൺഗ്രസ് രക്തം സിരകളിലൊഴുകുന്നവർക്കു് ആസ്വാദിക്കാൻ ഇതിനെക്കാൾ മറെറന്തുണ്ടു്" എന്നു് നിങ്ങൾ രോമാഞ്ചം കൊള്ളുമ്പോൾ, ആന്റണീ, കോൺഗ്രസ് സംസ്കാരത്തിന്റെ പൈതൃകം ഇതാണെന്നു നിങ്ങൾക്കു കാണാൻ കഴിയില്ല.

അപ്പൂപ്പൻതാടിയാണു് സ്വാതന്ത്ര്യം എന്നു കരുതിയ കോൺഗ്രസ് ഇതാണു്. രണ്ടാമത്തെ കോൺഗ്രസ്സിലൂടെയാണു്, ആന്റണീ, നിങ്ങളുടെ ദേഹത്തു് നേതാവിന്റെ കുപ്പായം വന്നുവീണതു്. അപ്പോഴേക്കും കോൺഗ്രസ്സിനു് സ്വാതന്ത്ര്യമെന്നാൽ അപ്പക്കഷണം എന്നായി മാറിയിരുന്നു. അപ്പോഴേക്കും കോൺഗ്രസ്, തികച്ചും ഒരു കുടുംബത്തിന്റെ കൈകളിലേക്കു് പതിച്ചുതുടങ്ങിയിരുന്നു. നിങ്ങൾക്കാർക്കും അന്നു് അതിൽ ഒരെതിർപ്പുമുണ്ടായിരുന്നില്ല. ഇന്ത്യയിലെ ഓരോ സംസ്ഥാനത്തെയും തിരഞ്ഞെടുപ്പിൽ ജയിക്കാൻ പണച്ചാക്കുകളെ കൂട്ടുപിടിച്ച സംസ്കാരത്തിന്റെ തുടക്കം കണ്ടായിരുന്നു നിങ്ങൾ വളർന്നതു്. പേട്ടയിലെ തോപ്പിൽ വിശ്വൻ മുതൽ, ബോംബെയിലെ ജെ. ആർ. ഡി. ടാററവരെയുള്ളവർക്കു് കോൺഗ്രസ് ഇടംനൽകിയെങ്കിൽ, അതു് ഇന്ത്യാക്കാരോടുള്ള സ്നേഹംകൊണ്ടായിരുന്നില്ല. പുൽക്കൂടുകളിൽ കഴിയുന്ന, നടപ്പാതകളിലെ ഓടകൾക്കരികിൽ കഴിയുന്ന, പാടങ്ങളിൽ കാലികളോടൊപ്പമിഴയുന്ന, പണിശാലകളിൽ അസംസ്കൃതവസ്തുക്കളോടൊപ്പം ചതയുന്ന, പാവപ്പെട്ട ഇരുകാലികളോടുള്ള സ്നേഹംകൊണ്ടായിരുന്നില്ല. അപ്പക്കഷണത്തോടുള്ള കൊതികൊണ്ടു മാത്രമായിരുന്നു. 1947 ആഗസ്റ്റ് 15 മുതൽ ഇന്നുവരെയും തുടരുന്ന കോൺഗ്രസ് സംസ്കാരം ഈ കൊതിയായിരുന്നു. പിന്നെ ആ ഒരൊററ കുടുംബത്തിലേക്കു മാത്രം കേന്ദ്രീകരിച്ചെത്തുന്ന ചരിത്രത്താളുകളോടുള്ള കൊതിയും കൂടിയായിരുന്നു. രാജേന്ദ്രപ്രസാദിനു്, ഡോക്ടർ രാധാകൃഷ്ണനു്, ഗുൽസാരിലാൽ നന്ദയ്ക്കു്, ലാൽബഹാദൂർ ശാസ്ത്രിക്കു്, എന്തിനു്, 'ഏഴകളുടെ തോഴൻ' എന്നു് തമിഴർ ആവേശപൂർവ്വം ഓർക്കുന്ന കർമ്മവീര കാമരാജിനുപോലും ഈ സംസ്കാരത്തിന്റെ പിൻകാലിൽനിന്നേററ തൊഴി നിങ്ങൾക്കറിയില്ലാത്തതല്ല. ഏതോ ഒരു മൂഢനിമിഷത്തിൽ ഗോഹട്ടിയിലെ എ. ഐ. സി. സി. സമ്മേളനവേദിയിൽവച്ചു്, ആന്റണീ, നിങ്ങൾ ഒരു ചെറു കല്ലെടുത്തു് ആ അപ്പം കൈയിൽവച്ചിരുന്ന കുടുംബത്തിനുനേർക്കു് ഒരേറെറിഞ്ഞു. കോൺഗ്രസ് സംസ്കാരത്തിന്റെ അപ്പോസ്തലരായി അപ്പോഴേക്കും മാറിക്കഴിഞ്ഞ പുതുയൗവനക്കാർ നിങ്ങളെ അന്നു് എറിഞ്ഞു് തിരിച്ചോടിച്ചു. ആന്റണീ, അന്നു് നിങ്ങൾ ഇല്ലാത്ത ഹൃദയവേദനയുമായി മടങ്ങിവന്നു് എറണാകുളത്തെ ഹോട്ടലിൽ സ്ഥിരതാമസവുമാക്കി!

പിന്നീടു് അടിയന്തരാവസ്ഥയെത്തുടർന്നു് ഇന്ദിരാഗാന്ധി തോററപ്പോൾ, അപ്പക്കഷണം ജനതാപാർട്ടിയുടെ കയ്യിലായപ്പോൾ, നിങ്ങൾ ഉണർന്നു. എഴുപത്തേഴതൊട്ടുള്ള മൂന്നുകൊല്ലക്കാലം നിങ്ങൾ മൂന്നാംചേരിവാദവും, മാർക്സിസ്റ്റ് ചേരിവാസവും സ്വയം അപ്പം പാചകംചെയ്തു കഴിക്കലുമായിരുന്നു. അപ്പോഴേക്കും ജനത തകരുകയും ഇന്ദിരാഗാന്ധിക്കു് വീണ്ടും അധികാരം കിട്ടിക്കഴിയുകയും ചെയ്തിരുന്നു. എങ്കിലും കുറച്ചുകാലം കൂടി നിങ്ങൾ ഇന്നത്തെ ലയനത്തിനു തക്കം നോക്കി പതുങ്ങിക്കഴിഞ്ഞു. പലരും പരവതാനി വിരിച്ചപ്പോൾ നിങ്ങൾ പുച്ഛഭാവത്തോടെ കാർക്കിച്ചുതുപ്പി. പക്ഷേ, കൊതിയൂറിയ തുപ്പലായിരുന്നു അതു്. ആദ്യം തുപ്പി, പിന്നെ കുടിച്ചിറക്കി. ഒടുവിൽ നിങ്ങൾ ആ പരവതാനിയിലേക്കു സങ്കോചം കൂടാതെ ചാടിക്കയറി. നിങ്ങൾക്കു് ഒരിക്കൽക്കൂടി ഇന്ദിരാഗാന്ധി അഭിവന്ദ്യയായ ഇന്ദിരാജിയായി. ഇന്ദിരാവിരുദ്ധ രാജാക്കളെക്കാൾ രാജഭക്തിയോടെ ഇന്ദിരാഗാന്ധിയെ വെറുത്തു് നിങ്ങൾ കഴിഞ്ഞ നാളുകൾ ഇതാ നിങ്ങളുടെ തോളുകൾക്കു തൊട്ടുപിറകിലെ ഭൂതകാലത്തുനിന്നു് നിങ്ങളെ പരിഹസിക്കുന്നു. പിന്തിരിയരുതു്. നിങ്ങൾ ചൂളിപ്പോകും. നിങ്ങൾ മുന്നോട്ടു നോക്കി ഉഷാറോടെ മുദ്രാവാക്യം വിളിക്കൂ...

നിങ്ങൾ ഇപ്പോൾ വീമ്പിളക്കുന്ന കോൺഗ്രസ്സംസ്കാരം ഇത്രയേയുള്ളൂവെന്നു്, അധികാരത്തിൽ ഒട്ടിപ്പിടിച്ചിരിക്കാനുള്ള ഉപജാപങ്ങളുടെയും കുതന്ത്രങ്ങളുടെയും സൂത്രപ്പണികളുടെയും കളി മാത്രമാണെന്നു് ഞങ്ങൾ വിശ്വസിക്കുന്നു. ഏതു കപട സന്ന്യാസിയുടേയുംകൂടെ നടക്കാൻ ഇന്ത്യയിൽ നൂറാളുണ്ടാവും. ഏതു കപട മുദ്രാവാക്യവും ഏററുവിളിക്കാൻ ആയിരംപേരുണ്ടാവും. ഏതു സർക്കസ് കൂടാരത്തിലും ഇരമ്പിക്കയറാൻ പതിനായിരങ്ങൾ ക്യൂനിൽക്കും. കപടവാക്കുകളാൽ, കപടഭാവങ്ങളാൽ, അവരെ മയക്കിക്കൂടെ നിറുത്തുക. അപ്പത്തിന്റെ ചെറുചെറുകഷണങ്ങൾ കാണിച്ചു് അവരെ അണയ്ക്കുക. അപ്പംവിളമ്പുന്ന തവിയുടെ കണയാൽ അവരെ ഒതുക്കുക. വിജയം മററാർക്കുള്ളതാവാൻ!

എങ്കിലും കൊച്ചികായൽപ്പരപ്പ് ലയനമുഹൂർത്തത്തിൽ പുളകംപൂണ്ടുകിടക്കേ, ഇന്ദിരാഗാന്ധിയുമായി നിങ്ങൾ നടത്തിയ കൂടിക്കാഴ്ചയെപ്പററിയുള്ള മലയാള മനോരമ റിപ്പോർട്ടുവായിക്കുമ്പോൾ നിങ്ങളെയോർത്തു് ദുഃഖം തോന്നുന്നു. ആ റിപ്പോർട്ടിന്റെ ചിലഭാഗങ്ങൾ ഇവിടെ എഴുതിച്ചേർക്കട്ടെ!

"സന്തോഷപ്രകടനങ്ങളിലൂടെയും കുശലപ്രശ്നങ്ങളിലൂടെയും ആരംഭിച്ച ചർച്ചയിൽ ഒരുഭാഗത്തുനിന്നും ഒരു പ്രശ്നവും നിർദ്ദേശവും ആരും ഉന്നയിക്കാതിരിക്കുന്നതു കണ്ടപ്പോൾ ഇന്ദിരാഗാന്ധിതന്നെ ചോദിച്ചു: "നിങ്ങൾക്കെന്താണു പറയാനുള്ളതു്? എന്തൊക്കെയാണു പ്രശ്നങ്ങൾ?"...പ്രധാനമന്ത്രി കുറിപ്പെഴുതാൻ തയ്യാറായി പേനയും കടലാസുമൊക്കെ എടുത്തെങ്കിലും മററു രണ്ടുപേർക്കും (ആന്റണിക്കും ഉമ്മൻചാണ്ടിക്കും) ലയനപ്രശ്നങ്ങളെന്നനിലയിൽ പ്രധാനമന്ത്രിയുടെ പരിഗണനയ്ക്കു സമർപ്പിക്കാൻ ആവശ്യങ്ങളോ നിർദ്ദേശങ്ങളോ ഒന്നുമില്ലായിരുന്നു...ഇവർക്കു് അത്രവലരെ, പ്രശ്നങ്ങളൊന്നുമില്ല. എല്ലാം നിങ്ങൾ തമ്മിൽ സംസാരിച്ചു തീർക്കാവുന്നതേയുള്ളൂ എന്നു പറയുന്നു. ഇങ്ങനെയാണെന്നു് അറിഞ്ഞിരുന്നുവെങ്കിൽ രണ്ടുമണിക്കൂർകൂടി വൈകിവന്നാലും മതിയായിരുന്നു—പ്രധാനമന്ത്രി പറഞ്ഞു."

ഒരു ഭാഗത്തുനിന്നും ഒരു പ്രശ്നവും നിർദ്ദേശവും ആരും ഉന്നയിക്കാതിരിക്കുന്നതു കണ്ടപ്പോൾ പ്രധാനമന്ത്രിതന്നെ ചോദിച്ചുവല്ലോ നിങ്ങൾക്കൊന്നും പറയാനില്ലേ എന്നു്. നിങ്ങൾക്കു് ഒന്നും പറയാനില്ലായിരുന്നു. അഞ്ചുകൊല്ലം മാറിനിന്നവർ.മാർക്സിസ്റ്റ്കമ്മ്യൂണിസ്റ്റ്കാരോടുപോലും കൂട്ടുകൂടി ഭരിച്ചവർ. ഇപ്പോൾ ഇന്ദിരാഗാന്ധിമാത്രമേ ഇന്ത്യയ്ക്കു് നേതാവായുള്ളൂ എന്നു ബോദ്ധ്യപ്പെട്ടു കഴിഞ്ഞ സ്ഥിതിക്കു് അവർ എന്താണു് പറയാൻ?

പ്രധാനമന്ത്രിപോലും ലജ്ജിച്ചുപോയി. ബീഹാറിലെ കോൺഗ്രസ്-ഐക്കാരിൽ ഒരു വിഭാഗം പിണങ്ങിമാറുവാൻ പോകുന്നു. ആന്ധ്രയിൽ ഒരു വിഭാഗം മാറാൻ പോകുന്നു. കർണ്ണാടകത്തിൽ ഒരു വിഭാഗം മാറാൻ പോകുന്നു. മഹാരാഷ്ട്രയിൽ ഒരു വിഭാഗം മാറാൻപോകുന്നു. ഗുജറാത്തിൽ ഒരു വിഭാഗം മാറിക്കഴിഞ്ഞു. ഇന്ത്യയിലെ മറെറല്ലാ സംസ്ഥാനങ്ങളിലും കോൺഗ്രസ്-ഐ ഗുരുതരമായ സംഘർഷങ്ങളിൽപ്പെട്ടുലയുന്നു. കോൺഗ്രസ് - ഐയെ ഒരുമിപ്പിച്ചു നിറുത്താൻ ഇന്ദിരാഗാന്ധി പെടാപ്പാടുപെടുന്നു. കിഴക്കു്, ആസാം പ്രശ്നം ഒരെത്തുമില്ലാതെ നീളുന്നു. പടിഞ്ഞാറു് പഞ്ചാബി പ്രശ്നം ഉരുണ്ടുകയറുന്നു. അതിരുകളിൽ എഫ്-പതിനാറുകൾ ഇരമ്പിവരുന്നു. ഇന്ത്യയെ ഒന്നിപ്പിച്ചുനിറുത്താൻ ഇന്ദിരാഗാന്ധി പെടാപ്പാടുപെടുന്നു. ഇന്ദിരാ ഗാന്ധിയുടെ നേതൃത്വശേഷി കഠിനമായ പരീക്ഷണങ്ങളിൽപ്പെട്ടുലയുന്നു. എന്നിട്ടുമെന്തേ ആന്റണിയും കൂട്ടുകാരും കോൺഗ്രസ്-ഐയിലേക്കു ചേക്കേറി? ഈ ചോദ്യം ആന്റണിയോടു ചോദിക്കാൻ വരട്ടെ എന്നു പ്രധാനമന്ത്രി കരുതിയതാവണം.

എന്തെല്ലാം പ്രശ്നങ്ങൾ നീറിപ്പടർന്നാലും വോട്ടുനേടാൻ ഇന്ദിരാഗാന്ധിക്കു കഴിയുന്നതു പോലെ മറെറാരാൾക്കാവില്ല എന്നു കണ്ടതിനാലാണു് തങ്ങൾ മടങ്ങിവന്നതു് എന്നു് ആന്റണി പറയുമായിരുന്നോ, ആ ചോദ്യം ഉയർന്നിരുന്നെങ്കിൽ? കഴിഞ്ഞ അഞ്ചുവർഷത്തിനിടയിൽ ചിക്കമഗളൂർ തൊട്ടു് ആംഗ്ലോ-ഇന്ത്യൻ വരെയുള്ള എത്രയോ അഭ്യാസങ്ങളിലൂടെ ആന്റണിയുടെ ആദർശസ്ഥൈര്യം കണ്ടവരോടു് കൂടുതലൊന്നും പറയാനില്ല. ചിക്കമഗളൂരിൽ ഇന്ദിരാഗാന്ധിക്കു് പിന്തുണ നൽകിപ്പോയി എന്ന ഒററക്കാരണത്താൽ മുഖ്യമന്ത്രിപദംതന്നെ വലിച്ചെറിഞ്ഞു്, പാർട്ടി പിളർന്നു മാറിയ ആന്റണി ഇപ്പോൾ കർണ്ണാടകത്തിലെ ചിക്കമഗളൂരിൽത്തന്നെ, ഇന്ദിരാഗാന്ധിക്കുവേണ്ടി, അവരുടെ പാർട്ടിക്കുവേണ്ടി, ഗുണ്ടറാവുവിനുവേണ്ടി പ്രചരണം നടത്താൻ പോകുന്നുവത്രേ. ഇത്രയും നിസ്സഹായമായ ഒരു പതനം, ഈ നാടു കണ്ട ഏററവും വലിയ ആദർശശാലിയെന്നു പത്രങ്ങൾ വാരിപ്പുകഴ്ത്തിയ ഒരു നേതാവിനുണ്ടാവാനില്ല. ഒരക്ഷരംപോലും പറയാനില്ലാതെ, പശ്ചാത്താപത്തിന്റേതായ നിസ്സഹായ മൗനം മാത്രം കാഴ്ചവച്ചു്, പ്രധാനമന്ത്രിക്കുമുമ്പിൽ വിറപൂണ്ടിരുന്ന ആന്റണിയേയും ഉമ്മൻചാണ്ടിയേയും ഓർത്തു് നമുക്കു ദുഃഖിക്കാം. മനുഷ്യസ്വാതന്ത്ര്യത്തെ കശാപ്പുചെയ്യുന്ന ജഗന്നാഥമിശ്രമാരും, പിടിപ്പുകേടിന്റെ സഹസ്രപര്യായങ്ങളായി കലാശിച്ചിരിക്കുന്ന വിജയഭാസ്കരറെഡ്ഡിമാരും സോളങ്കിമാരും ഭോസലേമാരും നിറഞ്ഞുതുളുമ്പുന്ന കോൺഗ്രസ് ഐ-ക്കു മുമ്പിൽ പത്താംതരം ശിപായിമാരായി സേവനമനുഷ്ഠിക്കുന്നതിൽ മാത്രമേ ഇനി മോക്ഷമുള്ളൂ എന്നു കരുതി എല്ലാ അംഗങ്ങളും നിലത്തു മൂക്കുമാട്ടു് പ്രണമിച്ചുകിടക്കുന്ന എ-കോൺഗ്രസ് നേതാക്കളെയോർത്തു് നമുക്കു ദുഃഖിക്കാം.

ലയന പുളകത്തിലാണ്ടുകിടന്ന കൊച്ചി കായൽക്കരയിൽ ആ കോൺഗ്രസ്പുരുഷാരത്തോടു് പ്രധാനമന്ത്രി സംസാരിച്ചപ്പോൾ ആന്റണിയുടെ പേരുപോലും പരാമർശിച്ചില്ല. സാരമില്ല. ആന്റണിക്കു് അവരോടു് ഒരു വാക്കു പറയാനുണ്ടായിരുന്നില്ലല്ലോ. ഇന്ദിരാഗാന്ധി സംസാരിച്ചപ്പോൾ രണ്ടു മലയാളിപെൺകുട്ടികൾ ഏഷ്യാഡിൽ മെഡൽ നേടിയ കാര്യം മാത്രമല്ലേ പറഞ്ഞുള്ളൂ? വത്സമ്മ സ്വർണ്ണം നേടിയതും ഉഷ വെള്ളി നേടിയതും മാത്രമല്ലേ പറഞ്ഞുള്ളൂ? പത്മിനി തോമസ് വെള്ളി നേടിയതു പറഞ്ഞോ? പ്രേമചന്ദ്രൻ വെള്ളി നേടിയതു പറഞ്ഞോ? ഓമനകുമാരി വെള്ളി നേടിയതു പറഞ്ഞോ? ഒരു 'ടോക്കൺ' എന്ന നിലയിൽ അവർ വത്സമ്മയുടെയും ഉഷയുടെയും പേരു പറഞ്ഞുവെന്നുമാത്രം. മററു പേരുകൾ വിട്ടുപോയതല്ല. അതുപോലെ ആന്റണിയുടെ പേരും വിട്ടുപോയതല്ല. അല്ലെങ്കിൽത്തന്നെ ഒരുവാക്കും പറയാനില്ലാതിരുന്നവരുടെ കാര്യം പ്രധാനമന്ത്രി പ്രത്യേകം പറയേണ്ടതില്ലല്ലോ.

ലയിച്ചുകഴിഞ്ഞു് ഒരു പുതുജീവിതത്തിലേക്കു് പദമൂന്നുന്നവരേ, നിങ്ങൾക്കു് സ്വസ്തി!

ഈ മഹാ സംസ്കാരജീവിതത്തിൽ നിങ്ങൾക്കു് ഇനി കാലിടറാതിരിക്കട്ടെ. നിങ്ങളുടെ വഴിത്താര പൂവിതളുകൾ മാത്രം നിറഞ്ഞതാവട്ടെ. ശീതളമായ കുളിർകാററു് ഛായാസുന്ദരമായ അധികാരപഥത്തിൽ നിങ്ങൾക്കു് ആനന്ദമരുളട്ടെ.

---




നിങ്ങൾക്കു കിട്ടിയ സ്വർണ്ണ മെഡൽ കൊണ്ടു് ഞാൻ ഈ നെക്‌ലസ് ഉണ്ടാക്കി.

ആഭ്യന്തര കലാപത്തിൻെറ നീർച്ചുഴിയിൽ വീണുകിടക്കുന്ന ഐ കോൺഗ്രസ്സിൽനിന്നും രാമറാവുവിൻെറ തെലുങ്കുദേശം ഭരണംതട്ടിയെടുക്കുമോ? ജാതിയും പണവും നിർണ്ണായക സ്വാധീനം ചെലുത്തുന്ന ആന്ധ്റയിലെ നിയമസഭാ തിരഞ്ഞെടുപ്പിനെക്കുറിച്ച്.

# ആന്ധ്ര എങ്ങോട്ടു തിരിയും

ഡിസംബർ രണ്ടാംതീയതി മുതലാണ് ഈ ഫീച്ചറിനുവേണ്ടിയുള്ള കുറിപ്പുകൾ തയ്യാറാക്കിത്തുടങ്ങിയതു്. ഹൈദരബാദിൽ (നാമ്പള്ളി) ഈ ലേഖകൻ ജോലിചെയ്യുന്ന ഓഫീസിൻെറ എതിർവശത്താണ് ഗാന്ധിഭവൻ. ആന്ധ്രപ്രദേശ് കോൺഗ്രസ് (ഐ) കമ്മിററിയുടെ ഓഫീസാണ് ഗാന്ധിഭവൻ. ഗാന്ധിഭവൻെറ മുമ്പിൽ ഖദർധാരികളെക്കൊണ്ട് നിറഞ്ഞിരിക്കുന്നു, രായലസീമ, ആന്ധ്ര, തെലുങ്കാന എന്നീ മൂന്നു മേഖലകളിൽനിന്നും ഓടിക്കിതച്ചെത്തിയ, ഇന്ദിരാഗാന്ധിയുടെ വിനീതദാസന്മാർ. വിധാൻ സഭയിൽ മറെറാരുടേം കൂടി സ്വായത്തമാക്കി, ജനങ്ങളെ സേവിക്കുവാനുള്ള ഉത്സാഹംകൊണ്ടു വന്നവർ. 1983 ജനുവരി 5–ന് നടത്താൻ നിശ്ചയിച്ചിരിക്കുന്ന അസംബ്ലി തിരഞ്ഞെടുപ്പിലേക്ക് നോമിനേഷൻ കൊടുക്കാനുള്ള ദിവസം ഡിസംബർ 11–ാംതീയതിയായിരുന്നു. തിരഞ്ഞെടുപ്പ് നേരത്തേ നടത്തുവാൻ തീരുമാനിച്ചതു കാരണം, പ്രതിപക്ഷ കക്ഷികളേക്കാളും കൂടുതൽ ചകിതരായതു് ഭരണകക്ഷിയായ കോൺഗ്രസ് (ഐ) തന്നെയാണ്. 5000–ൽ പരം അപേക്ഷാഫാറങ്ങൾ, ഗാന്ധിഭവനിൽനിന്ന് ഇതുവരെയായി വിതരണം ചെയ്യപ്പെട്ടുകഴിഞ്ഞുഎന്ന് അന്വേഷണത്തിൽനിന്ന് ഈ ലേഖകനു മനസ്സിലാക്കുവാൻകഴിഞ്ഞു. ഒരു അപേക്ഷാഫാറം കിട്ടാൻ, 5 ക. ഫീ കൊടുക്കണം. പാർട്ടി തീരുമാനിച്ച ഓരോ സ്ഥാനാർത്ഥിയും നൽകുന്ന നോമിനേഷൻ, ഓഫീസിൽ സ്വീകരിക്കണമെങ്കിൽ 500–ക. പാർട്ടി ഓഫീസിൽ കെട്ടിവയ്ക്കണം. പട്ടികജാതി, പട്ടികവർഗ്ഗക്കാർക്കു് ഇതു് 250 രൂപയായി ഇളവു് ചെയ്തിട്ടുണ്ട്.

ഗാന്ധിഭവനിലെ ഇത്രയെല്ലാം ഉത്സാഹം കണ്ടപ്പോൾ, ആന്ധ്രപ്രദേശത്തിലിപ്പോൾ എൻ. ടി. ആർ. തരംഗം വീശിത്തുടങ്ങിയിരിക്കുന്നു എന്ന പറച്ചിൽ, വെറും കെട്ടുകഥയായിരിക്കുമോ എന്നായി ഈ ലേഖകൻെറ സംശയം.

ഗോൽകൊണ്ട ചൗരസ്ഥയിലെ, രാമകൃഷ്ണ സിനി സ്ററുഡിയോ, തെലുങ്കുദേശം (T. D.) പാർട്ടി സ്ഥാപകനായ എൻ. ടി. രാമറാവുവിൻെറ സ്വകാര്യ സ്വത്താണ്. തെലുങ്കുദേശം പാർട്ടി ഓഫീസ് അന്വേഷിച്ചാണ് ഈ ലേഖകൻ അങ്ങോട്ടുപോയതു്. സൈക്കിൾ റിക്ഷക്കാരനുമായി ചങ്ങാത്തം സ്ഥാപിച്ചു. അയാൾ കഴിഞ്ഞതവണ വോട്ടു ചെയ്തതു് ഇന്ദിരമ്മയ്ക്കാണ്.

ഇത്തവണയോ, ഞാൻ ചോദിച്ചു.

ശ്രീരാമനു്!

ശ്രീരാമൻ മററാരുമല്ല. സെല്യുലോയ്ഡ് അവതാരമായ, എൻ. ടി. രാമറാവുവാണ്. കൃഷ്ണജില്ല, ആന്ധ്രമേഖലയിൽപെടുന്നു. കൃഷ്ണജില്ലയിലെ ഗുഡിവാഡയിലാണ് നന്ദമുരി താരക രാമറാവു ജനിച്ചതു്. ജാതിയിൽ വർമ്മ. ബി. എ. വരെ പഠിച്ചിട്ടുണ്ട്. കോളേജിൽ പഠിക്കുമ്പോൾ, ഇപ്പോഴത്തെ മുഖ്യമന്ത്രി വിജയഭാസ്കര റെഡ്ഡിക്ക് മുമ്പേഏതാനും മാസങ്ങളിലേക്ക് മാത്രം മുഖ്യ മന്ത്രി പദമലങ്കരിക്കാൻ ഭാഗ്യം കിട്ടിയ ഭവാനം വെങ്കടരാം സഹപാഠിയായിരുന്നു. എൻ. ടി. രാമറാവു സിനിമയിലേക്കു കടന്ന് എൻ. ടി. ആർ. (എം. ജി. ആർ, ആർ. ആർ—അതായതു് റൊനാൾഡ് റീഗൻ എന്നിവരെ ഓർക്കുക) ആവുന്നതിനു്മുമ്പേ പൊലീസ് സബ്ഇൻസ്പെക്ടരായും, അതിനുമുമ്പേ റെവന്യൂ ഡിപ്പാർട്ടുമെൻറിലൊരു ജീവനക്കാരനായും യഥാർത്ഥ സിനിമ കളിച്ചിട്ടുണ്ട്. ഇരുനൂററിയമ്പതു പടങ്ങളിലധികം അഭിനയിച്ചു. ഒട്ടുമുക്കാൽ പടങ്ങളിലും പുണ്യപുരാണ കഥാപാത്രങ്ങളുടെ റോളാണെടുത്തതു്. ശ്രീരാമനായും ശ്രീകൃഷ്ണനായും കർണ്ണനായും ദുര്യോധനനായും വെള്ളിത്തിരയിൽ ശോഭിച്ചിട്ടുണ്ട്. ഏതോ ഒരു പടത്തിൽ, കർണ്ണൻ, അർജ്ജുനൻ, ദുര്യോധനൻ എന്നിവരുടെ ത്രിബ്ൾ റോളുകളും എടുത്തിട്ടുണ്ടത്രെ! സാക്ഷരതയുടെ കാര്യത്തിൽ ഇനിയും എത്രയോ ദൂരം പോകേണ്ടിയിരിക്കുന്ന ആന്ധ്രാപ്രദേശിലെ ദരിദ്രഗ്രാമീണർക്ക്, ഹിന്ദുദേവന്മാർക്കെല്ലാംകൂടി ഒരൊററ മുഖമേയുള്ളൂ. അതാകട്ടെ, എൻ. ടി. ആറിൻേറതും! രാമാവതാരമാണത്രേ എൻ. ടി. ആറിൻെറ ഏററവും ഇഷ്ടപ്പെട്ട വേഷം. ഒരുകാര്യം എല്ലാവരും സമ്മതിക്കുന്നു. ഹിന്ദുപുരാണ കഥാപാത്രങ്ങളുടെ വേഷമെടുക്കുന്നതിൽ,


കൗമുദി ന്യൂസ് സർവീസിനുവേണ്ടി

**പി. കെ. നാണു**







തിരഞ്ഞെടുപ്പു സ്റ്റണ്ട്—ആന്ധ്റ മുഖ്യമന്ത്രി വിജയഭാസ്കര റെഡ്ഡി ഉച്ചഭക്ഷണം കഴിക്കുന്ന കുട്ടികളോടൊപ്പം

എൻ. ടി. ആറിനെ കവച്ചുവയ്ക്കാൻ ആരുമില്ല. എൻ ടി. ആറിൻെറ ശരീരഘടനയും മുഖവും അതിനു യോജിച്ചതാണ്.

തെലുങ്കുദേശം ഓഫീസിനു മുമ്പിൽ കാറുകളുടെയും റിക്ഷാകളുടെയും ബഹളമാണ്. തെലുങ്കുദേശത്തിൻെറ കൊടിയുടെ നിറം മഞ്ഞയാണ്. മഞ്ഞക്കൊടിയിൽ ഒരു വീടു്, വീടിനുമുകളിൽ ഒരു ഇൻഡസട്രിയൽ വീൽ, പിന്നെ ഒരു കലപ്പയും. തൊഴിലാളി, കർഷകൻ, വീട്. പോപ്പുലിസ്റ്റ് മുദ്രാവാക്യങ്ങൾ വിളിച്ചു പറയാതെ, കൊടിയിലടയാളപ്പെടുത്തിയിരിക്കുന്നു.

മഞ്ഞക്കൊടിയേന്തിയ കാറുകൾ ഇരട്ടനഗരങ്ങളിലൂടെ പായുന്നു. ഒരുവയസ്സുപോലും തികഞ്ഞിട്ടില്ലാത്ത തെലുങ്കുദേശം ഇന്ദിരാകോൺഗ്രസ്സിൻെറ കോട്ടമതിലിനെ വിറപ്പിക്കുന്നു. പ്രതിപക്ഷ ഐക്യത്തിനു് സമയം നല്കാതിരിക്കാൻ തിരഞ്ഞെടുപ്പ് മുന്നോട്ടു നീട്ടിവച്ചിരിക്കുന്നു.

എൻ. ടി. ആറിൻെറ പാർട്ടിക്കു് തെലുങ്കു ദേശം എന്നു പേരിടാൻ പ്രത്യേക കാരണമുണ്ട്. തെലുങ്കനിൽ ഉറങ്ങിക്കിടക്കുന്ന പ്രാദേശിക മനോഭാവത്തെയോ ഭാഷാ പ്രേമത്തെയോ, തട്ടിയുണർത്തുക മാത്രമല്ല ഉദ്ദേശ്യം. റായലസീമ, ആന്ധ്ര, തെലുങ്കാന എന്നീ മൂന്നു ഭൂപ്രദേശങ്ങൾ ഉൾക്കൊള്ളുന്നതാണ് ആന്ധ്രപ്രദേശം.

തെലുങ്കുദേശം സ്ഥാപകൻ, എൻ. ടി. രാമറാവു



എൻ. ടി. ആർ. ആന്ധ്രക്കാരനാണ്. ഖമ്മ ജാതിക്കാർ കൂടുതലായി കേന്ദ്രീകരിച്ചിരിക്കുന്നതും ആന്ധ്ര റീജിയണിൽ ത്തന്നെ. ആന്ധ്രയും തെലുങ്കാനയും തമ്മിലുള്ള ശത്രുതയും കിടമൽസരവും ആന്ധ്രപ്രദേശം ഉടലെടുത്ത അന്നു മുതൽ തുടർന്നുപോകുന്ന ഒരു സത്യമാണ്. തൻെറ പാർട്ടിക്കു് തെലുങ്കുദേശം എന്നു പേരിടുകവഴി, താൻ ആന്ധ്രക്കാർക്കു മാത്രമല്ല പ്രിയങ്കരനെന്നും തെലുങ്കാനക്കാർക്കും പ്രിയങ്കരനാണെന്ന് തെളിയിക്കുകയാണ് എൻ. ടി. ആറിൻെറ ഉദ്ദേശ്യമെന്നും തെലുങ്കാനക്കാരനായ എൻെറ ഒരു സ്നേഹിതൻ പറഞ്ഞു. സെൻട്രൽ ഇൻസ്ററിട്യൂട്ട് ഒഫ് ഇംഗ്ളീഷ് ആൻഡ് ഫോറിൻ ലാംഗേ്വജസിൽ എം. എ. (റഷ്യൻ) ക്കു് പഠിക്കുന്ന ഈ സ്നേഹിതനു് ആന്ധ്ര ഭാഗക്കാരെപ്പററി ഒരുപാടു് ആക്ഷേപങ്ങളുണ്ട്. രാഷ്ട്രീയാധികാരവും ഉയന്ന സിവിൽ ഉദ്യോഗങ്ങളുമൊക്കെ ആന്ധ്രക്കാരാണ് കൈയടക്കിവച്ചിരിക്കുന്നതു്. തെലുങ്കാന എന്നും അവഗണിക്കപ്പെട്ടു കിടക്കുന്നു. ഒരു കാലത്തു് കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിൻെറ കോട്ടയായ തെലുങ്കാനയിൽ പ്രസ്ഥാനം എന്തുകൊണ്ടു് തളർന്നുപോയി എന്നതിനും ഇദ്ദേഹത്തിനു് വിശദീകരണമുണ്ട്. പ്രസ്ഥാനം വേരുപിടിച്ചു് വളർന്നുവന്നതു് തെലുങ്കാനയിലാണെങ്കിലും പാർട്ടിയുടെ ഉയർന്ന നേതാക്കന്മാരൊക്കെ ആന്ധ്രാഭാഗത്തുനിന്നുള്ളവരായിരുന്നു. അതും ഉയർന്ന ജാതിയിൽപെട്ടവർ. തെലുങ്കാനയിലെ ഉയർന്ന ജാതിക്കാരായ ഭൂപ്രഭുക്കൾ ഈയൊരുവൈരുദ്ധ്യത്തിൽനിന്നു മുതലെടുത്തു് തെലുങ്കാനയിലെ പാവങ്ങളെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിൽനിന്നും അകററിനിറുത്തി.

ഇതിവിടെ കുറിക്കുവാനുള്ള കാരണം, ഒരിടതുപക്ഷ ചിന്താഗതിക്കാരനായ ഈ വിദ്യാസമ്പന്നനുകൂടി, ആന്ധ്രയും തെലുങ്കാനയും തമ്മിലുള്ള ശത്രുതയിൽനിന്നൊഴിഞ്ഞുനിൽക്കാനാവുന്നില്ല എന്നു് കാണിക്കാനാണ്. മററുള്ളവരുടെ കാര്യം പറയേണ്ടതില്ലല്ലോ. തിരഞ്ഞെടുപ്പിലും

ഇതു് പ്രതിഫലിക്കാനിടയുണ്ടു്. ആന്ധ്രക്കാരനായ എൻ. ടി. ആറിനു്, തെലുങ്കാനക്കാരുടെ പിന്തുണ പ്രതീക്ഷിച്ചതുപോലെ കിട്ടിയെന്നു വരില്ല.

ആന്ധ്രയിലെ തീരജില്ലകളിൽ നിന്നായിരിക്കും എൻ. ടി. ആറിനു് ഏററവും കൂടുതൽ പിന്തുണ ലഭിക്കുന്നതു്. ഇതിനിടയിൽ തെലുങ്കാനയിൽ എൻ. ടി. ആറിനു് കിട്ടിയേക്കാവുന്ന പിന്തുണ നഷ്ടപ്പെടുത്താൻ വേണ്ടി, തെലുങ്കാനയുടെ നേതാവും ഇപ്പോൾ പഞ്ചാബ് ഗവർണ്ണറുമായ ചെന്നറെഡ്ഡിയെ രാജിവയ്പിച്ച്, രംഗത്തേക്കുകൊണ്ടുവരാനുള്ള നീക്കങ്ങളുണ്ടായിരുന്നു. അതു നടക്കാതെ പോയതു്, സ്റേററ് കോൺഗ്രസ്സിനകത്തെ എതിർപ്പുകൊണ്ടാണു്.

●

പഴയൊരു ശൈലി കടമെടുത്തു പറയുകയാണെങ്കിൽ, തീർച്ചയായും ആന്ധ്രാപ്രദേശിലിപ്പോൾ കലങ്ങിമറിഞ്ഞൊരു രാഷ്ട്രീയാന്തരീക്ഷമാണുള്ളതു്. ആന്ധ്രാപ്രദേശ് രാഷ്ട്രീയത്തിൽ ഈ തിരഞ്ഞെടുപ്പ് ഒരുപക്ഷേ, ഒരു വഴിത്തിരിവായേക്കാനും മതി. മറെറാരു തെക്കൻ സംസ്ഥാനത്തിൽ, മറെറാരു മക്കൾ തിലകംകൂടി മുഖ്യമന്ത്രിപ്പട്ടമണിഞ്ഞേക്കും.

എൻ. ടി. ആറിനെ രാഷ്ട്രീയത്തിലേക്കു് കടക്കാൻ പ്രേരിപ്പിച്ചതിൻെറ പിന്നിൽ, ഇവിടത്തുകാർ പറയുന്ന ഒരു കഥയുണ്ടു്. ഭവാനം വെങ്കടരാമും എൻ. ടി. ആറും സഹപാഠികളായിരുന്നു. ഭവാനം സത്യപ്രതിജ്ഞയേറെറടുക്കുമ്പോൾ, എൻ. ടി. ആർ. സന്നിഹിതനായിരുന്നു. ശിവാജിഗണേശനെപ്പോലെ, ഒരു രാജ്യസഭാംഗമാകാൻ എൻ. ടി. ആറിനും പൂതിതോന്നി. പക്ഷേ, ശുദ്ധഗതിക്കാരനായ ഭവാനം വെങ്കടരാം, അതൊരു ഫേവററിസമായി മുദ്രകുത്തപ്പെട്ടുമോ എന്നു ഭയന്നു്, എൻ. ടി. ആറിനെ പ്രോത്സാഹിപ്പിച്ചില്ല. ഇവിടെനിന്നാണു് എൻ. ടി. ആറിൻെറ രാഷ്ട്രീയം തുടങ്ങുന്നതെന്നാണു് പറയപ്പെടുന്നതു്. ഇതു് ഒരുപക്ഷേ നുണയായേക്കാം. പക്ഷേ, ആരും പ്രതീക്ഷിക്കാത്തവിധം പൊടുന്നനെയാണു് എൻ. ടി. ആർ. രാഷ്ട്രീയക്കളരിയിലേക്കു് ചാടിവീണതു്. തികച്ചും ഒരു മിഥോളജിക്കൽ പ്രതിഭാസമായിട്ടുതന്നെ. പൊട്ടിപ്പിളരുന്ന മേഘങ്ങൾക്കിടയിൽനിന്നു്, ശിരസ്സിനു ചുററും പ്രഭാവലയവുമായി ഇതാ അവതാരം! പക്ഷേ, പാവം ഭവാനം വെങ്കടരാമോ? കോൺഗ്രസ് (ഐ) ലെ ഉൾപ്പോരിൽ അദ്ദേഹമൊരു ബലിയാടായിത്തീർന്നു. എൻ.ടി. ആറിനോടും തെലുങ്കുദേശത്തോടും വെങ്കിടരാമിനു് ഒരു സോഫ്ററ്കോർണർ ഉണ്ടായിരുന്നു എന്നതു് നേരാണു്. പക്ഷേ, മുഖ്യമന്ത്രിപദം തെറിപ്പിക്കത്തക്കവിധമൊരു കൊടിയ പാപമൊന്നും അദ്ദേഹം ചെയ്തിരുന്നില്ല.

●

ആന്ധ്രാപ്രദേശ് രാഷ്ട്രീയത്തിൽ ഈ ചുരുങ്ങിയ കാലംകൊണ്ടു്, എൻ. ടി. ആറിൻെറ തെലുങ്കുദേശം തള്ളിക്കളയാനാവാത്തവിധം ഒരു ശക്തിയായിത്തീർന്നിട്ടുണ്ടെന്നു് കടുത്ത കോൺഗ്രസ് (ഐ) നേതാക്കന്മാർതന്നെ രഹസ്യമായി സമ്മതിക്കുന്നുണ്ടു്. ഇതുവരെ ഖമ്മജാതിക്കാർ റെഡ്ഡിമാരോടൊപ്പം പരസ്പരം ചെറുത്തും സമരസപ്പെട്ടും കോൺഗ്രസ്സിനോടൊത്തുനിന്നിരുന്നു. ഖമ്മജാതിക്കാരനായ എൻ. ടി. ആർ. രാഷ്ട്രീയ രംഗത്തു വന്നതോടെ, ഐ–കോൺഗ്രസ്സിലെ ഖമ്മജാതിക്കാർ പതുക്കെ തെലുങ്കുദേശത്തിലേക്കു് നീങ്ങിത്തുടങ്ങിയിരിക്കുന്നു. ഇതു് കോൺഗ്രസ് (ഐ) ക്കു് വളരെയധികം തലവേദനയുളവാക്കിയിട്ടുണ്ടു്. വിജയഭാസ്കരറെഡ്ഡിയുടെ മന്ത്രിസഭയിൽ കൂടുതൽ ഖമ്മമാർക്കു് പ്രാതിനിദ്ധ്യം നൽകിയതും ഒരു ഖമ്മയായ എസ്. ബി. പി. ബി. പട്ടാഭിരാമറാവുവിനെ കേന്ദ്രമന്ത്രിസഭയിലേക്കു് എടുത്തതും എൻ. ടി. ആർ. തെലുങ്കുദേശം തുടങ്ങിയതിനുശേഷമാണു്.

ഡെൽഹിയിലെ നേതാക്കന്മാർക്കു്





പണയംവച്ച തെലുങ്കുമക്കളുടെ ആത്മാഭിമാനം വീണ്ടെടുക്കലാണു് തൻെറ പ്രധാന ഉദ്ദേശ്യമെന്നു് എൻ. ടി. ആർ. പറയുന്നു. കോൺഗ്രസ് (ഐ)ക്കു് നേരേ എൻ. ടി. ആർ. ഉന്നയിച്ചിരിക്കുന്ന ഈയൊരു ആരോപണത്തിനു മുമ്പിലാണു് ആന്ധ്രപ്രദേശത്തിലെ ഐ–കോൺഗ്രസ് നേതാക്കന്മാർ നിശ്ശബ്ദരാവുന്നതു്.

മൂന്നിൽ രണ്ടു ഭൂരിഭാഗമുള്ള ആന്ധ്രപ്രദേശത്തിലെ കോൺഗ്രസ്സിനു് നാലു തവണ മുഖ്യമന്ത്രിമാരെ മാറേറണ്ടിവന്ന ഗതികേടാണുള്ളതു്. ജനവരിക്കുപകരം, മാർച്ചിലാണു് തിരഞ്ഞെടുപ്പു നടത്തുന്നതെങ്കിൽ, വിജയഭാസ്കരറെഡ്ഡി മുഖ്യമന്ത്രിയായി തുടരുമെന്നതിനു് യാതൊരു ഗാരൻടിയുമില്ലെന്നു് ഒരു തമാശയായി ഇവിടെ പറഞ്ഞുപോരുന്നു. വാസ്തവത്തിൽ കൂട്ട മന്ത്രിസഭയേക്കാളും വഷളായിരുന്നു, ആന്ധ്രപ്രദേശ് കോൺഗ്രസ് മന്ത്രിസഭയുടെ സ്ഥിതി. പാർട്ടിക്കുള്ളിലെ ഉൾപ്പോരും, അടിക്കടി മുഖ്യമന്ത്രിമാരെ മാററലും ഉദ്യോഗസ്ഥന്മാരുടെ കാര്യക്ഷമത നശിപ്പിക്കലും സാധാരണ ജനങ്ങളിൽ നിരാശ ഉളവാക്കുകയും ചെയ്തു. ഇതു കൂടാതെ വർദ്ധിച്ചുവരുന്ന കുററകൃത്യങ്ങളും. ഇതെല്ലാം, ഐ–കോൺഗ്രസ്സിൻെറ ഇമേജിനെ സാരമായി ബാധിച്ചിട്ടുണ്ടു്.

ഈ സമയത്താണു് എൻ. ടി. ആർ. തെലുങ്കുദേശവുമായി രംഗത്തു വരുന്നതു്. തീർച്ചയായും ഈയൊരു മുഹൂർത്തത്തെ സാധാരണ ജനങ്ങൾ സ്വാഗതം ചെയ്തു. ഇതിനിടയിൽ ഐ. എ. എസ്. ഉദ്യോഗസ്ഥനായ എ. വി. എസ്. റെഡ്ഡി ഒരു ബോംബും പൊട്ടിച്ചു. തെലുങ്കുമക്കളെ നാണംകൊള്ളിപ്പിക്കുംവിധം അടിമകളെപ്പോലെ ഡെൽഹിയുടെ പടിവാതിൽക്കൽ മുട്ടുകുത്തുന്ന ആന്ധ്രപ്രദേശത്തിലെ മന്ത്രിമാരെ, അദ്ദേഹം കണക്കിനു് കളിയാക്കിവിട്ടു. അഴിമതിയൊന്നും തൊട്ടുതീണ്ടിയിട്ടില്ലാത്ത, പ്രഗല്ഭനായൊരു ഉദ്യോഗസ്ഥനെന്ന പേരു് എ. വി. എസ്. റെഡ്ഡിക്കുണ്ടു്. അത്തരമൊരു ഐ. എ. എസ്. ഉദ്യോഗസ്ഥനിൽ നിന്നു് മന്ത്രിമാർക്കെതിരേയുള്ള ഇത്തരമൊരു തീപ്പൊരി പ്രസ്താവന വരുമ്പോൾ, ആരും ശ്രദ്ധിച്ചുപോകും.

ആന്ധ്രപ്രദേശിലെ ഐ–കോൺഗ്രസ് നേതാക്കൾ, സാധാരണക്കാർക്കു മുമ്പിൽ നാണംകെട്ട കോമാളികളായിത്തീർന്നിരിക്കുന്നു. എൻ. ടി. ആർ. മഞ്ഞക്കൊടി പറത്തിക്കൊണ്ടു് ബസ്തികളിൽനിന്നു് ബസ്തികളിലേക്കു് കുതിക്കുന്നു. അൽവാളിൽ, സഫാരിസൂട്ടിൽ, വെള്ളിത്തിര സ്റ്റൈലിൽ തീപ്പൊരി പ്രസംഗം നടത്തുന്നു. പട്ടിണിയെന്തെന്നോ, ചെററക്കുടിലുകളിലെ ജീവിതമെന്തെന്നോ അറിയാതെ, ഒരുന്നത താരമായി പണം വാരിക്കൂട്ടിക്കൊണ്ടിരുന്ന എൻ. ടി. ആർ. ഭൂമിയിലേക്കിറങ്ങിവന്നു്, വെള്ള ദോത്തിയും ജുബ്ബയും വേഷ്ടിയും ധരിച്ച് ഹരിജൻ ബസ്തികളിൽ പദയാത്ര ചെയ്യുന്നു. ഹരിജനങ്ങളോടൊപ്പമിരുന്നു് ഭക്ഷണം കഴിക്കുന്നു.

●

മാർച്ചിൽ നടത്താൻവച്ചിരുന്ന തിരഞ്ഞെടുപ്പ് ജനവരി 5–നു് നടത്താൻ തീരുമാനിച്ചതുവഴി ഇന്ദിരാഗാന്ധി, ആന്ധ്രപ്രദേശിലെ തകർന്നുകൊണ്ടിരിക്കുന്ന പ്രതിപക്ഷകക്ഷികളിൽ വീണ്ടും അദ്ഭുതം സൃഷ്ടിച്ചു. മാർച്ചിൽ തിരഞ്ഞെടുപ്പുണ്ടായേക്കുമെന്ന സൂചന ലഭിച്ചപ്പോൾ മുതൽ പ്രതിപക്ഷകക്ഷികൾ എൻ. ടി. ആറുമായി തിരഞ്ഞെടുപ്പ് ധാരണയുണ്ടാക്കാനുള്ള തീവ്രയത്നത്തിലായിരുന്നു. ഐ–കോൺഗ്രസ്സുമായി നേരിടണമെങ്കിൽ, പ്രതിപക്ഷകക്ഷികളുടെ വോട്ടുകൾ ഭിന്നിച്ചുപോകാതിരിക്കണം. നേരിട്ടുള്ള മത്സരം വേണം. ജനത, ലോക്ദൾ, കോൺഗ്രസ് (സോഷ്യലിസ്റ്റ്), റിപ്പബ്ളിക്കൻ പാർട്ടി, ഭാരതീയ ജനതാപാർട്ടി എന്നീ അഞ്ചു പാർട്ടികൾ ചേർന്നു്, പ്രോഗ്രസീവ് ഡെമോക്രാററിക് ഫ്രണ്ടു് ഉണ്ടാക്കി(പി.ഡി.എഫ്.). സി. പി. ഐ–യും സി.പി.എമ്മും ചേർന്നു് ഇടതുപക്ഷമുന്നണിയും. സെല്യുലോയ്ഡ് അവതാരമായ എൻ. ടി. ആർ. ലക്ഷക്കണക്കിനു് ജനങ്ങളെ ആകർഷിക്കുന്നതു കണ്ടു് അന്ധാളിച്ച പ്രതിപക്ഷകക്ഷികൾ ദശവത്സരങ്ങളായി രാഷ്ട്രീയവേദിയിൽ പ്രവർത്തിച്ച പാരമ്പര്യമൊക്കെ മറന്നു്, കലണ്ടർ ഭഗവാൻെറ മുമ്പിൽ മുട്ടുകുത്തിനിന്നു.

ഒരു കാര്യത്തിൽ പക്ഷേ, എൻ. ടി. ആർ. കടുംപിടി പിടിച്ചു നിന്നു. തെലുങ്കുദേശം 200 സീററുകളിൽ മത്സരിക്കും. ബാക്കി 94 സീററുകൾ പ്രതിപക്ഷകക്ഷികൾക്കു്. എൻ. ടി. ആർ. ആദ്യം തിരഞ്ഞെടുപ്പ് ധാരണാസംഭാഷണം തുടങ്ങിയതു് ഇരു കമ്മ്യൂണിസ്റ്റ് പാർട്ടികളുമായാണു്. അതിനൊരു കാരണമുണ്ടു്. അഞ്ചു പാർട്ടികളടങ്ങുന്ന പി. ഡി. എഫ്. കടലാസ് പാർട്ടികളാണെന്നു് എൻ. ടി. ആറിന്നറിയാം. അവർ ഒററയ്ക്കുനിന്നു് മത്സരിച്ചാൽ മൂന്നോ നാലോ സീററുകൾ കിട്ടിയേക്കും. ഇനി പി. ഡി. എഫ്. ഒന്നായിനിന്നു് മത്സരിക്കുകയാണെങ്കിൽ കഷ്ടിച്ച് ഇരുപതു സീററുകൾ. അത്തരമൊരു ദരിദ്രമുന്നണിയുമായി സഖ്യം ചേരുന്നതിൽ വലിയ കാര്യമൊന്നുമില്ല. എന്നാൽ കമ്മ്യൂണിസ്റ്റുകാരുമായി തിരഞ്ഞെടുപ്പ് സഖ്യമുണ്ടാക്കുന്നതിൽ എൻ. ടി. ആറിനു് തെല്ലൊരു താല്പര്യമുണ്ടായിരുന്നു. കമ്മ്യൂണിസ്ററുകാർക്കു് സ്വാധീനമുള്ള ചില പോക്കററുകളുണ്ടു്— വിജയവാഡ, ഖമ്മം, നൽഗൊണ്ട, വാരങ്കൽ, ശ്രീകാകുളം മുതലായവ. കൂടാതെ, പിന്നോക്കസമുദായക്കാരുടെയും ട്രൈബൽസിൻെറയും കുറേയേറെ പിന്തുണ കമ്മ്യൂണിസ്ററ്പാർട്ടികൾക്കുണ്ടു്. പിന്നെ, പുരോഗമനത്തിൻെറ ശോണിമയും. എന്തു് തീപ്പൊരിപ്രസംഗം നടത്തിയാലും, എൻ. ടി. ആർ. ഒരു ക്യാപ്പിററലിസ്റ്റാണെന്നു് ലേശം വിവരമുള്ളവർക്കൊക്കെ അറിയാവുന്ന കാര്യമാണു്. പക്ഷേ, 60 സീററുകളാണു്, എൻ. ടി. ആർ. കമ്മ്യൂണിസ്റ്റുകാർക്കായി നീക്കിവച്ചതു്. കമ്മ്യൂണിസ്റ്റ്പാർട്ടികൾ ആവശ്യപ്പെട്ടതു് 91–ം. അതു് 80 ആക്കി ചുരുക്കാമെന്നുവരെ അവർ സമ്മതിച്ചു. പക്ഷേ, എൻ. ടി. ആർ. വഴങ്ങിയില്ല. സീററ് അഡ്ജസ്റ്റ്മെൻറിൻെറ കാര്യത്തിൽ പി. ഡി. എഫ്. മായുള്ള ചർച്ചയും അലസിപ്പിരിഞ്ഞു. ഇപ്പോൾ രസകരമായൊരു സംഗതി, പി. ഡി. എഫ്. തന്നെ ചിതറിപ്പോയിരിക്കുന്നു എന്നതാണു്. ബി. ജെ. പി. യെ തഴഞ്ഞു് പി. ഡി. എഫിലെ ഇതര അംഗങ്ങൾ, ഇരു കമ്മ്യൂണിസ്റ്റ് പാർട്ടികളുമായി, തിരഞ്ഞെടുപ്പു ധാരണയുണ്ടാക്കിക്കഴിഞ്ഞു. ഇതിനിടയിൽ തെലുങ്കുദേശവും മജിലിസ് — ഇത്താഹ്ദ് — മുസ്ലിമിൻ പാർട്ടി നേതാവായ സലാഹുദ്ദീൻ ഒവൈസിയും തിരഞ്ഞെടുപ്പ് ധാരണയിൽ എത്തിയതായി വാർത്തയുണ്ടു്. സഞ്ജയ് വിചാർ മഞ്ച് നേതാവായ മേനകാഗാന്ധിയും എൻ. ടി. ആറിനെ സമീപിച്ചു ചില ധാരണയിലെത്തിയിട്ടുണ്ടു്.

എൻ. ടി. ആർ. 200 സീററുകളിൽ ഉറച്ചുനിൽക്കുന്നതിൻെറ കാരണം, ജയിച്ചുവരികയാണെങ്കിൽ തെലുങ്കുദേശത്തിനു് പരകക്ഷിസഹായം കൂടാതെ ഒററയ്ക്കു ഭരിക്കുവാൻ സാധിക്കണമെന്നുള്ള ഇച്ഛകൊണ്ടു മാത്രമാണു്. കൂട്ടുകക്ഷികളൊന്നുമില്ലാത്ത, മൂന്നിൽ രണ്ടു ഭൂരിപക്ഷമുള്ള മന്ത്രിസഭയുടെ കാര്യംതന്നെ അസ്ഥിരത നിറഞ്ഞുനില്ക്കേ, കൂട്ടുകക്ഷിമന്ത്രിസഭയുടെ ഗതി എന്തായിരിക്കുമെന്നു് സമർത്ഥനായ എൻ. ടി. ആർ. നേരത്തേതന്നെ മനസ്സിലാക്കിയിരിക്കുന്നു.

ഇപ്പോൾ എല്ലാ സീററുകളിലും ഒററയ്ക്കുനിന്നു് മൽസരിക്കാനാണു് തെലുങ്കുദേശം തീരുമാനിച്ചിരിക്കുന്നതു്. സെല്യുലോയ്ഡ് ദൈവമെന്നു കരുതി തൻെറ പ്രസംഗം കേൾക്കാൻ വരുന്നവർ മൊത്തം തെലുങ്കുദേശത്തിനു് വോട്ടു ചെയ്തില്ലെങ്കിലും, തൻെറ പാർട്ടിക്കു് 50—60 സീററുകൾ കിട്ടിയാൽത്തന്നെ അതൊരു വലിയ വിജയമായിരിക്കുമെന്നു് എൻ. ടി. ആറിനു് അറിയാം.

●

തെലുങ്കിലെ ഏററവും കൂടുതൽ സർക്കുലേഷനുള്ള പത്രമാണു് ഈനാടു്. ഈനാടിൻെറ ഉടമയും ഖമ്മയാണു്. ഈ നാടു എൻ. ടി. ആറിൻെറ ഇമേജ്–ബൂസ്റ്ററുടെ റോളെടുത്തിട്ടുണ്ടു്. തിരഞ്ഞെടുപ്പിൻെറ ശരിയായ ചൂടു് ഇതുവരെ അനുഭവപ്പെട്ടു തുടങ്ങിയിട്ടില്ല. തിരഞ്ഞെടുപ്പിനെ സമീപിക്കുന്ന രീതിയിൽ, എൻ. ടി. ആറിനു് അപ്പുറമുള്ള എം. ജി. ആറിൻെറ ഗൈഡൻസുണ്ടെന്നു് ഒരു പത്രപ്രവർത്തകനായ സ്നേഹിതൻ പറയുന്നു. എൻ. ടി. ആറിൻെറ പ്രസംഗം റെക്കോർഡ് ചെയ്ത ഇരുപതിനായിരം കാസെററുകൾ തയ്യാറായി നിൽക്കുന്നുണ്ടു്. കൾച്ചറൽ ട്രൂപ്പും ഡ്രാമാട്രൂപ്പും അണിയറയിൽ ചായം പൂശി നില്ക്കുന്നുണ്ടു്. ഏതാനും ദിവസങ്ങൾക്കുള്ളിൽ ഇതൊക്കെ പുറത്തുവരും. മറെറാരു കാര്യം, തെലുങ്കുദേശം റിട്ടയർചെയ്ത പൊലീസ് ഉദ്യോഗസ്ഥന്മാരുടെയും ജഡ്ജിമാരുടെയും പ്രൊഫസർമാരുടെയും ഭാവനയെ ആകർഷിച്ചിരിക്കുന്നു എന്നതാണു്. കെ. രാമചന്ദ്രറാവു എന്നൊരു മുൻ ഐ. ജി.പി. തെലുങ്കുദേശത്തിൽ ചേർന്നു് എൻ. ടി. ആറിനോടൊപ്പം സ്റേറജിൽ പ്രസംഗിച്ചു. ആന്ധ്ര

(ശേഷം 41–ാം പേജിൽ)

# സത്യത്തിന്റെ പ്രകാശം

**എം. കൃഷ്ണൻ നായർ**

**ഓറിയാന ഫലാച്ചിയുടെ ഒരു നോവലിനെക്കുറിച്ച്**



ഗ്രന്ഥകർത്രി

ജനിക്കാൻ പോകുന്ന ശിശു ആണോ, പെണ്ണോ? ആണെന്നു കരുതൂ. എങ്കിൽ ഇരുണ്ട തെരുവിൽവച്ച് ആരെങ്കിലും ബലാത്സംഗം ചെയ്യുമെന്നു പേടിക്കേണ്ടതില്ല. ഓറനോട്ടത്തിൽ സ്വീകരിക്കപ്പെടുന്നതിനുവേണ്ടി ചേതോഹരമായ മുഖം പ്രയോജനപ്പെടുത്തേണ്ടതില്ല. ഇഷ്ടപ്പെട്ട ഒരാളുമായി കിടക്കുമ്പോൾ അയാളുടെ വൃത്തികെട്ട വാക്കുകൾ കാതിൽവന്നു വീഴേണ്ടതില്ല - ഒരാപ്പിൾ കൈയിലെടുത്തദിവസം പാപം ജനിച്ചുവെന്ന് ആളുകൾ പറയുന്നതു കേൾക്കേണ്ടതില്ല—ഏതാണ്ട് ഇമ്മട്ടിൽ പറയുന്നത് വിശ്വവിഖ്യാതയായ ഓറിയാന ഫാലാച്ചിയുടെ (Oriana Fallaci) ''Letter to A Child Never Born'' എന്ന മനോഹരമായ നോവലിലെ നായികയാണ്.

അമേരിക്കൻ പൊളിററിക്കൽ സയൻറിസ്റ്റ് ഹെൻട്രി കിസഞ്ചർ, ഇറാനിലെ ആയത്തൊള്ള ഖൊമൈനി ഇവരെ ഇൻറർവ്യൂ ചെയ്ത് സ്വകീയമായ വ്യക്തിപ്രഭാവവും പരിഷണാപാടവവും പ്രദർശിപ്പിച്ച ഫാലാച്ചി A Man എന്ന നോവലിൻെറ രചയിത്രി എന്ന നിലയിൽ പ്രസിദ്ധയാണ്. ആൻറി കമ്മ്യൂണിസ്റ്റിക് കൃതികളെ ആവുന്നത്ര വാഴ്ത്തുകയും കലാത്മകങ്ങളെങ്കിലും അമേരിക്കൻ ക്യാപ്പിററലിസത്തെ അംഗീകരിക്കാത്ത കൃതികളെ താഴ്ത്തുകയും ചെയ്യുന്ന ചില അമേരിക്കൻ മാസികകൾ കിസഞ്ചറെ മുട്ടുകുത്തിച്ച ഫാലാച്ചിയെ A man എന്ന നോവലെഴുതി എന്നതിൻെറ പേരിൽ അസഭ്യങ്ങളിൽ കുളിപ്പിക്കുകയുണ്ടായി. ആ നോവൽ അത്ര മോശമായിരുന്നില്ല എന്നതാണു സത്യം. അവക്കും ഫാലാച്ചിയുടെ "Letter to A Child Never Born" എന്ന കൊച്ചു നോവലിനെ കുററം പറയാൻ സാധിക്കുകയില്ല. അത്രയ്ക്കു സുന്ദരമാണ് ഇതു്.

## II

പേരു് സൂചിപ്പിക്കുന്നതുപോലെ ജനിക്കാത്ത ശിശുവിനെ അഭിസംബോധന ചെയ്തുകൊണ്ട് ഗർഭിണിയായ മാതാവ് നിർവ്വഹിക്കുന്ന 'ഒരാത്മാലാപമാണ്' ഈ നോവൽ. വിവാഹം കഴിച്ചിട്ടില്ലാത്ത ഒരു ചെറുപ്പക്കാരി കമിതാവിൽ നിന്ന് ഗർഭം ധരിക്കുന്നു. അങ്ങനെ ബന്ധുക്കളുടെയും സമുദായത്തിൻെറയും അധിക്ഷേപത്തിനു പാത്രമാകുന്നു. താൻ ഗർഭിണിയാണെന്ന് അറിഞ്ഞയുടനേ അവൾ ചെയ്തതു ശിശുവിൻെറ അച്ഛനെ ഫോണിൽക്കൂടി അതറിയിക്കുക എന്നതാണ്. അതിനെ—ഭ്രൂണത്തെ—നശിപ്പിക്കാൻ എത്ര ചെലവു വരും എന്നാണ് അയാൾ അവളോടു ചോദിച്ചതു്. തനിക്കു മററു ലക്ഷ്യങ്ങളുണ്ടെന്നു് അവൾ ശാന്തതയോടെ അയാളെ അറിയിച്ചു. അപ്പോൾ അവളുടെ ജോലിക്കു നേരിടേണ്ടിവരുന്ന തടസ്സങ്ങളെക്കുറിച്ച്, ഉത്തരവാദിത്വങ്ങളെക്കുറിച്ച് അയാൾ ടെലിഫോണിൽക്കൂടി സുദീർഘമായി പ്രസംഗിച്ചു. സമ്പാദ്യം മുഴുവൻ ആ പ്രഭാഷണത്തിനുവേണ്ടി ടെലിഫോൺ ഡിപ്പാർട്ടുമെൻറിനു് അയാൾ നല്കുമെന്നു തോന്നിപ്പോയി. ആ മനുഷ്യനെ ഒരുകാലത്തു് താൻ സ്നേഹിച്ചല്ലോ എന്നു വിചാരിച്ചുകൊണ്ട് അവൾ ഫോൺ താഴെവച്ചു.

അവൾ കൂടക്കൂടെ ഡോക്ടറെ കാണാൻ പോയി. അതിരുകടന്ന് പുക വലിക്കരുതു്. ആയാസപ്പെടരുതു്, ചൂടുകൂടിയ വെള്ളത്തിൽ കുളിക്കരുതു്, ക്രിമിനലായ ചിന്തകളരുതു് എന്നൊക്കെ ഡോക്ടർ ഉപദേശിച്ചു. എങ്കിലും വിവാഹിതയാകാത്ത ഗർഭിണി ഉത്തരവാദിത്വമില്ലാതെ ജീവിക്കുന്നവളല്ലേ? അവൾ കുഴപ്പക്കാരിയാണ്. മരുന്നു വില്ക്കുന്നവൻപോലും അവളെ പുച്ഛിക്കും. പ്രസവിക്കാൻ തീരുമാനിച്ച വിവരം അവൾ മേലുദ്യോഗസ്ഥനെ അറിയിച്ചപ്പോൾ അയാൾ അഭിനന്ദനം ചൊരിഞ്ഞു. എന്നാലും അവളുടെ മനസ്സു മാറിക്കൂടായ്കയില്ല എന്നാണ് അയാളുടെ വിചാരം.

മറെറാരു ചിന്താഗതിയാണ് അവളുടെ കൂട്ടുകാരിക്കുണ്ടായിരുന്നതു്. എല്ലാ മുട്ടകളും പിടക്കോഴി വിരിയിക്കുന്നുണ്ടോ? അങ്ങനെയാണെങ്കിൽ ലോകം കോഴികളെക്കൊണ്ടു നിറഞ്ഞുപോകുമായിരുന്നു. മുയൽ പെററവയിൽ ശക്തിയില്ലാത്ത കുഞ്ഞുങ്ങളെ തിന്നാറുണ്ട്. ഗർഭം ധരിക്കാതിരുന്നാൽപോരേ എന്നാണ് അവളുടെ ചോദ്യം കൂട്ടുകാരിയോട്. ഗുളിക കഴിക്കാതിരുന്നില്ല എന്ന് കൂട്ടുകാരിയുടെ മറുപടി. പിന്നെ ഒരു സൂചിമതി. പക്ഷേ, അതു് ആപത്തുണ്ടാക്കും; ജയിലിലും പോകേണ്ടതായിവരും.

ഭ്രൂണം വളർന്നുവളർന്നു വന്നു. അതോടൊപ്പം അവൾക്കു ചില പേടിസ്വപ്നങ്ങളും. എങ്ങും ററാഡ്പോൾ (വാലുള്ള തവള). അവയെ കൊന്നുകളഞ്ഞാൽ തവളയായി മാറില്ല. ദുസ്സഹമായ ശബ്ദം— ഭേകാരവം— കേൾക്കേണ്ടിവരില്ല. വേണ്ട. അവ ജനിച്ചുപോയില്ലേ? കൊല്ലരുതു്.

അച്ഛനമ്മമാർ അവൾക്ക് ഒരു 'പാക്കേജ്' അയച്ചുകൊടുത്തു. അതു തുറന്നപ്പോൾ രണ്ടു വെള്ളഷൂസ്. അവൾ അവ രണ്ടും ഉള്ളംകൈയിൽ വച്ചു. കൊച്ചുഷൂസല്ലേ. ഒരു കൈക്കുമ്പിൾ വച്ചിട്ടും കൈത്തലം മുഴുവൻ അവകൊണ്ടു മൂടുന്നില്ല. അവയെ സ്പർശിക്കുമ്പോൾ അവളുടെ തൊണ്ടയിൽ എന്തോ തടയുന്നോ? ഹൃദയമലിയുന്നോ? കുഞ്ഞു ജനിച്ചുകഴിഞ്ഞാൽ! അതിനു് എത്ര യജമാനന്മാർ ഉണ്ടായിരിക്കും? അവൾതന്നെ അതിൻെറ 'യജമാനത്തി' ആയിരിക്കില്ലേ? ഉദാഹരണമായി കുഞ്ഞിൻെറ അമ്മൂമ്മ അയച്ചുകൊടുത്ത മനോഹരങ്ങളായ ഷൂസ്. അവൾക്കതു സുന്ദരം. പക്ഷേ, ശിശുവിനോ? അവയിടുമ്പോൾ കുഞ്ഞു കരയും. എങ്കിലും കൊച്ചുകാലുകളിൽ അവ ഉളുത്തു തിരുകിക്കയററും. പാരതന്ത്ര്യം. ഇങ്ങനെ ആരംഭിക്കുന്ന എത്രയെത്ര പാരതന്ത്ര്യങ്ങൾ!

അദ്ഭുതാവഹമായ വേഗത്തിൽ ശിശു വളർന്നു. അവളന്നു ഡോക്ടറെ കാണാൻ പോയപ്പോൾ അയാൾ ചോദിച്ചു:—"സത്യം പറയൂ, നിങ്ങൾക്ക് ഈ കുഞ്ഞിനെ വേണോ?" "തീർച്ചയായും. എന്താ അങ്ങനെ ചോദിച്ചതു്?" എന്ന് അവൾ. ഡോക്ടർ പറഞ്ഞു:—"പല സ്ത്രീകളും വേണമെന്നു പറയും. പക്ഷേ, ഉപബോധമനസ്സിൽ വേണ്ട എന്ന വിചാരവും. അതിനാൽ കുഞ്ഞു ജനിക്കാതിരിക്കാൻ അവർ വേണ്ടതെല്ലാം പ്രവർത്തിക്കുകയും ചെയ്യും." അതു കേട്ടപ്പോൾ അവൾക്കു ദേഷ്യമായി.

ജോലിയോടു ബന്ധപ്പെട്ട ഒരു യാത്ര അവൾക്കു നിർവഹിക്കേണ്ടിയിരുന്നു. അവൾ പോയില്ലെങ്കിൽ ആ കൃത്യം ഒരു പുരുഷനെ ഏല്പിക്കേണ്ടതായി വരുമെന്ന് മേലുദ്യോഗസ്ഥൻ മറഞ്ഞ ഒരു ഭീഷണി പുറപ്പെടുവിക്കുകയും ചെയ്തു.

ചില സ്ത്രീകൾക്കുണ്ടാകുന്ന അപകടങ്ങൾ പുരുഷന് സംഭവിക്കുകയുമില്ലെന്ന് അയാൾ ചൂണ്ടിക്കാണിച്ചു. എന്തൊരു വേദന! ഇതു സഹിക്കാൻ അവളെന്തു ചെയ്തു. ഒരു പുരുഷനെ ആലിംഗനം ചെയ്തതാണോ കുററം. ഒരു ജീവകോശം രണ്ടായിപ്പിളർന്നു. അതു നാലായി; എട്ടായി; കോടിയായി. അത് അവളുടെ കുററമോ! അവൾക്ക ജീവിക്കാനുള്ള അവകാശത്തെ പരിഗണിക്കാത്ത ശിശുവിൻെറ ജീവിക്കാനുള്ള അവകാശം! അതെന്ത് അവകാശമാണ്! ശിശു മർദ്ദിക്കുന്നു; അവൾ മർദ്ദനം അനുഭവിക്കുന്നു. കള്ളനെപ്പോലെ ശിശു അവളുടെ ഗർഭാശയത്തിൽ നുഴഞ്ഞുകയറി. എന്നിട്ട് അവളുടെ രക്തവും മാംസവും കവർന്നെടുത്തു. തനിക്കെന്തിനാണ് ശിശുവെന്ന് അവൾ ചോദിച്ചു. പക്ഷേ, അവൾ അതിനെ കൊല്ലുകയില്ല. ഈ മർദ്ദനം അവസാനംവരെ തുടർന്നുപോകാൻ അനുവദിക്കില്ല എന്നേയുള്ളൂ.

അവൾ യാത്രപോയി. അതു മുടക്കി തിരിച്ചെത്തുകയും ചെയ്തു. രക്തസ്രാവി അവൾ ലേഡിഡോക്ടറുടെ അടുക്കലെത്തി. അവർ പരിശോധിച്ചിട്ടു പറഞ്ഞു: ''ധൈര്യമായി ഇരിക്കു. എല്ലാം കഴിഞ്ഞു. അത് (ശിശു) മരിച്ചുപോയി.'' അവളുടെ തലച്ചോറ് കല്ലുപോലെയായി. നിശ്ശബ്ദത. ചിന്തയില്ല. ഒരു വാക്കുപോലുമില്ല.



ഉറങ്ങുന്ന സന്ദർഭത്തിലായിരിക്കണം; അതോ മോഹാലസ്യം വന്നപ്പോഴോ; താൻ ഒരു കൂട്ടിൽ നിൽക്കുന്നതായി അവൾകണ്ടു. ബഞ്ചിൽ അവളെ ആദ്യം പരിശോധിച്ച ഡോക്ടർ, രണ്ടാമതു നോക്കിയ ലേഡിഡോക്ടർ, മേലുദ്യോഗസ്ഥൻ, കൂട്ടുകാരി, കുഞ്ഞിൻെറ അച്ഛൻ, അവളുടെ അച്ഛനമ്മമാർ. അവർ ജൂറിയാണ്. പുരുഷനായ ഡോക്ടർ എഴുന്നേററു പറഞ്ഞു: ''അവഗണന, സ്വാർത്ഥം, ജീവിക്കാനുള്ള അവകാശത്തെ നിഷേധിക്കൽ ഇവകൊണ്ടു നടത്തിയ കൊലപാതകമാണിതു്. ശിശു കേടുപിടിച്ച പല്ലല്ല. അതു പിഴുതെടുത്തു കുപ്പത്തൊട്ടിയിൽ എറിയാവുന്നതല്ല. ശിശുവെന്നതു് വ്യക്തിയാണ്. മൂന്നുമാസം പ്രായമായ ഒരു ശിശുവിൻെറ മരണത്തെസ്സംബന്ധിച്ചാണ് നമ്മൾ ഇപ്പോൾ വിധിനിർണ്ണയം നടത്താനുള്ളതു്. ശിശുവിനെ വേണമെന്ന് ഇവൾ പറഞ്ഞപ്പോഴും ആ പ്രസ്താവത്തിൻെറ പിറകിലുള്ള ഇവളുടെ ശിശുഹത്യാഭിലാഷം ഞാൻ മനസ്സിലാക്കിയിരുന്നു. അവൾ കുററക്കാരിയാണ്.''

ലേഡിഡോക്ടർ എഴുന്നേററു പറഞ്ഞു: ''ഒരുനിമിഷത്തിൻെറ ഹർഷോന്മാദം. അതിനു പ്രകൃതി നല്കുന്ന ശിക്ഷയല്ല ഗർഭമെന്നതു്. വൃക്ഷങ്ങളെയും മത്സ്യങ്ങളെയും അനുഗ്രഹിക്കുന്ന നൈസർഗ്ഗികത്വമുണ്ടല്ലോ? അതനുസരിച്ച് വികാസം കൊള്ളേണ്ടതാണതു്. നിയതമാർഗ്ഗത്തിലൂടെ അതു പുരോഗമിക്കുന്നില്ലെങ്കിൽ പക്ഷവാതം പിടിച്ചവളെപ്പോലെ സ്ത്രീ കിടക്കയിൽ മലർന്നുകിടന്നുകൊള്ളണമെന്നു പറയാൻ നിങ്ങൾക്ക് അധികാരമില്ല. പുരുഷന്മാർക്കുള്ള അവകാശം അതേ രീതിയിൽ സ്ത്രീകൾക്കും അനുവദിച്ചുകൊടുക്കുന്നില്ല എൻെറ സഹപ്രവർത്തകൻ. പൂവിൽ നിന്നു പൂവിലേക്കു തെന്നിമാറുന്ന ചിത്രശലഭമായി പുരുഷനെ കാണുന്നു അദ്ദേഹം. സ്ത്രീയുടെ ജനനേന്ദ്രിയം സന്തത്യുൽപാദനത്തിനു മാത്രമായുള്ള ഉപകരണമായും. പ്രിയപ്പെട്ട സഹപ്രവർത്തകരോടു പറയട്ടെ. ഈ സ്ത്രീ ശിശുവിൻെറ മരണം അഭിലഷിച്ചില്ല. അവൾ സ്വന്തം ജീവിതത്തെ മാത്രമേ ആഗ്രഹിച്ചുള്ളൂ. അവൾ കുററക്കാരിയല്ല.''

അടുത്തതായി എഴുന്നേററതു് ശിശുവിൻെറ അച്ഛനായിരുന്നു. ഗർഭച്ഛിദ്രം നടത്താൻ അവളെ പ്രേരിപ്പിച്ച ആ മനുഷ്യൻ പ്രഖ്യാപിച്ചതു് അവൾ കുററക്കാരിയാണെന്നാണ്. ശിശു സ്വയം മരിച്ച് കമ്പനിയുടെ പേരു സംരക്ഷിച്ചു എന്നായിരുന്നു മേലുദ്യോഗസ്ഥൻെറ വാദം. ''എൻെറ കൊച്ചുകുട്ടിയാണ് ഇവൾ. ഇവൾക്ക തിന്മയായി ഒന്നും ചെയ്യാനാവില്ല,'' എന്ന് അവളുടെ അച്ഛൻ അഭിപ്രായപ്പെട്ടു. അപ്പോൾ അവളുടെ കുഞ്ഞ് ''അമ്മേ,'' എന്നു വിളിച്ചു. ശിശു തുടർന്നു: ''അമ്മേ, അമ്മ എന്നെ കൊല്ലാതെ കൊന്നു എന്ന് എനിക്കു മാത്രമേ പറയാൻ കഴിയൂ...ജീവിതത്തിൽ വിശ്വസിക്കാതെ അമ്മ ജീവിക്കുന്നതു കണ്ടപ്പോൾ, എന്നെ അവിടെ കൊണ്ടുവന്നു ജീവിപ്പിക്കാൻ പോകുന്നതു കണ്ടപ്പോൾ ജനിക്കേണ്ടതില്ലെന്ന് ഞാൻ തീരുമാനിച്ചു. ജനനം നടന്നില്ലെങ്കിൽ മനുഷ്യവർഗ്ഗം ഇവിടെനിന്ന് നിർമ്മാർജ്ജനം ചെയ്യപ്പെടുമെന്ന് അമ്മ ഒരു സായാഹ്നത്തിൽ എന്നോടു പറഞ്ഞില്ലേ? എന്തിനു മനുഷ്യവർഗ്ഗം ഇവിടെ ജീവിക്കണം? എന്തിന് ജീവിക്കണം?...അമ്മേ കരയാതിരിക്കൂ... വേറൊരു സന്ദർഭത്തിൽ ഞാൻ ജനിച്ചുകൊള്ളാം.''

മരിച്ച ശിശുവിനെ എടുത്തു കളഞ്ഞില്ലെങ്കിൽ അമ്മയും മരിച്ചുപോകുമെന്ന് ഡോക്ടർ പറഞ്ഞു. ഇപ്പോൾ ഒന്നുമില്ല. ആൽക്കൊഹോൾ നിറഞ്ഞ ഭരണിക്കകത്തു് എന്തോ പൊങ്ങിക്കിടക്കുന്നു; അത്രേയുള്ളൂ. ആണോ പെണ്ണോ ആകാൻ കൊതിക്കാത്ത എന്തോ ഒന്ന്. ആണോ പെണ്ണോ ആകാൻ അവൾ സഹായിക്കാത്ത എന്തോ ഒന്ന്. വിളക്കു പ്രകാശിച്ചു. ശബ്ദങ്ങൾ കേൾക്കാറായി. ആരോ ഓടി. തണുപ്പ് മാറി. ജീവിതം ഉണ്ടെന്ന് അവൾ പറഞ്ഞു. മറെറാരിടത്തു് ആയിരമായിരം കുഞ്ഞുങ്ങൾ ജനിക്കുകയാണ്. അവളുടെ കുഞ്ഞ് മരിച്ചുപോയി. ഒരുപക്ഷേ, അവളും മരിക്കുകയാവാം. സാരമില്ല. ജീവിതം മരിക്കുന്നില്ലല്ലോ.

## III

തികച്ചും സദാചാരപരമായ ഒരു പ്രശ്നം അവതരിപ്പിച്ചിട്ട് അതിന് മതിയായ ഉത്തരം നൽകുകയാണ് ഫാലാച്ചി. ആ പ്രശ്നവും അതിനുള്ള ഉത്തരവും കലാത്മകമായിട്ടാണ് ഇവിടെ നിവേശിക്കപ്പെട്ടിട്ടുള്ളതു്. ജീവിതമെന്നാൽ എന്താണ്? ജീവിതം എന്നു തന്നെയാണ് നമ്മുടെ ഉത്തരം. ഭ്രൂണത്തിൻെറ ജീവിതവും അതിനെ ഗർഭാശയത്തിൽ വഹിക്കുന്ന സ്ത്രീയുടെ ജീവിതവും തമ്മിൽ വ്യത്യാസമില്ല. ഭ്രൂണം കാലത്തു പല്ലു തേക്കാറുണ്ടോ? കുളിക്കാറുണ്ടോ? വീട്ടിൽ വിദ്യുച്ഛക്തി ഇല്ലാതാവുമ്പോൾ ക്ലേശിക്കാറുണ്ടോ? ഈ ചോദ്യങ്ങൾക്ക സാംഗത്യമില്ല. ജനനത്തിനു മുൻപുള്ള ജീവിതമുണ്ട്; അതുഗർഭാശയത്തിൽ. ജനനത്തിനു ശേഷമുള്ള ഒരു ജീവിതവുമുണ്ട്; അത് ഗർഭാശയത്തിനു പുറത്തു്. ധാർമ്മികമണ്ഡലത്തിൽ ഗർഭാശയജീവിതത്തിനും ബാഹ്യജീവിതത്തിനും തമ്മിൽ വ്യത്യാസമില്ല. ബീജം, ഭ്രൂണം, ശിശു, പ്രായമെത്തിയ വ്യക്തി—ഇവയ്ക്കു തമ്മിൽ ജീവിതം എന്നതിൻെറ പേരിൽ ഒരു ഭേദവുമില്ല. അതുകൊണ്ട് ഏതു് അവസ്ഥയിലും അവ മാനിക്കപ്പെടേണ്ടതാണ്. ജനനം കഴിഞ്ഞാലേ വ്യക്തിയാവൂ എന്ന വാദത്തിൽ യുക്തിയില്ല. ഫാലാച്ചിയുടെ കഥാപാത്രം ഗർഭാശയത്തിലെ ശിശുവിനെ സംഭാവ്യ വ്യക്തിയായിത്തന്നെ (Potential person) കരുതുന്നു. ഭ്രൂണജീവിതത്തെ നിരാകരിച്ചാൽ സാമാന്യജീവിതത്തെത്തന്നെ നിരാകരിക്കുകയാവും എന്ന് അവൾക്കറിയാം. എങ്കിലും അവൾ അരുതാത്ത യാത്ര നിർവ്വഹിച്ചു. യാത്രയുടെ ക്ലേശങ്ങൾ ശിശുവിൻെറ മരണത്തിനു കാരണമാകും എന്ന് അവൾക്ക് അറിയാൻ പാടില്ലാതില്ല. അവൾ യാത്രപോയി. ശിശു മരിച്ചു. ആവശ്യമില്ലാത്ത ശിശുവിനെ അവളങ്ങനെ ഒഴിവാക്കി. അതു ജനിച്ചിരുന്നെങ്കിൽ അവൾക്ക് ഉപദ്രവമായി ഭവിച്ചേനേ. സമുദായത്തിന് ആ ശിശു ശല്യമായിത്തീർന്നേനെ. അവളുടെ അച്ഛനമ്മമാർ പോലും അതിനെ ഇഷ്ടമില്ലാതെ നോക്കുമായിരുന്നു. എല്ലാം അവൾ ഒഴിവാക്കി. ബോധമനസ്സിൽ ശിശുവിനെ വളർത്താൻ ആഗ്രഹം. അബോധമനസ്സിൽ അതില്ലാതെയാകാൻ കൗതുകം. അബോധമനസ്സിൻെറ അഭിലാഷം ഇവിടെ വിജയം കൈവരിക്കുന്നു. നോവലിസ്ററിൻെറ വൈദഗ്ദ്ധ്യംകൊണ്ട്, ആ അഭിലാഷപ്രാപ്തിയിൽ തെററില്ലെന്നു വായനക്കാർക്കു തോന്നുന്നു.

സദാചാരശാസ്ത്രത്തിലെ പ്രസിദ്ധമായ ഒരുദാഹരണത്തെക്കുറിച്ച് ഇവിടെ പറയാം. വിശ്വവിഖ്യാതനായ ഒരു സംഗീതജ്ഞൻെറ വൃക്കകൾ തകരാറിലാണെന്നിരിക്കട്ടെ. അയാൾക്ക ജീവിക്കാൻ നിങ്ങളുടെ രക്തചംക്രമണത്തിൻെറ സഹായ്യം വേണം. ഒരുപകരണംകൊണ്ട് രണ്ടു വ്യക്തികളും ഘടിപ്പിക്കപ്പെട്ടിരിക്കുന്നു. ഒൻപതുമാസം ഈ ബന്ധം വേണമെന്നും കരുതൂ. നിങ്ങൾ അതിനു സമ്മതിക്കുന്നെങ്കിൽ സംഗീതജ്ഞൻ ജീവിക്കും. ബന്ധം പൊട്ടിച്ചെറിഞ്ഞാൽ അയാൾ മരിക്കും. നിങ്ങളുടെ വൃക്കകൾ പരിക്ഷീണങ്ങളാകുമെന്നു കണ്ട് ആ വിച്ഛേദത്തിന് ഒരുങ്ങിയാൽ അസാന്മാർഗ്ഗികമായ കൃത്യം നിങ്ങൾ ചെയ്തുവെന്ന് ആർക്കും പറയാൻ കഴിയുകയില്ല. വിവാഹം കഴിക്കാതെ ഗർഭം ധരിച്ചതു തെററ്. ഇനി ഒരു ദുർബലനിമിഷത്തിൽ അതു സംഭവിച്ചുപോയാൽ? അതു പൊട്ടിച്ചെറിയാം എന്നു തന്നെയാണ് ഫാലാച്ചിയുടെ മതം. ശിശു രോഗാത്മമായ വൃക്കയാണ്. അതിനു രക്തം കൊടുത്തുകൊള്ളാൻ അമ്മയ്ക്കു ചുമതലയൊന്നുമില്ല.

എൻെറ ഈ നിരൂപണം തികച്ചും ആശയബദ്ധമായിപ്പോയോ? എങ്കിൽ പറയട്ടെ. ഫാലാച്ചിയുടെ ഈ നോവൽ ഭാവനാത്മകസാഹിത്യം എന്ന വിഭാഗത്തിൽ പെടുന്നതാണ്. ലിറിക്കൽ ക്വാളിററി ആണ് ഇതിൻെറ സവിശേഷത. കഥയുടെ സ്വഭാവത്തിനു യോജിച്ച മട്ടിൽ ചില കെട്ടുകഥകൾ (fables) നോവലെഴുത്തുകാരി ഇതിൽ നിവേശിപ്പിച്ചിട്ടുണ്ട്. അവ നോവലിൻെറ ഭാവാത്മകത്വം വർദ്ധിപ്പിക്കുന്നു. ധൈഷണികമായ ഒരാന്തരഘടന ഈ കൃതിക്കുണ്ട്. സമ്മതിക്കാം. പക്ഷേ, രചനയുടെ സവിശേഷത ഇതിന് ഭാവാത്മകമായ അന്തരീക്ഷം പ്രദാനം ചെയ്യുന്നു. ആശയങ്ങൾ ആശയങ്ങളായി നിൽക്കുമ്പോൾ അവയ്ക്കു സത്യത്തിലേക്കു കടന്നുചെല്ലാൻ കഴിയുകയില്ല. എന്നാൽ ഭാവാത്മകത്വത്തിന് അതിപ്രസരമുണ്ടാകുമ്പോൾ ആശയങ്ങൾ സത്യമണ്ഡലത്തെ അനാവരണം ചെയ്യും. ആ രീതിയിൽ സത്യത്തിൻെറ ശോഭ പ്രസരിപ്പിക്കുന്ന ഒരു ഉത്കൃഷ്ടകലാശില്പമാണ് ഈ ഇററാലിയൻ നോവൽ.

# ഫ്ളോറൻസ്

## രവീന്ദ്രൻ

### രണ്ട്

മാർബിൾ വിരിച്ച വിശാലമായ ഒരു ടെറസ്സിലാണ് കത്തീഡ്രലും ബാപ്പിസ്ട്രിയും നിൽക്കുന്നത്. അന്യോന്യം ഉരുമ്മി വെളിച്ചത്തെ നിരോധിച്ചു നിൽക്കുന്ന കെട്ടിടങ്ങൾക്കു നടുവിൽ പ്യാസ പ്രകാശമാനവും വിവൃതവുമാണ്. തറയിലും കത്തീഡ്രലിന്റെ പടവുകളിലും, വിശ്രമിക്കുന്നവർക്കിടയ്ക്ക് പ്രാവുകളുടെ വലിയ സംഘങ്ങൾ ചിതറിക്കൊണ്ടിരിക്കുന്നു. ഇടയ്ക്കിടെ ആൾക്കൂട്ടത്തിൽ പ്രസന്നമായ തരംഗങ്ങൾ സൃഷ്ടിച്ചുകൊണ്ട് അവ കൊച്ചുകുട്ടികളുടെ തലകളിലും ചുമലുകളിലും ചിറകടിച്ചു കയറും. ശിഖരങ്ങളിൽ ശ്രദ്ധിച്ചുകൊണ്ട് കത്തീഡ്രലിനെ പ്രദക്ഷിണംവയ്ക്കുകയും ബാപ്പിസ്ട്രിയുടെ വാതിലുകൾക്കു മുന്നിൽ വിസ്മയഭരിതരായി നിൽക്കുകയും ചവിട്ടുപടികളിൽ വിശ്രമിക്കുകയും ചെയ്യുന്ന കവലയിലെ ജനങ്ങൾ ഏതു നവോത്ഥാനകാലശില്പത്തേയുംപോലെ വൈകാരിക പ്രാധാന്യമുള്ള കാഴ്ചയായിരുന്നു എനിക്ക്. പ്രസന്നമായ അനുഭവങ്ങളും കാലാവസ്ഥകളും തേടിപ്പുറപ്പെടുന്ന യൂറോപ്യൻ സഞ്ചാരികളോട് വിദൂരമായെങ്കിലും സാധർമ്മ്യബന്ധമുള്ള ഇന്ത്യൻ സമൂഹം തീർത്ഥാടകരുടേതുമാത്രമാണ്. പക്ഷേ, മനോവൃത്തികളിലും യാത്രയെ സംബന്ധിച്ച പ്രതീക്ഷകളിലും യൂറോപ്യൻ സഞ്ചാരികളും ഇന്ത്യൻ തീർത്ഥാടകരും വളരെ വ്യത്യസ്തരാണ്. തീർത്ഥയാത്രയെക്കുറിച്ചുള്ള ഇന്ത്യൻ സങ്കല്പം എല്ലാ ജന്മപാപങ്ങൾക്കും പ്രതിവിധിയാവും വിധം കഠിനമായ യാതനകളുടേയും വൈതരണികളുടേയും അനുഷ്ഠാനപരമായ അതിജീവനമാണ്. സാഹചര്യബന്ധനങ്ങളെക്കാളേറെ യാത്രയോടുള്ള മനോഭാവത്തെ നശിപ്പിക്കുന്നത് ഈ പുരാതന സങ്കല്പമാകണം. കുത്തിയിരിക്കുവാൻ ആഗ്രഹിക്കുന്നവരാണ് നമ്മൾ. 'ഗ്രേററ് സ്ക്വാററിങ് പീപ്പിൾ' എന്ന് ലെവിസ്ട്രോസ് നമ്മെക്കുറിച്ച് വിസ്മയിച്ചിട്ടുണ്ട്. കുത്തിയിരിപ്പ് ഇരിപ്പല്ല; അത് അർദ്ധശയനമാണ്. മഹാദൂരങ്ങൾ പിന്നിട്ട് തീർത്ഥത്തെ പ്രാപിക്കുന്ന തീർത്ഥാടകനും ആഴ്ചച്ചന്തകളിലെ ഗ്രാമീണനും ഇക്കാര്യത്തിൽ സമാനജീവികളാണ്. വർഷങ്ങൾക്കു മുൻപ് ഉത്തരേന്ത്യയിലെ ഒരു ക്ഷേത്രസന്നിധിയിൽ കണ്ട തീർത്ഥാടകരുടെ അവിസ്മൃതമായ ചിത്രമുണ്ട്. നർമ്മദയുടെ തീരത്തിലെ അനേകം മഠങ്ങളും ഊട്ടുപുരകളും കയറിയിറങ്ങി ദീർഘവഴികൾ സഞ്ചരിച്ചെത്തിയവരായിരുന്നു അവർ. ഹൃദയങ്ങളിൽ അവർക്ക് ജ്വലിക്കുന്ന ഭക്തി ഉണ്ടായിരുന്നിരിക്കാം. പക്ഷേ, അമ്പലമുററത്ത് തണൽനേടി കുത്തിയിരിക്കുമ്പോൾ അവരുടെ കണ്ണുകളിൽ തെല്ലും ചൈതന്യമുണ്ടായിരുന്നില്ല. അർദ്ധശയനാവസ്ഥയിൽ ശോഷിച്ച ശരീരങ്ങൾ ദയനീയമാംവിധം നിരാലംബമായിരുന്നു.

സാൻറാ മാരിയായുടെ മാർബിൾ പടവുകളിലിരിക്കുന്ന കൊഴുത്ത വിവർണ്ണദേഹങ്ങൾക്ക് അവരുമായി താരതമ്യമില്ലെന്നു തീർച്ച. ഒരുപക്ഷേ, ഏറെക്കാലം അഭ്യസിച്ചാലും കുത്തിയിരിപ്പിന്റെ ഇന്ത്യൻ ശൈലി യൂറോപ്യൻ സഞ്ചാരിക്കു വഴങ്ങിയെന്നുംവരില്ല. ഇന്ത്യൻ സ്മരണകളോടുകൂടി പ്യാസാ ദൗ മായിൽ ഉദാസീനരായി നടക്കുകയും ഇരിക്കുകയും ചെയ്യുന്ന ആൾക്കൂട്ടം തങ്ങൾക്കു ചുറ്റും പ്രസരിപ്പിക്കുന്ന ജീവന്റേയും നിർബ്ബാധമായ ആഹ്ളാദത്തിന്റേയും പ്രകർഷം കാണുമ്പോൾ പാരമ്പര്യത്തിന്റെ 'അനാസക്തി' ഗുണങ്ങളേയും ദൈവീകമായ 'നിരാസ'ത്തേയും കുറിച്ചുള്ള അഭിമാനം സാന്ത്വനമാവില്ല.

'ദ ക്വാർട്ടർ', 'യങ് ഗേൾസ് ഒഫ് സാൻ ഫ്രെഡിയാനോ' എന്നീ നോവലുകളിൽ ആധുനിക ടസ്കൺ നോവലിസ്റ്റായ വാസ്കോപ്രാതോലിനി വിവരിക്കുന്ന ഫ്ളോറൻസിലെ ഹംബ്ൾ 'ഫോക്ക്സ്' എവിടെയാണ്? പ്യാസാ ദൗ മാ വിട്ട് സാൻജിയോവാന്നിയിലെ ഫാഷൻ ഗൃഹങ്ങൾക്കും ചെരിപ്പുകടകൾക്കുമിടയിലൂടെ പ്യാസാ സിഞ്ഞോറിയയിലേക്ക് നടക്കുമ്പോൾ ഫ്ളോറൻസ് അക്ഷരാർത്ഥത്തിൽ ഉത്തിഷ്ഠമാനമാണ്. തുകൽച്ചമയങ്ങളുടെ ഏററവും നവീനമായ ശൈലികൾ പ്രദർശിപ്പിക്കുന്ന ഷോപ്പിങ്‌വിൻഡോകൾക്കു മുന്നിൽ ശബ്ദത്തിന്റെ ചെറിയ കലാപങ്ങളുണ്ടാക്കുന്ന അർദ്ധനഗ്നകളായ അമേരിക്കൻ പെൺകുട്ടികളുടേയും കണ്ണുകൾ നാലുപുറവും വീശിയെറിഞ്ഞ് മുഷിഞ്ഞ വേഷങ്ങളിൽ അലയുന്ന മററു ടൂറിസ്ററുകളുടേയും അവിരാമമായ പ്രവാഹഗതിയിൽ വസ്ത്രങ്ങളുടെ പ്രകാശിക്കുന്ന ശുഭ്രതയാലും മുഖപ്രകൃതങ്ങളാലും ഫ്ളോറൻസുകാരെ തിരിച്ചറിയാം. തെരുവുകളുടെ ഹോളിഡേയിങ് മനോഭാവത്തിൽ അവരും പങ്കുകാരാണ്. പൊതുവായ ഉദാസീനതതന്നെ അവരുടേയും ദിനവൃത്തി എന്നു തോന്നും. പ്യാസകളുടേയും വീഥികളുടേയും മുഖമോടികൾക്കു പിന്നിൽ അദ്ധ്വാനിക്കുന്ന ഫ്ളോറൻസ് ഉണ്ടാവുമെന്നു തീർച്ച. ക്കുററൻബേക്കറികളിൽ പാസ്റ്റാ, (ഇററലി, ഇതര യൂറോപ്യൻ നാടുകളിലേക്ക് കയററി അയയ്ക്കുന്ന ഒരുതരം സ്പാഗട്ടി) ഉണ്ടാക്കുന്നവരും കഠിനശിലകളിൽ ജോലിചെയ്യുന്നവരുമായ ഇടത്തരക്കാരുടെ ഫ്ളോറൻസ്.

പ്യാസാ സിഞ്ഞോറിയയിലെ റസ്റ്റോറന്റിന്റെ പുറംതളത്തിലിരുന്ന് ഞങ്ങൾ ഏതാനും ബീറുകളും ലഘുവായ രീതിയിൽ ആഹാരവും കഴിച്ചു. ഈ നഗരഭാഗത്ത് സ്വയമറിയാതെ ഒരു സദാചംക്രമണത്തിൽ നമ്മൾ അകപ്പെടുന്നു. ഫ്ളോറൻസിലെ ഏററവും വലുതും പ്രസിദ്ധവുമായ കവലയാണിത്. നഗരത്തിന്റെ സാമൂഹ്യരാഷ്ട്രീയജീവിതം എല്ലാ കാലങ്ങളിലും ഈ കവലയിൽവച്ചാണ് [illegible]മാനിക്കപ്പെടുന്നത്. ഫ്ളോറൻസിലെ പ്രധാന കാഴ്ചകളും ഇതിനു ചുററുമാണ്. ഏഴു നൂററാണ്ടുകൾ പഴക്കമുള്ളതും ആർണോൾഫോഡി കാമ്പിയോ വിഭാവനം ചെയ്തതുമായ ഒരു ക്കൂററൻ ഗോത്തിക് കൊട്ടാരം സിഞ്ഞോറിയയിൽ ഉയർന്നു നിൽക്കുന്നു. മദ്ധ്യകാലകാസിൽ ആർക്കിടെക്ചറിനെ തോന്നിപ്പിക്കുന്ന ഇതു് മെഡിചി കുടുംബത്തിന്റെ വാസഗേഹവും അധികാരനിർവ്വഹണകേന്ദ്രവുമായിരുന്നു. കവലയിൽ കൊട്ടാരത്തിനു മുന്നിൽ ഒരു കൂട്ടം പ്രതിമാശില്പങ്ങൾ കാണാം. അമ്മാനാത്തിയുടെ നെപ്ട്യൂൺ ജലധാരാ ശില്പവും ഡൊണാത്തെല്ലോയുടെ 'ജൂഡിത്ത് ഏൻഡ് ഹോളോഫെണസ്' എന്ന വിഖ്യാതരചനയും മൈക്കലാഞ്ജലോ 'ഡേവിഡി'ന്റെ ഒരു റിപ്രൊഡക്ഷനുമാണ് അവയിൽ പ്രധാനം. സാഗരദേവതകൾക്കു മദ്ധ്യത്തിൽ അമിതമായ നാടകീയതയോടെ കാണുന്ന നെപ്ട്യൂൺ പ്രതിമയ്ക്കടുത്തുവച്ചാണ് ഫ്ളോറൻസുകാർ സാവനരോളയെ ചുട്ടുകൊന്നത്.



ഫ്ളോറൻസിലെ സാൻറാ മറിയ പള്ളിയുടെ ബെൽ ടവർ

പതിനഞ്ചാംശതകത്തിൽ ജീവിച്ചിരുന്ന സാവനരോള എന്ന ഭ്രാന്തൻ സന്ന്യാസി ഫ്ളോറൻസിലെ ഒരു മഠാദ്ധ്യക്ഷനായിരുന്നു. സൗന്ദര്യബോധവും ജീവിതസങ്കല്പങ്ങളും നവോത്ഥാനത്തിന്റെ ചൈതന്യമുൾക്കൊണ്ട വർഷങ്ങളിൽ സാവനരോളയെ നഗരത്തിലേക്ക് ക്ഷണിച്ചുവരുത്തിയതു് കവിയും സൗന്ദര്യാരാധകനുമായ ലോറൻസോ മെഡിചിയാണ്. സുഖിയരും ലളിതചിത്തരുമായ ഫ്ളോറൻസുകാരുടെ പ്രകൃതത്തിനു നേരേ വിപരീതമായിരുന്നു സാവനരോളയുടെ മതാന്ധത. സാൻറാ മരിയായിലെ പുരോഹിത പീഠത്തിൽനിന്ന് തീക്ഷ്ണമായ ഭാഷയിൽ അയാൾ ഫ്ളോറൻസിനെ അധിക്ഷേപിച്ചു. കലയേയും കവിതയേയുംപോലുള്ള ഇന്ദ്രിയബദ്ധമായ ആഹ്ളാദങ്ങൾ ദൈവനിഷേധവും പാപവുമാണെന്ന് ഉദ്ബോധിപ്പിച്ചു. സാവനരോളയുടെ തീക്ഷ്ണമായ പ്രബോധനങ്ങളും പ്രവചനങ്ങളും നഗരവാസികളെ ഭയവിഹ്വലരാക്കി. വിശ്വാസികൾ സാൻറാ മാരിയായിലെ അദ്ഭുതസിദ്ധന്റെ ആക്രോശങ്ങൾ ശ്രവിക്കാൻ തടിച്ചുകൂടി. അയാൾ ലോറൻസോ മെഡിചിയെ കടുത്ത വാക്കുകളിൽ ഭർത്സിച്ചു. നഗരത്തിനുമേൽ പതിക്കാൻ പോവുന്ന ശത്രുവിപത്തുകളെ കുറിച്ച് ഭീഷണിപ്പെടുത്തി. ലോറൻസോയുടെ അധമമായ അന്ത്യം അടുത്തു എന്ന് പ്രവചിച്ചു. സാവനരോളയെ പ്രീതിപ്പെടുത്താനുള്ള ലോറൻസോയുടെ ശ്രമങ്ങൾ പരാജയപ്പെട്ടു. ലോറൻസോയുടെ മരണശേഷം അദ്ദേഹത്തിന്റെ മകൻ പെത്രോ മെഡിചിയെ നാടുകടത്തുവാൻ സാവനരോള ഫ്ളോറൻസിലെ ജനതയെ പ്രേരിപ്പിച്ചു. മതനേതൃത്വത്തിനു പുറമേ നഗരത്തിന്റെ ഭരണാധികാരവും സാവനരോളയുടെ കൈകളിലായി. മാർപ്പാപ്പ ഒരു ക്രിസ്ത്യാനിപോലുമല്ലെന്ന അയാളുടെ അധിക്ഷേപം റോമിനെ ക്രുദ്ധമാക്കി. സാവനരോളയെ പള്ളിയിൽനിന്ന് ഭ്രഷ്ടനാക്കിക്കൊണ്ടുള്ള മാർപ്പാപ്പയുടെ ശാസനം ഫ്ളോറൻസിൽ വിളംബരം ചെയ്യപ്പെട്ടു. എങ്കിലും നഗരം ഈ ക്രുദ്ധനായ പ്രവാചകന്റെ മാസ്മരത്തിൽനിന്ന് മുക്തമായില്ല. പ്യാസാ സിഞ്ഞോറിയയിൽ കാവ്യപുസ്തകങ്ങളുടേയും കലാരചനകളുടേയും സംഗീതോപകരണങ്ങളുടേയും ഒരു വലിയ ശേഖരം സാവനരോളയുടെ ആഭിമുഖ്യത്തിൽ ജനങ്ങൾ തീവച്ച് നശിപ്പിച്ചു. പക്ഷേ, അടുത്തവർഷം അതേ ഇടത്തുവച്ച് മതനിഷേധി എന്ന മുദ്ര കുത്തി അവർ സാവനരോളയേയും അഗ്നിയിൽ ദഹിപ്പിച്ചു.

പ്യാസയിൽ കൊട്ടാരത്തിനു തൊട്ട് സ്റ്റേജുപോലെ തോന്നുന്ന ഒരു ചത്വരമണ്ഡപമുണ്ട്. പതിനാലാം ശതകത്തിൽ പണിത അതു് കോസിമോ മെഡിചിയുടെ കാലാൾ ഭടന്മാരുടെ സമ്മേളനഗൃഹമായിരുന്നവത്രേ. കവലയിലേക്കു തുറന്നുകിടക്കുന്ന ഈ മണ്ഡപം ഇപ്പോൾ ഒരു പ്രതിമാ ഗ്യാലറിയാണ്. നവോത്ഥാനകാലത്തെ ഒന്നാംതരം ചില സൃഷ്ടികൾ അവിടെയാണ് ശേഖരിച്ചിരിക്കുന്നത്. അവയിൽ 'നെസ്സുസ്' എന്ന സെൻചാറും ഹെർക്കുലീസുമായുള്ള യുദ്ധവും സബീൻ സ്ത്രീകളുടെ ബലാൽസംഗവും പതിനാറാം നൂററാണ്ടിൽ ഗ്യാംബൊളോന നിർമ്മിച്ച രണ്ടു വലിയ പ്രതിമാശില്പങ്ങളാണ്. വർത്തുളമായ രൂപകബോധത്തോടെ പണിത 'റെയ്പ് ഓഫ് സബീൻ വിമൻ' എന്ന സൃഷ്ടി ഉദ്ഗ്രഥിതമായ ഘടനാചാതുര്യം പ്രകടിപ്പിക്കുന്നുവെങ്കിലും ഭാവ, പ്രമേയ കല്പനയിൽ ഗ്യാംബൊളോനയുടെ ഒരു രണ്ടാംതരം കൃതിയായേ തോന്നൂ. ഈ കലാശേഖരത്തിലെ മികച്ച കൃതി ബെൻവെനൂത്തോ ചെല്ലിനിയുടെ 'പെർസ്യുസ്' എന്ന ലോഹപ്രതിമയാണ്. ഫ്ളോറൻസിലെ ഒരു സ്വർണ്ണപ്പണിക്കാരനായിരുന്ന ചെല്ലിനിയുടെ ദുർല്ലഭം രചനകളിലൊന്നാണിതു്. മെഡൂസയുടെ ശിരസ്സ് ഉയർത്തിപ്പിടിച്ചു നിൽക്കുന്ന ജേതാവായ നായകന്റെ രൂപം ചെല്ലിനിയുടെ ശില്പത്തിൽ ഹൃദ്യമായ വിധം ഭാവാത്മകമാണ്. പിയോ ഫേദിയുടെ 'റെയ്പ് ഒഫ് പോളിസ്സെന' ഒരു ഗ്രീക്കുശില്പത്തിന്റെ പുനഃസൃഷ്ടിയായ

(ശേഷം 41-ാം പേജിൽ)



കിളക്കൂട് കണ്ടെത്തി മുട്ടയുടെ രുചിനോക്കുന്ന മാർട്ടെൻ

# മാർട്ടെൻ

പൂച്ചയ്ക്ക് ആയുസ്സ് ഏഴുണ്ടെന്നു പറയും. എങ്ങനെ വലിച്ചെറിഞ്ഞാലും പൂച്ച നാലുകാലും കുത്തിയേ നിലത്തു വീഴാറുള്ളൂ. ഇക്കാര്യത്തിൽ പൂച്ചയെ വെല്ലുവിളിക്കുന്ന ഒരു വന്യജീവിയുണ്ട്. മാർട്ടെൻ എന്നാണവന്റെ പേര്. നമ്മുടെ നീർനായയുടെ വംശത്തിൽ പെടുന്ന ബന്ധുവിരുതൻ. വെള്ളത്തിലല്ല, വനത്തിലാണ് പുള്ളിക്കാരന്റെ താമസം. അതിസമർത്ഥനായ ഒരു മരംകേറി. വാനരന്മാരെ അതിശയിപ്പിക്കുന്ന മെയ്‌വഴക്കം പ്രദർശിപ്പിക്കുന്ന മാർട്ടെൻ ഒരിക്കൽ വളരെ ഉയരത്തിൽ പറന്നുപോയ വിമാനത്തിൽനിന്നു് താഴെ വീണു. എന്നിട്ടും അതിന്റെ ഉടലിന് യാതൊരു പോറലുമേൽക്കാതെ രക്ഷപ്പെട്ടു. പാരച്യൂട്ടുവഴി ഇറങ്ങുന്നതുപോലെ സുഖമായി സാവധാനം നാലുകാലും കുത്തിത്തന്നെ അതു് നിലത്തിറങ്ങി. സോവിയറ്റ് റഷ്യയിലാണ് ഈ സംഭവം നടന്നതു്. വന്യജീവിസംരക്ഷണത്തിന്റെ കാര്യത്തിൽ വളരെയേറെ ശ്രദ്ധചെലുത്തുന്ന ഒരു രാജ്യമാണ് റഷ്യ. തങ്ങളുടെ വനങ്ങളിൽ എണ്ണം കുറയുന്ന ജീവികളെ അന്യനാടുകളിൽ നിന്നു് കൊണ്ടുവന്നു കുടിയേററുക അവരുടെ വന്യജീവി സംരക്ഷണപരിപാടികളിലെ ഒരിനമാണ്. റീ കോളനൈസേഷൻ പ്രോഗ്രാം എന്നറിയപ്പെടുന്ന ഈ പരിപാടിയുടെ ഭാഗമായാണ് അന്നു് ഒരു പററം മാർട്ടെൻ വിമാനത്തിൽ സഞ്ചരിക്കാനിടയായതു്. എങ്ങനെയോ ആകാശക്കപ്പലിന്റെ വാതായനം പൊളുതുചാടിയ ആ ചുണക്കുട്ടനെ ഏതാനും മാസങ്ങൾക്കുശേഷം അവർ പിടികൂടുകയും, മററുള്ളവയോടൊപ്പം പാർപ്പിക്കുകയും ചെയ്തു.

ഒഴുക്കൻ ഉടലും, കുറിയ കാലുകളും, ദൃഢമായ മാംസപേശികളുമുള്ള ഒരു ജീവിയാണ് മാർട്ടെൻ. വടക്കൻ അമേരിക്ക, യൂറോപ്പ്, ഏഷ്യ എന്നിവിടങ്ങളിലായി ഇവയുടെ ഏതാനും ഇനങ്ങൾ ജീവിച്ചിരിപ്പുണ്ട്. ഇക്കൂട്ടത്തിൽ പൈൻമാർട്ടെൻ, അമേരിക്കൻ മാർട്ടെൻ, സ്റ്റോൺ മാർട്ടെൻ എന്നീ ഇനങ്ങളാണ് പ്രധാനികൾ. വളർച്ചയെത്തുമ്പോൾ. കാൽ മീററോളം വരുന്ന നീണ്ടവാൽ ഉൾപ്പെടെ ഉടലിനാകെ അറുപതു സെൻറിമീററർ വലിപ്പം കാണും. രോമസമൃദ്ധമായ വാൽ. പരന്ന ത്രികോണാകൃതിയിലെ മുഖം. പുറംചട്ടയ്ക്കു് ബ്രൗൺ നിറമാണ്. മുതുകിലും കാലുകളിലും ഇരുണ്ട വർണ്ണവും. ഉടലിനടിവശം പൊതുവേ നരബാധിച്ചതുപോലെ തോന്നും. മഞ്ഞുകാലമണയുമ്പോൾ നരച്ച രോമങ്ങൾക്ക് സ്വർണ്ണനിറം പകരും.

അണ്ണാനും, വാനരന്മാരുമാണല്ലോ മരങ്ങളിലെ ആക്രോബാററ് അഭ്യാസികളിൽ പ്രധാനികൾ. മാർട്ടെനാകട്ടെ ജിംനാസ്റ്റിക്സിൽ ഇക്കൂട്ടരെക്കാൾ അല്പം കൂടി മിടുക്കു കാണിക്കാറുണ്ട്. ധാരാളം മരങ്ങളുള്ള വനപ്രദേശങ്ങളിലാണ് ഇവ സാധാരണയായി താവളമുറപ്പിക്കാറുള്ളതെന്നു വരികിലും, തുറസ്സായ പ്രദേശങ്ങളിലെ പാറക്കൂട്ടങ്ങൾക്കിടയിലും അപൂർവ്വമായി ഈ ജീവികളെ കാണാൻ കഴിയും. പൊതുവേ ഒററയ്ക്കു കഴിയാനിഷ്ടപ്പെടുന്ന രാത്രിഞ്ചരന്മാർ. ഒരുകാലത്തു് പാശ്ചാത്യനാടുകളിലെ വനങ്ങളിൽ ഒരു പ്രധാന അന്തേവാസിയായിരുന്ന മാർട്ടെൻ ഇന്നു് അവിടെയൊക്കെ ഒരു അപൂർവ്വ ജന്തുവായി മാറിയിരിക്കുന്നു. ആസനത്തിനു സമീപം സ്ഥിതിചെയ്യുന്ന ഗ്രന്ഥിയിൽ നിന്നും രൂക്ഷഗന്ധമുള്ള ദ്രാവകം ചീററി ശത്രുവിനെ വിരട്ടി ഓടിക്കുന്ന സ്കങ്ക് എന്ന വില്ലന്റെ കുടുംബക്കാരനാണ് മാർട്ടെൻ. ഇതിനും വാലിനു സമീപം സമാനമായ ഒരു ഗ്രന്ഥിയുണ്ട്. എന്നാൽ സ്കങ്കിനെപ്പോലെ എതിരാളിയെ തോല്പിക്കാൻ വേണ്ടി ദ്രാവകം ചീററാറില്ല. പകരം തന്റെ സ്വന്തം അതിരുകൾ മനസ്സിലാക്കിവയ്ക്കാൻ ഉപകരിക്കുമാറു് ഇവ മരങ്ങളുടെ പുറത്തു് ഗ്രന്ഥിയിൽ നിന്നുള്ള വിസർജ്ജനവസ്തു തേച്ചുപിടിപ്പിക്കാറുണ്ട്. ഇതിന് ദുർഗ്ഗന്ധമില്ല എന്നുമാത്രമല്ല സുഖകരമായ വാസനയുമുണ്ട്.

മരച്ചില്ലകളിൽനിന്നു് മരച്ചില്ലകളിലേക്ക് ഒച്ചവച്ചുകൊണ്ട് അനായാസം ഓടിക്കളിക്കുന്ന അണ്ണാനാണ് മാർട്ടെന്റെ പഥ്യാഹാരം. എത്ര മിടുക്കനായ അണ്ണാനായാലും ഈ 'അണ്ണാൻകൊല്ലി'യുടെ ദൃഷ്ടിയിൽ പെട്ടുപോയാൽ പിന്നെ അവന്റെ കഷ്ടകാലംതന്നെ. ഇംഗ്ലണ്ടിലെ വനങ്ങളിൽ മാർട്ടെന്റെ എണ്ണം കുറഞ്ഞുതുടങ്ങിയതിനുശേഷം മാത്രമാണ് അവിടെ ഇറക്കുമതി ചെയ്യപ്പെട്ട അണ്ണാന്മാരുടെ (Grey Squirrel) സംഘത്തിനു പിടിച്ചുനില്ക്കാൻ കഴിഞ്ഞതു്. ഒരുപക്ഷേ അണ്ണാനെ പിടിച്ചുതിന്നാൻ കിട്ടാതെ വന്നാൽ ഇവ എലി, മുയൽ, ചെറുപക്ഷികൾ എന്നിവയെ അന്വേഷിച്ചുപോകും. ഗതികെട്ട പുലി പുല്ലുതിന്നുന്നതുപോലെ മറെറാന്നും കിട്ടിയില്ലെങ്കിൽ പഴവർഗ്ഗങ്ങൾ തിന്നു വിശപ്പടക്കാനും ഇക്കൂട്ടർക്കു് മടിയില്ല. അമേരിക്കൻ വന്യജീവികളുടെ ഒരു സ്പെഷ്യലിസ്ററ് ആയിരുന്ന എച്ച്. ജി. ഹ്യറെൽ ഒരുദിവസം മാർട്ടെന്റെ വേട്ടനോക്കി ആസ്വദിക്കുകയായിരുന്നു. അന്നു് അതിനു കിട്ടിയതു് കുറേ ഒച്ചുകളെയാണ്. ഓരോ ഒച്ചിനേയും പിടിച്ച് നിലത്തുരുട്ടി അതിന്റെ വിഴവിഴപ്പു കളഞ്ഞിട്ടാണ് തിന്നുതുടങ്ങിയതു്. അതിനുശേഷം ഒരു തേനീച്ചക്കൂടു് കണ്ടുപിടിച്ച് കൂടുപൊളിച്ച് അതിനുള്ളിലുണ്ടായിരുന്ന തേൻ മുഴുവൻ ഊറികുടിച്ചു. ചുരുക്കത്തിൽ, കൈയിൽ കിട്ടുന്നതെന്തും തിന്നാൻ മടിക്കാത്ത ഒരു ജീവി. മഞ്ഞിൽ പുതഞ്ഞ മാനും, വെള്ളത്തിലെ മീനും, കാട്ടിലെ മുള്ളൻപന്നിയും ഒക്കെ മാർട്ടെനു് ആഹാരമായി മാറിയിട്ടുണ്ട്.

ജൂലായ് ആഗസ്റ്റ് മാസങ്ങളിലാണ് ഈ മൃഗങ്ങൾ ഇണചേരാനൊരുങ്ങുന്നതു്. ഇണചേർന്ന് ഒരുവഷം കഴിഞ്ഞേ പെണ്ണ് പ്രസവിക്കാറുള്ളൂ. ഒരു പേറിൽ സാധാരണയായി മൂന്നോ നാലോ കുട്ടികളാണുണ്ടാവുക. എങ്കിലും രണ്ടുമുതൽ ഏഴുവരെ സന്തതികൾക്ക് ഇവ ജന്മം കൊടുത്തിട്ടുള്ളതായി പറയപ്പെടുന്നു. പാറക്കൂട്ടങ്ങൾക്കിടയിലുണ്ടാക്കിയ പുൽക്കൂട്ടിലോ മരപ്പൊത്തുകളിലോ, പറവകളുടെയും അണ്ണാന്മാരുടെയും കൂടുകൾക്കുള്ളിലോ ആയിരിക്കും പെണ്ണ് ഈററില്ലമൊരുക്കുന്നതു്. രണ്ടുമാസം വളർച്ചയെത്തുമ്പോൾ കുഞ്ഞുങ്ങൾ മെല്ലെ പുറത്തിറങ്ങി കളിച്ചു നടക്കാൻ തുടങ്ങും. ഏഴാം മാസത്തിൽ മുലകുടിമതിയാക്കി തള്ളയെ വിട്ടുപിരിയും. രണ്ടു വയസ്സിൽ ലൈംഗികമായ പ്രായപൂർത്തിയെത്തുന്ന മാർട്ടെൻ പതിനേഴു വർഷം വരെ ജീവിച്ചിരുന്നിട്ടുണ്ട്.

പണ്ടൊരു കാലത്തു് യൂറോപ്യൻ കാടുകളിൽ ആകമാനമുണ്ടായിരുന്ന മനോഹരജീവികൾ. സ്വന്തം തൊലിപ്പുറത്തു് പകിട്ടാർന്ന രോമപാളികളുണ്ടായിരുന്നതുമൂലം ഇവ കൂട്ടത്തോടെ കൊലചെയ്യപ്പെട്ടു. സുന്ദരിമാർക്കു് രോമക്കുപ്പായമുണ്ടാക്കാൻ ഇവയുടെ തോൽ കൂടിയേ തീരൂ എന്ന അവസ്ഥ ഒരുകാലത്തു് ലണ്ടനിൽ നിലനിന്നിരുന്നു. 1883-ാമാണ്ട് ഒരുദിവസം എപ്പിംഗ് വനത്തിൽവച്ച് ഇംഗ്ലണ്ടിലാകെ അവശേഷിച്ചിരുന്ന ഏക മാർട്ടെനെക്കൂടി വെടിവച്ചുകൊന്നു. ഏതാനും വർഷം കഴിഞ്ഞപ്പോൾ സൈബീരിയയിലും ഇതേ സ്ഥിതിവിശേഷമുണ്ടായി. പിന്നെ മനുഷ്യൻ ഇവയെ വളർത്താൻ തുടങ്ങി. വംശം നാമാവശേഷമായിത്തീർന്ന വനങ്ങളിൽ ഇക്കൂട്ടരെ വീണ്ടും കൊണ്ടുവിടുകയുണ്ടായി. അമേരിക്കയിലെ കഥയും വേറൊന്നല്ല. അവർ 'അമേരിക്കൻ സേബിൾ' എന്ന പേരിലാണ് ഇവയുടെ രോമത്തോൽ വിററഴിച്ചതു്. അനായാസം പിടിച്ചെടുക്കാവുന്ന ഒരു ജീവിയാണ് മാർട്ടെൻ. ഇവയുടെ മാളത്തിനു സമീപം ചെന്നു് ഒച്ചവച്ച് അലോസരപ്പെടുത്തിയാൽ മതി ഇവ ഓരോന്നായി തല വെളിയിലേക്കിടും. തക്കംപാർത്തു നിൽക്കുന്ന വേട്ടക്കാർ എല്ലാത്തിനെയും നുള്ളിപ്പെറുക്കുകയും ചെയ്യും. കുഞ്ഞുനാളിലേ എടുത്തുവളർത്തിയാൽ മനുഷ്യരോടു വളരെവേഗം ഇണങ്ങുന്ന ഈ ജീവികളെ വിദേശരാജ്യങ്ങളിൽ പലരും വീടുകളിൽ വളർത്താറുണ്ട്.



മഞ്ഞിൽ ഇരതേടുന്ന പൈൻ മാർട്ടെൻ

കെ. രാജേന്ദ്രബാബു എം. എസ്‌സി.

## ചമ്മട്ടി

ഓമനേ, നിൻ കൊള്ളിവാക്കുകൊണ്ടെൻ മനം
നൂറുനൂറായി നുറുങ്ങുമീ വേളയിൽ
ലോകത്തിനെത്ര നിസ്സാരമായാലും, ഒ-
രോലത്തുരുമ്പുതേടുന്നു, തേടുന്നു ഞാൻ.
ആക്കുമാരേയും കരേററുവാനാകാത്തൊ-
രാഴത്തിൽ നാം പതിച്ചോരു കാലത്തിന്റെ
നാറുന്നവായു ശ്വസിച്ചു ശ്വസിച്ചൊരു
മാറാലയായി മാറുന്നു മാറുന്നു ഞാൻ.
ഇല്ലായ്മകളിലിരുട്ടിലുഴലവേ
ഇല്ല ഭയവും പരാതിയുമെങ്കിലും
തെല്ലൊരാശ്വാസം കൊതിച്ചുവരുമ്പോൾ നീ
കല്ലെറിഞ്ഞെന്നെ മുറിപ്പെടുത്തുന്നുവോ!

* * * *

## മുല്ലനേഴി

കുററപ്പെടുത്തുവാനാവില്ലെനിക്കു നീ-
യേററുവാങ്ങിയതിക്രൂരമാം ജീവിതം
പിച്ചവച്ചു പണ്ടു നാമുള്ളിലും നൂറു-
പച്ചക്കിനാവുകളെന്നറിയുന്നു ഞാൻ;
കൂർത്തനഖങ്ങളൊതുക്കിപ്പതുങ്ങുന്ന
മാർജ്ജാരദൃഷ്ടികൾ നിന്നിൽപ്പതിക്കവെ,
ഭ്രാന്തമിരുട്ടിന്റെ വേട്ടയിൽ നീ ഭയം-
പൂണ്ടുറക്കം ദൂരെയോടിയൊളിക്കവെ
പിന്നെപ്പുലർച്ചയ്ക്കുമുമ്പെഴുന്നേററു നീ
കണ്ണുചുവന്ന പുലരിയെക്കാണവെ
നേർത്ത മൗനത്തിൻ പുറന്തോടണിയുന്ന
നേരത്തുടയുന്ന ശാന്തിയും സൗഖ്യവും
പിന്നെത്തിളയ്ക്കുന്നൊരഗ്നിശൈലം, അതിൽ
നിന്നുമൊഴുകുന്ന ലാവ, മനംചുടാ-
നെന്നും വിധിക്കിരയാകും മനുഷ്യർ, ഈ
കണ്ണുനീർത്തുള്ളിയാണോമനേ ജീവിതം.

കഥ

# വിൽപ്പന

എം. ടി. വാസുദേവൻ നായർ

## രണ്ടു്

മിസിസ് പരേഖ് ആ വരിയുടെ താഴെ കൃട്ടക്സിന്റെ അവശിഷ്ടങ്ങൾ ഉള്ള ചൂണ്ടുവിരലിന്റെ നഖമോടിച്ച് നിശ്ശബ്ദമായി അയാളെ പ്രേരിപ്പിച്ചു.

അയാൾ പറഞ്ഞു: "ആറായിരം."

ഒരു ഫലിതം കേട്ട ഭാവത്തിൽ വക്രിച്ച മന്ദഹാസത്തോടെ സ്ത്രീ പുരുഷനെ നോക്കി.

അദ്ദേഹം സുനീൽ റോയിയെ ചുഴ്ന്നെടുക്കുന്നപോലെ നോക്കിക്കൊണ്ടു് ചോദിച്ചു:

"ശരിക്കും?"

വില്പനക്കാരന്റെയോ താല്ക്കാലിക ഗൃഹനാഥന്റെയോ ഭാഗത്തിൽ അങ്ങനെ തോററുകൊടുക്കാൻ ഇഷ്ടപ്പെടാത്തതുകൊണ്ടു് അയാൾ ഗൗരവത്തിൽ ചോദിച്ചു:

"പുതിയതാണ്. ഒരുകൊല്ലംമുമ്പ് പ്രത്യേകം ഓർഡർകൊടുത്തു് പണിചെയ്യിച്ചതു്. . ഇപ്പോൾ ഈ സെററുണ്ടാക്കാൻ എത്രവരുമെന്നാണ് താങ്കൾ കരുതുന്നതു്?"

സ്ത്രീയാണ് മറുപടി പറഞ്ഞതു്. "ശരിയായിരിക്കാം. പക്ഷേ, സെയിലിനു വരുന്നതു് ആദായത്തിൽ കിട്ടാൻവേണ്ടിയാണല്ലോ."

ഭർത്താവു് മറെറാരു ഫലിതം കേൾക്കാൻകൂടി താൻ തയ്യാറാണ് എന്ന ഭാവത്തിൽ ചോദിച്ചു:

"ഈ സോഫാസെററിന് എന്തു വേണം?"

കടലാസിലെ വില കണ്ടുകൊണ്ടു തന്നെ മിസിസ് പരേഖ് കൂട്ടിപ്പറഞ്ഞു: "അയ്യായിരം."

അയാൾ മിസിസ് പരേഖിനെ നോക്കി.

അവർ തെററിപ്പറഞ്ഞതല്ല എന്ന് ബോദ്ധ്യമായി.

ഭാര്യയും ഭർത്താവും സ്വീകരണമുറിയുടെ മൂലയിലേക്കു മാറിനിന്ന് എന്തോ സ്വകാര്യം പറഞ്ഞു. പിന്നെ തിരിച്ചുവന്നു. സ്ത്രീ ഹാൻഡ്ബാഗിൽനിന്ന് ഒരു വിസിററിങ് കാർഡ് കൈയിലെടുത്തു് എന്റെ നേരെ നീട്ടിപ്പറഞ്ഞു:

"ഞങ്ങളുടെ കാർഡ്. ഡൈനിങ് ടേബിളിന്റെ വിലയ്ക്കു് വല്ല മാററവും വരുന്നുണ്ടെങ്കിൽ ഈ നമ്പറിൽ ഒന്ന് വിളിച്ചാൽ ഉപകാരം." മിസിസ് പരേഖിന്റെ നേരെ ഒന്നു ചിരിച്ച് തല ചെരിച്ച് അവർ പുറത്തുകടന്നു. കൂടെ ഭർത്താവും.

അയാൾ കാർഡിൽ നോക്കി. ധരാധറും ഭാര്യയും രണ്ടുപേരും വിദേശബിരുദങ്ങളുള്ള ഡോക്ടർമാരാണ്.

മിസിസ് പരേഖ് കാർഡ് വായിച്ചു പറഞ്ഞു: "ഡോക്ടേഴ്സ്...സ്വന്തം ക്ലിനിക്ക്. പണമുണ്ടാക്കുന്നുണ്ടാവണം. രണ്ടുപേരും ഡോക്ടർമാരായാൽ കുടുംബജീവിതം എങ്ങനെ ഇരിക്കുമാവോ! ശരീരത്തിന്റെ ഒരു രഹസ്യവും ഒളിപ്പിക്കാനാവില്ലല്ലോ. അല്ലേ?"

അയാൾ കൃത്യമായ ഒരു മറുപടി കിട്ടാത്തതുകൊണ്ടു് ഒഴുക്കൻമട്ടിൽ പറഞ്ഞു: "എന്തോ!"

അയാൾ നാടകത്തിൽ തന്റെ ആവശ്യം തീർന്നു എന്നു് ഉറപ്പിക്കാൻവേണ്ടി പറഞ്ഞു:

"ഞാൻ നീങ്ങട്ടെ."

"ഇരിക്കൂ." അവർ ക്ഷണിച്ചു. "മിസ്റ്റർ പരേഖിനെപ്പോലെ ആധികാരിക സ്വരത്തിൽത്തന്നെ നിങ്ങൾ പറഞ്ഞു. നിങ്ങൾക്കു വരാൻ തോന്നിയതു് ദൈവാനുഗ്രഹം. എനിക്കു ഭ്രാന്തെടുക്കും ഈ ബഹളത്തിൽ തനിച്ചായാൽ."

അയാൾ സോഫയ്ക്കപ്പുറം കണ്ണാടി ജാലകങ്ങൾക്കു സമീപമിട്ട സീററുകളിലൊന്നിൽ ഇരുന്നു. താഴെ കടൽക്കരയിൽ ചിതറിക്കിടക്കുന്ന കരിങ്കൽത്തുണ്ടുകളിൽ ദോബികൾ വസ്ത്രമുണക്കുന്നു. കടൽ ഇവിടെ അകത്തേക്കു് എത്തിനോക്കി പിൻവാങ്ങുകയാണ്. കറുപ്പുകലർന്ന നീലപ്പരപ്പ് ശാന്തമായിരുന്നു. ഉൾക്കടലും സമുദ്രവും ചേരുന്നിടത്തു് ജലരേഖയ്ക്കു് ഉരുകുന്ന ലോഹത്തിന്റെ തിളക്കമുള്ളതു പോലെ തോന്നി.

അയാൾ ഈ സ്ഥാനത്തു് വിശ്രമഭാവത്തിൽ ഇരിക്കുന്നതു് ന്യായീകരിക്കാൻ എന്ന മട്ടിൽ പറഞ്ഞു: "മനോഹരമായ കാഴ്ച."

"ഓ, എന്നാലും ലെയ്ക്ക് റോഡിലെ എന്റെ ഫ്ളാററായിരുന്നു എനിക്കിഷ്ടം. തനിച്ച് എത്രദിവസം താമസിച്ചാലും അവിടെ മടുക്കില്ല. കൽക്കത്തയിൽ ഒരിക്കലും ഞാൻ ഭയപ്പെട്ടിട്ടില്ല."

"മിസ്റ്റർ പരേഖ് എന്തു ചെയ്യുന്നു?" ഇതൊരുപക്ഷേ, വലിയവരുമായുള്ള ഒരു പരിചയത്തിന്റെ തുടക്കമാവുമെന്ന സ്വകാര്യമോഹത്തോടെ അയാൾ ചോദിച്ചു.

"ബ്രെട്ട് ആൻഡ് കമ്പനി എക്സിക്യൂട്ടീവ്. അടുത്തു് ഇന്ത്യൻ ഡയറക്ടർ."

സമൃദ്ധിയും അലസതയും ചേർന്നുണ്ടാവുന്ന മടുപ്പിൽനിന്ന് രക്ഷപ്പെടാൻ പ്രേമത്തിൽ ചെന്നുവീഴുന്ന ഈ വർഗ്ഗത്തിലെ സ്ത്രീകളെപ്പററി കേട്ടിട്ടുണ്ടു്. അധികകഥകളും പരദൂഷണത്തിന്റെ സൃഷ്ടികളാവും. അതിൽനിന്ന് മുതലെടുത്ത ഒരു ചിത്രകാരനെയെങ്കിലും അയാൾക്ക് അറിയാം, ഡെൽഹിയിൽവച്ച് പരിചയപ്പെട്ട വിപിൻ. നാല്പത്തൊന്നിൽ ചോരയും നീരുംവററിയ തന്റെ മുഖത്തെപ്പററി അയാൾക്കുതന്നെ വ്യക്തമായ ധാരണയുണ്ടു്. ഏതോ നിമിഷത്തിൽ കരിയിലകൾ ചവിട്ടിമെതിച്ചു കാടുകയറാൻ തുടങ്ങിയ ചിന്തകൾക്കു് അയാൾ കടിഞ്ഞാണിട്ടു.

"എന്തു ചെയ്യുന്നു ഇവിടെ?"

"ജർണ്ണലിസം."

കൂടുതൽ ചോദിച്ചാൽ അടുത്തമാസത്തിന്റെ തുടക്കത്തിൽ പരിഗണിക്കാമെന്നു സമ്മതിച്ച പത്രസ്ഥാപനത്തിന്റെ പേർ പറയാമെന്നുവച്ചു.

അവരുടെ നീണ്ടുമെലിഞ്ഞ ശരീരത്തിന് നിരക്കാത്തവിധം വയർ ചാടിയിട്ടുണ്ടു് എന്നയാൾ കണ്ടെത്തി. തന്റെ സമീപത്തുനിന്നപ്പോൾ അവർക്ക് തന്നേക്കാൾ ഒരിഞ്ചെങ്കിലും പൊക്കമുണ്ടാവുമെന്നും ഊഹിച്ചു. ഒരു പതിനഞ്ചുവർഷം മുമ്പ് മിസിസ് പരേഖ് സദസ്സുകളിൽ കടന്നുവരുമ്പോൾ അസൂയയും ആരാധനയും മറയ്ക്കാൻ പരാജയപ്പെട്ട കണ്ണുകൾ അവരെ എപ്പോഴും വലയംചെയ്തിരിക്കണം.

"എവിടെയാണ് ബോംബെയിൽ താമസം?"

"സയോൺ."

"കേട്ടിട്ടേയുള്ളു. സ്ഥലമറിയില്ല."

അവിടെ സിമിത്തേരിക്കടുത്തു് ഒരു മസാലക്കച്ചവടക്കാരന്റെ പഴയ കെട്ടിടത്തിന്റെ മുകളിലെ കാററും വെളിച്ചവും കടക്കാത്ത മുറിയെപ്പററി കളവുകൾ പറയാൻ ഇടവരുതേ എന്നയാൾ ആഗ്രഹിച്ചു.

"കുടുംബമായി താമസിക്കുന്നു?"

ഒരുനിമിഷത്തെ താമസത്തിനുശേഷം അയാൾ പറഞ്ഞു: "ഇല്ല. തനിച്ച്."

"വേറെ വല്ലതും വേണോ? ബ്യൂറോ. ഡ്രെസ്സിങ് ടേബിൾ. ഒരു നല്ല റൈററിങ ടേബിളുണ്ടു്. വരൂ...കാണിച്ചുതരാം. ഞാനതു് മറന്നിരിക്കയായിരുന്നു."

അവർ കടന്നുവരുന്നേടത്തു കണ്ട വാതിൽ തുറന്നു. അയാൾ കൂടെ എത്തി.

അതും ഒരു കിടപ്പുമുറിയിലാണ്. ആരോ അടുത്തകാലംവരെ ഉപയോഗിച്ചതിന്റെ അടയാളങ്ങളൊക്കെയുണ്ടു്. നല്ല എഴുത്തുമേശയും കസേരയും. കുറേ പഴയ പുസ്തകങ്ങൾ അതിന്മേൽ ബാക്കി കിടപ്പുണ്ടു്. ഒരുവശത്തു് അബ്ബയുടെയും മറുവശത്തു് ഓസിബിസയുടെയും ചിത്രങ്ങൾ പതിച്ചുവച്ചിട്ടുണ്ടു്. പ്ലാസ്റ്റിക്കിലുള്ള ഒരു ബോർഡിലെ അക്ഷരങ്ങൾ മുന്നറിയിപ്പു തരുന്നു: "ഒരു ജീനിയസ് പ്രവർത്തിക്കുന്നു; നിശ്ശബ്ദത പാലിക്കുക."

അയാൾ നേരിയ ചിരിയോടെ ചോദിച്ചു: "ഏതാണീ ജീനിയസ്?"

"എന്റെ മകൾ. അവളുടെ റൂമായിരുന്നു ഇതു്."

"ഇപ്പോൾ?"

"ലണ്ടനിൽ. സ്കോളർഷിപ്പ് കിട്ടി ബിസിനസ് മാനേജ്മെന്റ് പഠിക്കാൻ പോയതാണ്. കല്യാണം കഴിച്ച് അവിടെത്തന്നെ സെററിൽ ചെയ്തു."

"ഒരു മകളേയുള്ളു?"

"അതെ."

"ബോംബെ മടുക്കുമ്പോൾ നിങ്ങൾക്ക് ഒരു മാററത്തിന് ലണ്ടനിൽ പോകാമല്ലോ മകളുടെ അടുത്തു്."

അവർ അതു കേട്ടില്ലെന്നു് അയാൾക്കു് തോന്നി. കുട്ടത്തിൽ അയാൾ സ്വയം കുററപ്പെടുത്തുകയും ചെയ്തു. താനെന്തിന് ആവശ്യമില്ലാത്ത കാര്യങ്ങൾ ചോദിക്കുന്നു.

"അവളിപ്പോൾ ലണ്ടനിലാണോ വേറെ എവിടെയെങ്കിലുമാണോ എന്നാർക്കറിയാം! കല്യാണം കഴിക്കാൻപോകുന്ന ആളെപ്പററി എഴുതിയതാണ് അവസാനത്തെ കത്തു്. ഒരു കൊല്ലം തികയുന്നു. ഇങ്ങോട്ടു വന്ന ഉടനെയാണ്."

"ആരാണ് ഭർത്താവു്?"

"ഒരു ജർമ്മൻകാരൻ. ഒരു ഫോട്ടോവും അയച്ചിരുന്നു. ഇവിടെ എവിടെയോ കാണും." ആ മുറിയിൽ അലമാരയിൽ ഇപ്പോഴും കുറച്ചു പുസ്തകങ്ങളുണ്ടു്. ചുവരിൽ വിദേശത്തെ ഒരു പ്രകൃതി ദൃശ്യം.

"പഠിക്കുന്നകാലത്തു് അവൾ വളരെ ബ്രില്യൻറായിരുന്നു. ഫസ്റ്റ്റാങ്ക്, എല്ലാ ക്വിസ് കോംപെററീഷനും ഫസ്ററ് പ്രൈസ്. നാനൂറുപേർ എഴുതിയതിൽ രണ്ടാൾക്കായിരുന്നു സ്കോളർഷിപ്പ്. ഒന്നു ദീപയ്ക്കു കിട്ടി. റൈററിങ് ടേബിൾ ഇഷ്ടമായോ?"

"കൊള്ളാം. എന്റെ സ്റ്റഡിയിൽ ഇതിടാൻ സ്ഥലമുണ്ടാവുമോ എന്ന് സംശയം."

"ഇഷ്ടമായെങ്കിൽ എടുത്തോളു. വില നോക്കണ്ട. ഇതു് ലിസ്റ്റിലില്ല. ഒരാൾക്കുപകാരമാവട്ടെ. എടുത്തോളു."

എന്നിട്ടവർ വിരൽകൊണ്ടു് മേശപ്പുറത്തു് Sold എന്ന് വിസ്തരിച്ച് എഴുതി താഴെ ഒപ്പിട്ടു. പൊടി പുരണ്ട പലകമേൽ അക്ഷരങ്ങളും ഒപ്പും തെളിഞ്ഞു നിന്നു. "വിററു കഴിഞ്ഞു."

സുനീൽറോയ് അമ്പരപ്പ് പുറത്തു കാട്ടിയില്ല. അപ്പോൾ ടെലിഫോൺ വീണ്ടും ശബ്ദിച്ചു.

"ഇതെല്ലാം ഒന്ന് വിററുതുലച്ചിട്ടുവേണം എനിക്കൊന്നുറങ്ങാൻ" എന്നു പിറുപിറുത്ത് അവർ പുറത്തു കടന്നു. അയാളും പുറത്തേക്കു വന്നു.

ആവശ്യമില്ലാതെ താനിവിടെ ചുററിപ്പററി നില്ക്കുന്നതെന്തിനാണ്? അയാൾ സ്വയം ചോദിച്ചു. അടുത്ത തെരുവുകളിൽ അലഞ്ഞുനടന്നു കഴിക്കേണ്ട മറെറാരു ഞായറാഴ്ചയുടെ വിരസതയിൽ നിന്ന് രക്ഷപ്പെടുകയാണല്ലോ എന്നയാൾ സമാധാനം കണ്ടെത്തി.



അവർ ടെലിഫോണിൽ സോഫയുടെയും ഡൈനിങ് ടേബിളിന്റെയും കാര്യം വിവരിക്കുന്നു.

"ഇല്ല. ഇലക്ട്രിക്കൽ ഉപകരണങ്ങളില്ല. ഇല്ല. അതും ഇല്ല."

അപ്പോൾ വാതിൽ മണി വീണ്ടും ശബ്ദിച്ചു. മിസിസ് പരേഖ്—കൈ നീട്ടി ആംഗ്യംകൊണ്ടു് അപേക്ഷിച്ചു.

അയാൾ വാതിൽ തുറന്നു. പരസ്യങ്ങളിലെ ദമ്പതികളെയോ കാമിനീകാമുകന്മാരെയോ ഓർമ്മിപ്പിക്കുന്ന ഒരു യുവാവും യുവതിയും. രണ്ടുപേരും നരച്ച ജീൻസാണിട്ടിരിക്കുന്നതു്. ചെറുപ്പക്കാരന്റെ തുറന്നിട്ട മാറത്തു് ചെറിയൊരു നക്ഷത്രം കോർത്തിട്ട ഒരു സ്വർണ്ണച്ചെയിനുണ്ടു്. അവന്റെ ചുമലിൽ പിടിച്ചാണ് അവൾ അകത്തേക്കു കടന്നതു്.

ടെലിഫോൺ താഴെ വച്ച് മിസിസ് പരേഖ് പതുക്കെ പറഞ്ഞു; "കാണിച്ചുകൊടുക്കൂ. ഞാൻ കുടിക്കാനൊന്നും തന്നില്ല. ചായയോ കാപ്പിയോ?"

"താങ്ക്യൂ. ഇപ്പോൾ ഒന്നും വേണ്ട. കമിൻ പ്ലീസ്."

"അഡ്വർട്ടൈസ്മെന്റ് കണ്ടതു്—"

"ഇവിടെത്തന്നെ." അയാൾ വീണ്ടും താൻ വഴുതിവീണ മൗഢ്യഭാവം കുടഞ്ഞുകളഞ്ഞു് വില്പനക്കാരന്റെ പ്രസരിപ്പിന്റെ വേഷം അണിഞ്ഞു. "ഇതാണ് ഡൈനിങ് ടേബിൾ. പിന്നെ സോഫാസെററ്. അതിനപ്പുറത്തു് നാലു പീസുള്ളതും ഒരുമിച്ചെടുക്കാം."

"കട്ടിലുണ്ടോ?"

അയാൾ മിസിസ് പരേഖിനെ നോക്കി.

"ഇല്ല" എന്ന് പറയാനുള്ള തയ്യാറെടുപ്പോടെ.

അവർ പറഞ്ഞു: "ഡബിൾ കോട്ടുണ്ടു്. രണ്ടു സിംഗിളുണ്ടു്. വന്നുനോക്കൂ."

കട്ടിലിനു വിശേഷമുണ്ടോ എന്നു ചോദിച്ച ചെറുപ്പക്കാരൻ ഇയാളാവില്ല. കൂട്ടുകാരിയുടെ മുമ്പിൽ പ്രായത്തേക്കാൾ പക്വത തനിക്കുണ്ടെന്നു വരുത്താൻ ആവശ്യത്തിലേറെ ഗൗരവം പാലിക്കുന്നുണ്ടു് ഈ നവവരൻ. അല്ലെങ്കിൽ കാമുകൻ.

അയാൾ മിസിസ് പരേഖിന്റെ കൂടെ വരാൻ അവരെ ക്ഷണിച്ചു.

ഇരട്ടക്കട്ടിൽ ചെറുപ്പക്കാരൻ തട്ടിനോക്കി. പെൺകുട്ടി ബെഡ് വെറുതെ അമർത്തിനോക്കി. പകുതി തമാശയായിട്ടെന്നപോലെ ചോദിച്ചു:

"ബെഡ്ഡും കൊടുക്കുമോ കട്ടിലിന്റെ കൂടെ?"

"നിശ്ചയമായും. എല്ലാം എടുത്തോളു." അപ്പോൾ മിസിസ് പരേഖ് അയാളെ ആംഗ്യം കാട്ടി പുറത്തേക്ക് വിളിച്ചു.

"രണ്ടിനുംകൂടി എന്തു പറയണം. ബെഡ്ഡിന് വില ഇട്ടിട്ടില്ല."

"ബെഡ് കൊടുക്കണോ?"

"എല്ലാം വില്ക്കാനാണ് മിസ്റ്റർ പരേഖ് തീരുമാനിച്ചതു്. പഴയതെല്ലാം മാററുക." എന്നിട്ടവർ പതുക്കെ ചിരിച്ചു. ഒരു വിറകലർന്ന സ്വരത്തിൽ. "എനിക്കാണ് കൂടുതൽ പഴക്കം." പുറത്തുവന്ന യുവാവും യുവതിയും വില കേൾക്കാൻ ജിജ്ഞാസയോടെ നിന്നു.

"രണ്ടു കട്ടിൽ, ബെഡ്ഡ്, തലയണ. എല്ലാം ചേർത്തു രണ്ടായിരത്തഞ്ഞൂറ്."

തന്റെ കണക്കുകൂട്ടൽ ശരിയല്ലേ എന്ന ഭാവത്തിൽ അവർ സുനീൽറോയിയെ നോക്കി. അയാൾ മുഖം തിരിച്ചുനിന്നതേയുള്ളു.

"വളരെ കൂടുതലാണ്."

പെൺകുട്ടി പറഞ്ഞു.

വില്പനയുടെ ഭാഷ്യവും ന്യായീകരണവും ആരംഭിക്കണോ എന്നയാൾ സംശയിക്കുമ്പോൾ ചെറുപ്പക്കാരൻ പറഞ്ഞു: "കൂടുതലായിട്ടല്ല. ഞങ്ങൾക്കു സാധിക്കില്ല എന്ന അർത്ഥത്തിലാണ് പറഞ്ഞത്."

മിസിസ് പരേഖിന്റെ മുഖം തെളിഞ്ഞു.

"അതു ശരി. സാധനം ഇഷ്ടമായോ?"

"ഉവ്വ്."

"നിങ്ങളുടെ ആവശ്യത്തിന് ഇതു പററുമോ?"

"ഓ, തീർച്ചയായും."

"എത്ര തരാൻ കഴിയും?"

അവരിരുവരും പരസ്പരം നോക്കി. പെൺകുട്ടിപറഞ്ഞു: "ഇപ്പോൾ ഒരഞ്ഞൂറു തന്ന് ബാക്കി ആറുതവണ—"

ചെറുപ്പക്കാരൻ തിരുത്തി:

"ആറല്ല, നാല്. പരമാവധി നാലു."

"നാലു തവണയായി തന്നുതീർത്താൽ"

"അങ്ങനെ ആകെ എത്രതരും?"

മിസിസ് പരേഖിന്റെ ചോദ്യം അവരെ മാത്രമല്ല അമ്പരപ്പിച്ചത്. അഹമ്മദബാദിലേക്ക് പോകുന്നവർ ഇവിടെ കടം കൊടുക്കുന്നതിനെപ്പററിയാണ് സുനിൽ ആലോചിച്ചുപോയത്.

പെൺകുട്ടി ധൈര്യമവലംബിച്ച് ചിരിച്ചുകൊണ്ടു പറഞ്ഞു: "ആയിരത്തഞ്ഞൂറ്. അത്രയേ കഴിയൂ ഞങ്ങൾക്ക്."

മിസിസ് പരേഖ് പറഞ്ഞു. "പണം കൊണ്ടുവരൂ. ട്രക്കോ വാനോ കൊണ്ടു വരൂ. ഉടനെ കബൂൽ"

ആ ചെറുപ്പക്കാരുടെ മുഖത്ത് വലിയ ഒരു കാര്യം നേടിയ ആശ്വാസമുണ്ടായിരുന്നു.

"ശരി."

അവർ വാതിൽക്കലേക്കു നീങ്ങിയപ്പോൾ മിസിസ് പരേഖ് പറഞ്ഞു: "വേഗം എടുത്തു കൊണ്ടു പോവണം. ബോംബെ മിൽസിന്റെ നാലു ഷീററ് എന്റെ വക ബോണസ്."

അവർ പുറത്തു കടന്നപ്പോൾ മിസിസ് പരേഖ് നെടുനീർപ്പിട്ടു, ആശ്വാസത്തോടെ.

"അവസാനം ഒരു വില്പനനടന്നു. അവർക്കുപകരിക്കട്ടെ."

അവർ എന്തോ ഒന്നു മറന്നത് ഓർമ്മിച്ചപോലെ ധൃതിയിൽ അകത്തു കടന്ന് ഡ്രസ്സിങ് ടേബിളിന്റെ മുന്നിൽ ചിതറിക്കിടക്കുന്ന മെയ്ക്കപ് സാമഗ്രികൾക്കിടയിൽ നിന്ന് ഒരു ലിപ്സ്റ്റിക് എടുത്തു തുറന്ന് രണ്ടു കട്ടിലുകളിലായി കിടക്കുന്ന മൂന്നു തലയണകളിലും എഴുതി: Sold. Sold. Sold. അപ്പോൾ വീണ്ടും ടെലിഫോൺ ശബ്ദിച്ചു. "പ്ലീസ് ഒന്നു പറയൂ."

അയാൾ ആ അപേക്ഷ സ്വീകരിച്ച് ടെലിഫോൺ എടുത്തു.

"എയ്ററ് ത്രീ ഫോർ ടു ഫോർ ടു?"

"യെസ്."

"അതെ. പരസ്യംകൊടുത്തതു ഞങ്ങൾ തന്നെ." ആരാണു സംസാരിക്കുന്നത് എന്ന ചോദ്യത്തിനു ഒരുനിമിഷം സംശയിച്ച്, അയാൾ മറുപടി പറഞ്ഞു: "ഇതു മിസ്റ്റർ പരേഖിന്റെ വീടാണ്."

പിന്നെ മിസിസ് പരേഖിനെ അനുകരിച്ച് ലിസ്റ്റ് പറഞ്ഞു. വന്നു നോക്കാൻ ക്ഷണിച്ചു. എപ്പോൾ വേണമെങ്കിലും വന്നു നോക്കാം.

അയാൾ ഫോൺ താഴെവച്ച് നിവർന്നപ്പോൾ മിസിസ് പരേഖ് പറഞ്ഞു: "ദൈവമാണ് നിങ്ങളെ ഇന്നെനിക്കയച്ചുതന്നത്. ആരുമില്ലാത്തവർക്ക് ദൈവം തുണ."

അയാൾക്കു ഇതിഷ്ടപ്പെടാൻ തുടങ്ങിയിരുന്നു. കടലിന്നഭിമുഖമായിട്ട സീററുകളിലൊന്ന് കുറേക്കൂടി നല്ല കാഴ്ചയും കാററും കിട്ടാവുന്ന സ്ഥാനത്തേക്കു മാററിയിട്ട് അയാൾ ഇരുന്നു.

"ചായ?"

"വേണ്ട."

"ഒരു ഡ്രിങ്ക്? ഇവിടെ ബീറും വിസ്കിയും ജിന്നും കാണും."

അയാൾ പരുങ്ങി.

"ഇത്ര നേരത്തെ—വേണ്ട."

"നിങ്ങളുടെ അനുവാദത്തോടെ."

അവർ ഡൈനിങ് ടേബിളിനു സമീപമുള്ള ഷെൽഫ് തുറന്ന് കപ്പികൾ പുറത്തെടുത്തു. ഗ്ലാസിൽ കമ്പിച്ച് പകുതി ജിന്നൊഴിച്ച് കോർഡിയൽ ചേർത്ത് നല്ലപോലെ ഒരിറക്കു കടിച്ച് ഗ്ലാസും കൈയിലെടുത്ത് അവർ അയാൾക്കഭിമുഖമായുള്ള സീററിൽ വന്നിരുന്നു.

"പറയൂ. കൽക്കത്തയെപ്പററി എന്തെങ്കിലുമൊക്കെ പറയൂ."

അയാൾ മന്ദഹസിച്ചു.

"എന്തു പറയാൻ. ഇരുപത്തെട്ടുവർഷം ഞാനവിടെ താമസിച്ചു. അത്രതന്നെ."

അവർ പുറത്തെ കടലിന്റെ വിദൂരതയിൽ എവിടേക്കോ നോക്കി ഇരുന്നു. സാവധാനം വീണ്ടും കടിച്ചു.

അയാൾ അവരറിയാതെ അവരെ ശ്രദ്ധാപൂർവ്വംനോക്കി. കണ്ണിനുതാഴെ കറുപ്പിന്റെ താഴ്വര. കൺകോണുകളിൽ ഒരു തുള്ളി അലിഞ്ഞുനിൽക്കുന്നപോലെ നനവ്. കൈത്തണ്ടയിലെ വെണ്മയിൽ നീല ഞരമ്പുകൾ തെളിഞ്ഞുയർന്നുനിൽക്കുന്നു. അവരുടെ നോട്ടം അയാളുടെ നേർക്കു പെട്ടെന്നുതിരിഞ്ഞപ്പോൾ ജാള്യത മറയ്ക്കാൻ വേണ്ടി അയാൾ ചോദിച്ചു:

"മിസ്റ്റർ പരേഖ് എപ്പോൾ വരും?"

"ചിലപ്പോൾ രാത്രി. ചിലപ്പോൾ നാളെ. വിളിക്കാമെന്നു പറഞ്ഞു. ഒരു വില്പന നടന്നല്ലോ."

ഗ്ലാസിലെ അവശേഷിച്ച ജിംലെററ് കൂടി കുടിച്ചുതീർത്ത് അവർ പറഞ്ഞു: "ഒരു കാര്യവും എനിക്കു വകതിരിവോടെ ചെയ്യാനാവില്ല എന്നാണദ്ദേഹത്തിന്റെ സിദ്ധാന്തം. ജോലിക്കാരെ ഭരിക്കുന്നതുകൂടി. ദോബിയുടെ കണക്ക് എഴുതുന്നതുകൂടി."

പിന്നെ അവർ നിറുത്തി. ജിംലെററ് അവരിൽ പെട്ടെന്ന് ഒരു ശാന്തമായ പ്രസാദം വരുത്തിയിട്ടുണ്ടെന്ന് അയാൾക്കു തോന്നി. അവർ കടലിലേക്കു നോക്കിക്കൊണ്ടു ചോദിച്ചു:

"ഇവിടെനിന്നു നേരെ പോയാൽ മറുകരയിൽ ഏതു രാജ്യത്തെത്തും?"

അറബിക്കടലാണിത്. അറബിക്കടലിന്റെ അപ്പുറമെന്ന് പറഞ്ഞാൽ അയാൾ മനസ്സിൽ ഒരു ഭൂപടം സങ്കല്പിക്കാൻ നോക്കി പരാജയപ്പെട്ട് പറഞ്ഞു: "അറിയില്ല, ഒരു പക്ഷേ, ആഫ്രിക്ക..."

"തോന്നുമ്പോൾ ഇറങ്ങിച്ചെന്ന് ഓ അവിടുന്ന് കയറി മറുകരയിൽ എത്താൻ കഴിയണം അല്ലേ?"

അയാൾ ചിരിച്ചു.

ഒഴിഞ്ഞ ഗ്ലാസ്സിൽ നോക്കി മിസിസ് പരേഖ് പറഞ്ഞു: "വളരെ വളരെ യാഥാസ്ഥിതികനായ ഒരച്ഛന്റെ കീഴിലാണ് ഞാൻ വളർന്നത്. കോഴിമുട്ടയും ഉള്ളിയുംകൂടി വീട്ടിൽ നിഷിദ്ധം. കല്യാണത്തിന്റെ ശേഷമുള്ള ആദ്യത്തെ ഡിന്നറിനു ആരോ നിർബ്ബന്ധിച്ച് ഒരു ജിംലെററ് കടിച്ചപ്പോൾ ഛർദ്ദിച്ചു. അദ്ദേഹം വഴക്കുപറഞ്ഞു, രാത്രി വീട്ടിൽവന്നപ്പോൾ. ഇതൊക്കെശീലിക്കാത്തതിന്."

അയാൾ അവരുടെ ജീവിതകഥയിൽ താല്പര്യമുണ്ട് എന്ന ഭാവത്തിൽ കൺതടങ്ങളിലെ നിഴൽപ്പാടുകളിൽ നോക്കി.

"ഇപ്പോൾ പകൽ കുടിക്കുന്നതിനാണു വഴക്ക്. പകലെന്തുചെയ്യും? കുട്ടി വലുതാകുന്നവരെ അവളെ നോക്കാം. ഇപ്പോൾ പകലെന്തുചെയ്യും? വെറുതെ ഇരിക്കുക. പിന്നെ കുറേ ഉറങ്ങുക. രാത്രി ഡിന്നർ പാർട്ടികൾ."

(അടുത്ത ലക്കത്തിൽ അവസാനിക്കുന്നു)



# കിളി വന്ന വിളിച്ചപ്പോൾ

## കഥ ഇതുവരെ

ലക്ഷപ്രഭുവായ സി.കെ.യുടെ ഏക മകൾ ലില്ലി മെഡിക്കൽ വിദ്യാർത്ഥിനിയാണ്. പരീക്ഷയ്ക്കു മുമ്പ് ലില്ലിയെ അത്യാവശ്യമായി ഹോസ്റ്റലിൽനിന്നും വീട്ടിൽ കൊണ്ടുപോയതാണ്. മടങ്ങുന്ന വഴിയിൽ മാമന്നൂർ എത്തിയപ്പോൾ പ്രധാന നിരത്തു വിട്ട് കാട്ടുപാതയിലൂടെ കാറോടിക്കണമെന്നായി ലില്ലിക്കു ശാഠ്യം. അച്യുതൻ നായർ ആകെ വിരണ്ടിട്ടാണ്. പ്രായം തികഞ്ഞ പെൺകുട്ടിയെയും കൊണ്ടു കൊടും കാട്ടിലൂടെ ഒററയ്ക്കുള്ള യാത്ര.

വഴിയിൽ അച്യുതൻ നായർ കാർ നിറുത്തി; ഒന്നു മറവാലിരിക്കാൻ. റെക്കേർഡ് പ്ലേയറും സ്യൂട്ട് കെയ്സുമായി പുറത്തിറങ്ങി കിളി പോയ വഴിയേ ലില്ലി ഒഴുകിനീങ്ങി. മററൊരു കാട്ടുകിളിയായി, കാട്ടു പൂവായി അവൾ മറഞ്ഞു...

ലില്ലി തലേദിവസം പ്രതിശ്രുതവരനായ ഡോക്ടർ കൃഷ്ണചന്ദ്രനെ സന്ദർശിച്ചിരുന്നു. കൃഷ്ണചന്ദ്രൻ അവളെയും കൂട്ടി പുറത്തു ഡ്രൈവിനു പോയി. ഒരു സുഹൃത്തിന്റെ ഒഴിഞ്ഞ വീട്ടിലേക്ക്. അവിടെവച്ച് തനിക്ക് എല്ലാം നഷ്ടമാകുന്നത് മദ്യത്തിന്റെ മയക്കത്തിൽ ലില്ലി അറിഞ്ഞില്ല. വിലകൂടിയ വാച്ചും സമ്മാനിച്ച് കൃഷ്ണചന്ദ്രൻ പാതിരാവായപ്പോൾ അവളെ വീട്ടിലെത്തിച്ചു. പുലർച്ചയ്ക്ക് കാറിൽ കയറിയ ലില്ലി നേരേ പോയത് സത്യന്റെ വീട്ടിലേക്കായിരുന്നു. കോളേജിലെ സതീർത്ഥ്യനായിരുന്ന സത്യൻ.

സത്യനുമായി ലില്ലി കാറിൽ പുറത്തുപോയി. ജീവിതത്തിലെ എല്ലാ രഹസ്യങ്ങളും അവൾ സത്യനോട് തുറന്നുപറയാറുണ്ട്. അച്ഛൻ തനിക്ക് നടത്തിയ വിവാഹാലോചനയെപ്പററിയും; കൃഷ്ണചന്ദ്രൻ തന്നെ മയക്കിയെടുത്ത രാത്രിയെക്കുറിച്ചും ലില്ലി സത്യനോടു പറഞ്ഞു. തനിക്കു കൃഷ്ണചന്ദ്രനെ ഇഷ്ടമല്ലെന്ന സത്യവും.

വീട്ടിൽ മടങ്ങിവരുമ്പോൾ അവൾ ചെന്നുപെടുന്നത് അച്ഛന്റെ മുമ്പിലാണ്. അച്ഛനെ ധിക്കരിക്കുവാൻ തനിക്ക് ഒരിക്കലും കഴിയുകയില്ലെന്ന് അവൾക്കു മനസ്സിലായി. സത്യനുമായി ഇനി പുറത്തേക്കു പോകാൻ പാടില്ലെന്ന് അച്ഛൻ ലില്ലിയോടു കല്പിച്ചു. സത്യനുമായുള്ള കൂട്ടുകെട്ട് നാട്ടുകാർക്കു കെട്ടുകഥകൾ ചമയ്ക്കാനുള്ള അവസരം സൃഷ്ടിക്കുമോയെന്ന് അയാൾ ഭയപ്പെടുന്നു. ലില്ലിയുടെ തടസ്സം വകവയ്ക്കാതെ ഉടനേതന്നെ കോളേജിലേക്കു പോകാൻ സി. കെ. കല്പിച്ചു.

...അച്യുതൻ നായരുടെ കണ്ണു വെട്ടിച്ചു കടന്ന ലില്ലി കാട്ടുപാതയിലൂടെ വർണ്ണപ്പകിട്ടുള്ള പാപ്പാത്തിയെപ്പോലെ പാറിനടന്നു. ഭാരമായിത്തോന്നിയ മെഡിക്കൽ പുസ്തകങ്ങൾ അവൾ വഴിയിൽ ഉപേക്ഷിച്ചു. അവളുടെ പരീക്ഷ, തുടങ്ങും മുമ്പ് അവസാനിച്ചിരിക്കുന്നു...

സാമിയുടെ പെട്രോൾ പമ്പിനു മുമ്പിൽ കാറിനുള്ളിൽ വിവശനായിക്കിടന്ന അച്യുതൻ നായരുടെ മുമ്പിൽ രൗദ്രമൂർത്തിയായി സി. കെ. പാഞ്ഞെത്തി. ഒപ്പം മേജർ നമ്പ്യാരും സി. കെ.യുടെ ബോർഡി ഗാർഡ് പീററും. ലില്ലിയെത്തേടി ഇറങ്ങിയതാണവർ.

തുടർന്നു വായിക്കുക.

## നോവൽ 10

പുലർകോഴികൾ കൂകുകയും കിഴക്ക് ആകാശം വിളറിവരുകയും ചെയ്തു. മാമന്നൂരിനു മുകളിൽ പ്രഭാതം കണ്ണുതുറന്നു. എരുമകളെ തെളിച്ചുകൊണ്ടു പാൽക്കാർ തെരുവിലൂടെ കടന്നുപോയി. നിരത്തിന്റെ തിരിവിലെ ചായക്കടയിൽനിന്നു പുകയുയർന്നു.

മൂളിപ്പറക്കുന്ന കൊതുകുകളിൽനിന്നു മുഖം രക്ഷിക്കാനായി കേപ്പ് മുഖത്തേക്കു താഴ്ത്തിവച്ച് മയങ്ങുന്ന നമ്പ്യാർ കണ്ണുതുറന്നു. അയാൾ തന്റെ കനത്ത മീശ തടവിക്കൊണ്ടു കോട്ടുവായിട്ടു. മദ്യം തലയ്ക്കുപിടിച്ച സാമി കൂക്കംവലിച്ചുറങ്ങുകയാണ്. സി. കെ. സിഗററ്റ് വലിച്ചുകൊണ്ട് പെട്രോൾപമ്പിനു മുന്നിലൂടെ ഉലാത്തുകയായിരുന്നു.

തിരിവിലെ കടയിൽനിന്നു പീററർ വക്കുപൊട്ടിയ ഗ്ലാസുകളിൽ ചായ കൊണ്ടുവന്നു.

"ലില്ലിയെ കണ്ടിട്ടേ ഞാനിനി തൊണ്ട നനയ്ക്കുകയുള്ളൂ."

പീററർ നിർബ്ബന്ധിച്ചപ്പോൾ സി. കെ. പറഞ്ഞു. ഉള്ളിലെ സംഘർഷവും ഉറക്കച്ചടവും കാരണം അയാളുടെ സ്വതവേ തടിച്ച മുഖം കൂടുതൽ ചീർത്തിരുന്നു.

അച്യുതൻ നായർ വിറയ്ക്കുന്ന കൈയിൽ ഗ്ലാസുമായി ഇരുന്നു.

"കുടിക്കീൻ മൂപ്പരെ. നമുക്കു പോണം."

പീററർ തിരക്കുകൂട്ടി.

അച്യുതൻ നായർ സി. കെ. യുടെ നേരേ നോക്കി. അവരുടെ നോട്ടം തമ്മിലിടഞ്ഞപ്പോൾ അയാൾ ഗ്ലാസ് താഴെ വച്ചു. ലില്ലിയെ കാണാതെ താനും ഒരു തുള്ളി വെള്ളം കുടിക്കില്ലെന്ന് അയാൾ മനസ്സാലെ പ്രതിജ്ഞചെയ്തു.

മാമന്നൂർ ഉണർന്നു. തെരുവിൽ കാക്കകൾ കരഞ്ഞു. പറന്നു. പൈപ്പിനു ചുററും നിറമുള്ള ചേലയുടുത്ത തമിഴത്തികൾ കലപില കൂട്ടി. പരിസരമാകെ കുലുക്കിക്കൊണ്ട് ഒരു ലോറി വന്നു ഡീസലടിച്ചു കടന്നുപോയി.

സി. കെ. യും സംഘവും കാട്ടിലേക്കുള്ള യാത്ര ആരംഭിച്ചു.

ഒരു കാറിൽ സി. കെ. യും മേജർ നമ്പ്യാരും. മറേറതിൽ പീററും അച്യുതൻ നായരും. പീറററാണ് ഡ്രൈവ് ചെയ്തത്. മാമന്നൂരിലെ കയററവും ഇറക്കവുമുള്ള പാത വിട്ട് ഇരുകാറുകളും അതിശീഘ്രം അടിവാരത്തിലൂടെ മുന്നോട്ടുപാഞ്ഞു. പ്രധാന പാത വിട്ട് കാറുകൾ കാട്ടുവഴിയിലേക്കു തിരിഞ്ഞു. കാറിന്റെ വിൻഡ് സ്ക്രീനിൽ കാട് തെളിഞ്ഞപ്പോൾ അച്യുതൻ നായർ തളർന്ന് സീററിലേക്കു ചാഞ്ഞു. ഇരുളലിഞ്ഞില്ലാതെയായി വെളുത്തുവന്ന കാട്ടിൽ കരുവികളുണർന്നു പറക്കവേ അവർ വനത്തിൽ പ്രവേശിച്ചു.

**എം. മുകുന്ദൻ**

പതിനാറാം മൈലിൽ തലേന്നു മൂത്രമൊഴിക്കുവാനായി കാർ നിറുത്തിയിടത്ത് എത്തിയപ്പോൾ അച്യുതൻ നായർ കാറോടിക്കുന്ന പീററുടെ കൈയിൽ പിടിച്ചു.

"എന്താ മൂപ്പരെ?"

"നിറുത്ത്—"

ബ്രെയിക്കിന്റെ ശബ്ദത്തോടെ ചരൽപ്പാതയിൽ കാർ നിന്നു. തൊട്ടു പിറകിൽ സി. കെ. യുടെ കാറും ബ്രെയിക്കിട്ടു.

"ഇവിടെയോ?"

കാറിൽനിന്നു ചാടിയിറങ്ങിയ സി. കെ. ചോദിച്ചു. അച്യുതൻനായർ അതേ എന്ന് തലകുലുക്കി കാണിച്ചു. മേജറും പീററുംകൂടി കാറിൽ നിന്നിറങ്ങി. ഇരുവശത്തും വൻമരങ്ങളും കാട്ടുപടർപ്പുമാണ്.

പാതയിൽ മരങ്ങളുടെ നീണ്ട നിഴലുകൾ കെട്ടുപിണഞ്ഞുകിടന്നു.

"നിങ്ങളെന്താ പൂരം കാണാൻ വന്നതാ?" സി. കെ. ക്രുദ്ധനായി. "പുറത്തിറങ്ങീൻ."

അച്യുതൻനായർ ഡോർ തുറന്ന് നിരത്തിൽ ഇറങ്ങിനിന്നു.

"ലില്ലി ഏതു ഭാഗത്താ പോയത്? നിങ്ങൾ എന്തു ചെയ്യായിരുന്നു അന്നേരം?"

"മൂത്രിക്ക്യാരുന്നു."

"നിങ്ങളെ ഹലാക്കിൻെറ ഒരു മൂത്രിക്കൽ. എവിട്യാ മൂത്രിക്കാൻ ഇരുന്നത്?"

"അവ്ടെ—"

അയാൾ താൻ തലേദിവസം കുന്തിച്ചിരുന്നു മൂത്രമൊഴിച്ച സ്ഥലം ചൂണ്ടിക്കാണിച്ചു.

"ലില്ലി ഏതുഭാഗത്തു പോയി എന്നാണ് നിങ്ങൾ വിചാരിക്കുന്നത്?"

നമ്പ്യാർ ഒരു ഡിററക്ടീവിനെപ്പോലെ ചോദ്യംചെയ്തു. അതിന് അച്യുതൻനായർക്ക് മറുപടിയില്ലായിരുന്നു. അയാൾ പാതയുടെ ഇടതുവശത്താണ് മൂത്രമൊഴിച്ചത്. അതുകൊണ്ട് ലില്ലി തീർച്ചയായും വലതുഭാഗത്തേക്കാണ് പോയിരിക്കുക എന്ന് നമ്പ്യാർ ഊഹിച്ചു. അയാൾ അതു് സി. കെ.യോട് പറഞ്ഞു.

"ആദ്യം റൈററ് സൈഡിൽ—"

നമ്പ്യാർ കാറിൻെറ പിൻസീററിൽനിന്ന് തോക്കെടുത്തു തോളിൽ തൂക്കി. ഗംബൂട്ട്സ് പാൻറ്സിനു മുകളിലേക്കു വലിച്ചിടുകയും തലയിലെ ക്യാപ്പ് നേരേയാക്കുകയും ചെയ്തു. നായാട്ടിനുപോകുന്ന ഭാവമായിരുന്നു അയാൾക്ക്.

കാട്ടിലേക്കുകടന്ന നമ്പ്യാരെ മററുള്ളവർ പിന്തുടർന്നു, അച്യുതൻ നായർ ഒഴികെ. കാട്ടുപടർപ്പുകൾ തട്ടിമാററി കൊഴുത്തുവളർന്നുകിടക്കുന്ന പുല്ലുകൾക്കിടയിലൂടെ അവർ മുന്നോട്ടുനീങ്ങി. വൃക്ഷത്തലപ്പുകളിൽ ഇളവെയിൽ വീണെങ്കിലും കാട് അപ്പോഴും ഇരുണ്ടിരുന്നു. അവരെ കണ്ടു് കാട്ടുകുരുവികൾ കലപില ശബ്ദിച്ചുകൊണ്ട് കൃഷ്ണമണിപ്പൂവുകളുടെ വള്ളികളിൽ പറന്നുചെന്നുനിന്നു. മേജറുടെ ഗംബൂട്സിട്ട കനത്ത കാലുകൾ പുല്ലിനിടയിലെ വെള്ളത്തിൽ പതിഞ്ഞു് ബ്ളും ബ്ളും എന്ന് ശബ്ദമുണ്ടാക്കി. ആർമിയിൽ മുന്നണിയിൽ സേവനമനുഷ്ഠിച്ച മേജർക്കു് കാട്ടിലൂടെ നടക്കുവാൻ ഒരു വിഷമവും തോന്നിയില്ല.

സി. കെ. തൻെറ ഭാരിച്ചശരീരവും പേറി പുല്ലിലൂടെയും വെള്ളത്തിലൂടെയും നടക്കുവാൻ നന്നേ വിഷമിച്ചു. കാട്ടുപടർപ്പുകൾ കാലിൽ ചുററിയപ്പോൾ അയാൾക്കു കലിവന്നു. രണ്ടു് ഫർലോങ് നടക്കുമ്പോഴേക്കു് അയാളുടെ ശരീരവും മനസ്സും തളർന്നു. സി. കെ. ക്കു് നടന്നുശീലമില്ല. നൂറുവാരദൂരെ പോകണമെങ്കിൽ പോലും കാറെടുക്കുന്ന സ്വഭാവമാണ്. പോരെങ്കിൽ കാട്ടുവഴിയും.

"എന്താ സി. കെ.?"

വളരെ പിന്നിലായ സി. കെ. യെ നോക്കി നമ്പ്യാർ വിളിച്ചു ചോദിച്ചു.

"ഒന്നൂല്ല —നടന്നോളീൻ—"

സി. കെ. വിളിച്ചു പറഞ്ഞു.

ചുമലിൽ തോക്കു തൂക്കി ഇടയ്ക്കിടെ തലയിലെ ക്യാപ്പ് ശരിയാക്കി ചൂളം വിളിച്ചുകൊണ്ട് മേജർ നമ്പ്യാർ കാട്ടുവഴിയിലൂടെ ധൃതിയിൽനടന്നു. തുടകളിൽ മുണ്ടുമടക്കിക്കുത്തി പീററും ആഞ്ഞുനടന്നു...

ഇപ്പോൾ സി. കെ. വളരെ പിന്നിലാണ്. അയാൾ വേച്ചുവേച്ചുനടന്നു. നാട്ടിലെ രാജാവായ സി. കെ. കാട്ടിലൂടെ ഇങ്ങനെ.

സി. കെ. ക്കു് സഹിക്കുവാൻ കഴിഞ്ഞില്ല. എല്ലാററിനും കാരണക്കാരൻ ആ നശിച്ച കിളവനാണ്. എന്തിന് അയാൾ ഈ കാട്ടിലൂടെവന്നു? സി. കെ. യുടെ കോപം പിന്നീട് ലില്ലിയിലേക്കു പടർന്നു. അവൾക്കു് സുഖം കൂടിപ്പോയി. രാജകുമാരിയെപ്പോലെയാണ് വളർത്തിയത്. അതിന് അവൾ നന്ദികാണിക്കുന്നത് ഇങ്ങനെയാണ്. കാട്ടിലൂടെയുള്ള ഈ അലച്ചൽ...

"സി. കെ. ക്ഷീണിച്ചോ?"

നമ്പ്യാരുടെ ചോദ്യത്തിന് മറുപടി പറയാതെ അയാൾ നിന്നു കിതച്ചു.

"മുതലാളി കുറച്ചുനേരം എവിടെയെങ്കിലും ഒന്നിരിക്കട്ടെ," പീററർ അഭിപ്രായപ്പെട്ടു. പക്ഷേ, അവിടെയൊന്നും ഇരിക്കുവാൻ പററിയ ഒരു സ്ഥലം കണ്ടില്ല.

സി. കെ. അടുത്തെത്തിയപ്പോൾ ഒററയടിപ്പാതയിലൂടെ അവർ യാത്ര തുടർന്നു. അല്പമകലെ ഒരു കയററം കണ്ടു. അവിടെ



എത്തിയിട്ട് വിശ്രമിക്കാം എന്ന് മേജർ അഭിപ്രായപ്പെട്ടു.

കയററത്തിലെ ഒരു വെട്ടുകല്ലിൽ ഇരുന്ന് സി. കെ. ക്ഷീണംമാററി. മേജർ നമ്പ്യാർ കാൽശരായിയുടെ കീശയിൽനിന്നു പൈപ്പും പുകയിലയും പുറത്തെടുത്ത് പുകവിടുവാൻ തുടങ്ങി. സി. കെ. ക്കു് ഈ യാത്ര വ്യർത്ഥമാണ് എന്ന് തോന്നിത്തുടങ്ങി. ഈ വലിയ കാട്ടിൽ എത്ര ദൂരം നടക്കും? എവിടെ തേടും?

പൈപ്പണഞ്ഞപ്പോൾ നമ്പ്യാർ എഴുന്നേററു. കൂടെ സി. കെ. യും. അവർ കയററം ഇറങ്ങി യാത്ര തുടർന്നു. അന്നേരം കാട്ടിനുള്ളിലെ വലിയ പാറക്കൂട്ടം നമ്പ്യാരുടെ കണ്ണിൽപ്പെട്ടു.

"ഹൗ ബ്യൂട്ടിഫുൾ!"

മേജർ തൻെറ ഗോഗിൾസ് എടുത്തു ധരിച്ചു. കാട്ടിൽ ഇപ്പോൾ വെളിച്ചമുണ്ട്. മരച്ചില്ലകൾക്കിടയിലൂടെ ശക്തിയായ സൂര്യപ്രകാശം ചരിഞ്ഞുവീണുകൊണ്ടിരുന്നു. അവർ പാറകളുടെ അരികിലൂടെ നടന്നു. ഈ കാട്ടിൽ ഇവിടെ മാത്രം എങ്ങനെ ഈ വൻപാറകൾ വന്നു എന്ന് അയാൾ അദ്ഭുതപ്പെട്ടു. ഏതോ ഒരു രാക്ഷസൻ കൊണ്ടുവന്നുവച്ചതായിരിക്കണം.

പാറകളുടെ അരികിലൂടെ കടന്നുപോകുന്ന ഒററയടിപ്പാത പിന്നേയും വളഞ്ഞുതിരിഞ്ഞു പോകുന്നു. അതുകാരണം ഇതിലെ ആൾസഞ്ചാരമുണ്ടെന്ന് അയാൾക്ക് മനസ്സിലായി. ആരായിരിക്കും ഈ ആരണ്യത്തിലൂടെ സഞ്ചരിക്കുന്നത്: നായാട്ടുകാർ സഞ്ചരിക്കുന്ന പാതയായിരിക്കുമോ? ഈ വനത്തിനുള്ളിൽ അകലെയെവിടെയെങ്കിലും ആദിവാസികളോ കാട്ടുജാതിക്കാരോ താമസിക്കുന്നുണ്ടാകുമോ?

"എത്രനേരം ഇങ്ങനെ നടക്കും നമ്മൾ മേജറേ?"

"ആരെയെങ്കിലും കണ്ടുമുട്ടുന്നതുവരെ. ഡോണ്ട് ലൂസ് യുവർ സ്പിരിററ് മൈ ഫ്രെൻഡ്."

"ഈ കാട്ടില് ആരെ കണ്ടുമുട്ടുവാനാണ്..."

"ഇവിടെയെവിടെയെങ്കിലും കാടർ താമസിക്കുന്നുണ്ടാകും. യുവർ ഡോട്ടർ വിൽ ബീ ദെയർ."

നമ്പ്യാർ തോളിൽ തോക്കുമായി ഗംബൂട്സിൻെറ ശബ്ദത്തോടെ മുന്നോട്ടു നടന്നു. ഇടയ്ക്കിടെ അയാൾ ഉച്ചത്തിൽ ചൂളംവിളിച്ചുകൊണ്ടിരുന്നു. അയാളിൽ ഗതകാലസ്മരണകൾ ഉണർന്നു. അയാൾ ഒരു നല്ല നായാട്ടുകാരനായിരുന്നു. ഔദ്യോഗികകാര്യങ്ങൾക്കായി മുന്നണിയിലെ ക്യാമ്പുകളിൽ പോകുമ്പോഴെല്ലാം നായാടുവാൻ മറന്നിരുന്നില്ല. അന്ന് നായാടിക്കിട്ടിയ മൃഗങ്ങളുടെ തോലുകളും കൊമ്പുകളും ഇന്ന് അയാളുടെ ബംഗ്ലാവിലെ സ്വീകരണമുറിയെ അലങ്കരിക്കുന്നു,

നായാട്ടുസ്മരണകളിൽ മേജർ നമ്പ്യാരുടെ കാലുകൾ വേഗമാർന്നു. തോളിൽ തൂക്കിയിരുന്ന തോക്കെടുത്ത് അയാൾ കൈയിൽ പിടിച്ചു.

സി. കെ. യാണെങ്കിൽ ആകെ കുഴഞ്ഞു. ഇനി ഒരടിപോലും നടക്കുവാൻ കഴിയുകയില്ല എന്നായി. എന്നിട്ടും ലില്ലിയെക്കുറിച്ചുള്ള വിചാരങ്ങളിൽ തൻെറ തടിച്ച ശരീരവും പേറി അയാൾ വേച്ചുനടന്നു.

പതിനഞ്ചു മിനിട്ടു കഴിഞ്ഞപ്പോൾ ഒററയടിപ്പാത പൊടുന്നനവെ അപ്രത്യക്ഷമായി. കാടിന് സാന്ദ്രത കൂടി. കെട്ടുപിണഞ്ഞു കിടക്കുന്ന മരങ്ങളും വള്ളിപ്പടർപ്പുകളും മുന്നോട്ടേക്കുള്ള വഴി തടഞ്ഞു. കിളരംകൂടിയ നമ്പ്യാർക്കായിരുന്നു നടക്കുവാൻ കൂടുതൽ വിഷമം.

"ഹാൾട്ട്—"

പെട്ടെന്ന് അയാൾ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു. പിറകിൽ നടക്കുന്ന സി. കെ. യും പീററും സഡൻ ബ്രെയ്ക്കിട്ടതുപോലെ നിശ്ചലരായി.

നമ്പ്യാർ കൈയിൽ തോക്കുമായി മുന്നോട്ടു പാഞ്ഞു. വളഞ്ഞുതിരിഞ്ഞോടി ഒരു പൊന്തയുടെ പിറകിൽ അയാൾ അപ്രത്യക്ഷനായി. സി. കെ. യും പീററും അന്ധാളിച്ചുനിന്നു.

തുടന്ന് വെടിപൊട്ടുന്ന ശബ്ദം. പൊന്തയിൽനിന്ന് പുറത്തേക്കു ചാടിയ ഒരു മെരുക് അവരുടെ മുമ്പിലൂടെ പാഞ്ഞ് വള്ളിപ്പടർപ്പുകൾക്കിടയിൽ അപ്രത്യക്ഷമായി.

പുകയുന്ന തോക്കുമായി നമ്പ്യാർ പൊന്തയുടെ മറവിൽനിന്ന് പുറത്തേക്കു വന്നു.

"ഐ മിസ്സ്ഡ് ഹിം. ഡാമിററ്—"

"മേജർ, നമുക്കു് തിരിച്ചുപോകാം." സി. കെ. ഒരു വൻവൃക്ഷത്തിൻെറ വേരിൽ തളർന്നിരുന്നു. "ലെററസ് ഇൻഫോം ദ പൊലീസ്."

"ഞാനുള്ളപ്പോൾ പൊലീസെന്തിന്" മെരുകിനെ മിസ്സുചെയ്ത കുണ്ഠിതത്തോടെ മേജർ പറഞ്ഞു:

"ലില്ലിയെ ഞാൻ കണ്ടുപിടിക്കും. യു ടെയിക് മൈ വേർഡ്. ഷീ കാൻട് ഹൈഡ് ഹിയർ ഫോറെവർ..."

പക്ഷേ, സി. കെ. ക്കു് ഇനി ഒരടി നടക്കാൻ വയ്യ. മേജർ നമ്പ്യാർക്കു് അയാളുടെ നിർബ്ബന്ധത്തിനു മുന്നിൽ വഴങ്ങേണ്ടിവന്നു. മനസ്സില്ലാമനസ്സോടെ അയാൾ തോക്കു് തോളിൽ തൂക്കി തിരിഞ്ഞുനടന്നു.

"സർ, കാട് പരിചയമുള്ള ആരെക്കൊണ്ടെങ്കിലും തിരയിക്കുന്നതാണ് നല്ലത്."

ഇതുവരെ മിണ്ടാതിരുന്ന പീററർ അഭിപ്രായപ്പെട്ടു:

"മാമന്തൂരിൽ അതിന് ആളെ കിട്ടും."

സി. കെ.ക്കു് കൂരിരുട്ടിൽ അല്പം വെളിച്ചം കിട്ടിയതുപോലെ തോന്നി. പൊലീസിനെ അറിയിക്കുവാൻ ഇപ്പോഴും അയാളുടെ മനസ്സ് സമ്മതിക്കുന്നില്ല പത്രക്കാർ, തുരുതുരെ ശബ്ദിക്കുന്ന ഫോൺ, സഹതാപം അറിയിക്കുവാനായി എത്തുന്ന ആൾക്കൂട്ടം...മെഡിക്കൽ കോളേജിൽ പി. ജി. ചെയ്യുന്ന സി കെ. യുടെ മകൾ ലില്ലിയെ കാണാനില്ല...ഇതിൽക്കൂടുതൽ എന്തു മാനഹാനി വരാനാണ്?

ലില്ലിയെ കാണാതായ വിവരം മേജർ നമ്പ്യാർക്കല്ലാതെ മററാർക്കും അറിയില്ല. ആരും അറിയാൻ പാടില്ല.

മാമന്തൂരിൽ നിന്നു കാട്ടിൽപ്പോയി ശീലമുള്ള ആളുകളെ കണ്ടുപിടിച്ചു തിരയുക. എന്തുവേണമെങ്കിലും ചെലവാക്കാം. വേണമെങ്കിൽ ലക്ഷംതന്നെ.

തിരിഞ്ഞുനടക്കുമ്പോൾ കാലുകൾക്കു് ഭാരം കുറഞ്ഞതായി അയാൾക്കു തോന്നി.

കയററം കടന്ന് ഒററയടിപ്പാതയിലൂടെ അവർ നടത്തം തുടർന്നു. ഒററപ്പെട്ടുനിൽക്കുന്ന ആ പാറയുടെ മുമ്പിൽ എത്തിയപ്പോൾ പീററർ ആഹ്ലാദത്തോടെ ഒന്നു നിലവിളിച്ചുപോയി. സി. കെ. യും നമ്പ്യാരും നോക്കിനിൽക്കവേ, കൈയിൽ ലില്ലിയുടെ മെഡിസിൻ പുസ്തകങ്ങളുമായി പീററർ ഓടിവരുന്നു...

സി. കെ. പുസ്തകങ്ങൾ വാങ്ങിനോക്കി. ലില്ലിയുടെ മെഡിസിൻ പുസ്തകങ്ങൾ തന്നെ. അയാളുടെ കൈകൾ വിറയാർന്നു. പുസ്തകങ്ങൾ മാത്രമല്ല, സ്വന്തം ഭാവിയെ ആകമാനമല്ലേ അവൾ ആ കല്ലിനുചുവട്ടിൽ ഉപേക്ഷിച്ചിരിക്കുന്നത്?

എന്തിന് അവൾ ഈ കടുപ്പം ചെയ്തു? ആ തെമ്മാടി സത്യനല്ലേ ഇതിൻെറയെല്ലാം പിറകിൽ? ലില്ലിയെ കണ്ടുകിട്ടുവാൻവേണ്ടി കാത്തിരിക്കുകയാണ് അയാൾ. എന്നിട്ടുവേണം അവനെ ഒരു പാഠം പഠിപ്പിക്കുവാൻ. ഇനി ഒരുനാൾ പോലും തലശ്ശേരിയിൽ അവൻ മനസ്സമാധാനത്തോടെ കഴിയുകയില്ല. സർപ്പശാപത്തേക്കാൾ ഭീകരമാണ് സി. കെ. യുടെ പക എന്നു തലശ്ശേരിക്കാർക്കു മനസ്സിലാകും.

പുസ്തകങ്ങൾ കണ്ടു കിട്ടിയതോടെ ലില്ലി കാട്ടിൽ അടുത്തെവിടെയോ ഉണ്ടെന്ന് മേജർക്ക് ബോദ്ധ്യമായി. അതുകൊണ്ട് കാട്ടിലെ തിരച്ചിൽ തുടരണം എന്ന് അയാൾ അഭിപ്രായപ്പെട്ടു. സി. കെ. അതിനു തയ്യാറായില്ല. അയാൾക്കു അപ്പോഴുംപീററുടെ അഭിപ്രായം സ്വീകാര്യമായിത്തോന്നി. കഴിയുന്നത്രവേഗം മാമന്തൂരിൽ എത്തി കാട് പരിചയമുള്ള ആളുകളെ സംഘടിപ്പിക്കണം. വേണമെങ്കിൽ രാത്രിയും തിരച്ചിൽ തുടരട്ടേ. സെർച്ച് ലൈററോ പെട്രോമാക്സോ എന്തുവേണമെങ്കിലും സംഘടിപ്പിക്കാം.

അരയോളം വളർന്നുകിടക്കുന്ന കാട്ടുപുല്ലിലൂടെ നടന്ന് അവർ നിരത്തിൽ കയറി. കാട്ടിലേക്ക് കണ്ണുനട്ടുനിൽക്കുന്ന അച്യുതൻ നായർ ലില്ലിയെ കാണാതെ കടിനീരിറക്കി. സി. കെ.യുടെ മുഖഭാവം കണ്ടപ്പോൾ അയാൾക്കു് ഒന്നും ചോദിക്കുവാൻ തോന്നിയില്ല.

കാട്ടുപാതയിലൂടെ രണ്ട് വണ്ടികളും മാമന്തൂരിനെ ലക്ഷ്യംവച്ചു പാഞ്ഞു. ഒരു കാട്ടുകിളി ശബ്ദിച്ചുകൊണ്ട് കുറേദൂരം കാറുകളെ പിന്തുടർന്നു. അതിനറിയാം ലില്ലി എവിടെയെന്ന്. അവൾ എന്തു ചെയ്യുന്നുവെന്നും. സി കെ. ക്കു് കിളിയുടെ ഭാഷ മനസ്സിലാകുമോ?

(തുടരും)

# ആപത്തിലേക്കുള്ള യാത്ര

## നോവൽ 3

## ശാസ്ത്രം പറയാത്ത കഥ

വി. പി. രാമചന്ദ്രൻ നായർ

ജയദേവൻ അപ്പോഴാണ് ശരിക്കും കാര്യം ഗൗരവത്തിലെടുത്തത്. അയാൾ അവളെ സൂക്ഷിച്ചുനോക്കി. അവളുടെ മുഖം രക്തമില്ലാതെ വിളറിവെളുത്തിരിക്കുന്നു.

"അരുണാ-എന്താ-എന്തുപററി നിനക്ക് ?" അവൾ എന്തോ പറയാൻ ശ്രമിക്കുന്നതുപോലെ ചുണ്ടുകളനങ്ങി. പക്ഷേ, ശബ്ദം പുറത്തുവന്നില്ല. അവളുടെ ഉടൽ വിറച്ചുതുടങ്ങുന്നതുകണ്ടു. പിന്നെ പെട്ടെന്ന് ഒരു വശത്തേക്കുവീണു. ജയദേവനവളെ താങ്ങിയെടുത്തു സോഫയിൽ കിടത്തി. എന്താണ്, എന്താണ് കാര്യം! അയാൾ പരിഭ്രമിച്ചു.

ഏതാണ്ട് അര മണിക്കൂർ കഴിഞ്ഞാണ് അരുണയ്ക്കു ബോധംവീണത്. ഒരു തേങ്ങലോടെ കണ്ണുതുറന്ന് അവൾ സോഫയിൽനിന്ന് ഉരുണ്ടെഴുന്നേററു.

"ജയദേവൻ..." അവൾ ഉച്ചത്തിൽ വിളിച്ചു.

"അരുണാ, ഞാനിവിടെയുണ്ട്" അയാൾ അവളുടെ തോളിൽ പിടിച്ചുകുലുക്കി. "നിനക്കെന്താണസുഖം? ഞാൻ ഡോക്ടറെ വിളിക്കാം."

അവൾ അയാളുടെ മുഖത്തു തന്നെ കണ്ണുകൾ നട്ടുകൊണ്ട് നിമിഷങ്ങളോളം ഇരുന്നു. ക്രമേണ അവളുടെ മുഖം ശാന്തമാവുന്നതും, ശരീരത്തിന്റെ വിറയൽ നിൽക്കുന്നതും ശ്രദ്ധിച്ചു.

"നിങ്ങൾ അവിടെപ്പോകുന്നത് വിപത്തിലേക്കാണെന്ന് എനിക്കുതോന്നി. അതുകൊണ്ടാണു പറഞ്ഞത്."

"നീയെന്താ സൈക്കിക്കാണോ?" ജയദേവൻ ചിരിച്ചു. "ഹിസ്ററീരിയ പിടിച്ചതുപോലെയുള്ള പുലമ്പലും ബോധം കെട്ടുവീഴലുമെല്ലാം എന്താണ്?"

അവൾ സോഫയിൽ നിന്നെഴുന്നേററു.

"ഞാൻ സൈക്കിക്ക് ആണോയെന്നല്ലേ ചോദിച്ചത്? ആണെന്നോ അല്ലെന്നോ എനിക്കുത്തരം പറയാം. ജയദേവൻ വിശ്വസിക്കണമെന്നില്ല."

അയാൾ അവളെ പിടിച്ചിരുത്തി.

"പറയൂ." അയാൾ നിർബ്ബന്ധിച്ചു. അവൾ പറയാൻ തുടങ്ങി. അത് പതിഞ്ചുമിനിട്ടിലേറെ നീണ്ടുനിന്നു.

"ഭാവിയിലേക്കുള്ള ദർശനം!" ജയദേവൻ പറഞ്ഞു: "അത് സത്യമെന്നും അല്ലെന്നും പറയുന്നവരുണ്ട്. ഞാനിതു രണ്ടും പറയുന്നില്ല. കാരണം എനിക്കനുഭവങ്ങളില്ല. നിന്നെ സംബന്ധിച്ചിടത്തോളം നിനക്കുണ്ടായിട്ടുള്ള ഭാവിയെപ്പററിയുള്ള പല മുന്നറിയിപ്പുകളും ശരിയായിരിക്കുന്നു. അല്ലേ?"

"അതേ—"

"നമ്മുടെ ബന്ധം ഒരർത്ഥത്തിൽ പറഞ്ഞാൽ എന്നെപ്പററി നിന്റെ മനസ്സിൽ ഉൽക്കണ്ഠ സൃഷ്ടിച്ചു. ഞാൻ തഞ്ചാവൂരേക്കു പോവുന്നത് മനസ്സുകൊണ്ടു നിനക്കിഷ്ടമല്ല—"

ചോദ്യഭാവത്തിൽ അവളെ നോക്കി.

"ആണോ—പറയൂ."

"അല്ല! അവൾ മന്ത്രിച്ചു.

"പോവുന്നതിൽനിന്നും എന്നെ തടയാൻ നിന്റെ അബോധമനസ്സ സ്വീകരിച്ച ഒരടവാവണം ആപത്തിനെപ്പററിയുള്ള മുൻ ദർശനവും താക്കീതും."

"അല്ല...അല്ല..."അവളുടെ ചുണ്ടുകളനങ്ങി. അത് അയാൾ ശ്രദ്ധിച്ചില്ല.

"പോയാൽ കുറച്ചുദിവസം കഴിഞ്ഞു ഞങ്ങൾ തിരിച്ചെത്തുമല്ലോ! പിന്നെ നിന്റെ ഈ ഉൽക്കണ്ഠയെന്തിന്?" അയാൾ വാത്സല്യത്തോടെ അവളുടെ മുഖം പിടിച്ചുയർത്തി. അവളുടെ കണ്ണുകൾ നിറഞ്ഞിരിക്കുന്നതു കണ്ടു.

"ഒക്കെ തോന്നലാണെന്ന്. വരൂ, പോവാം. ഓഫീസിലെത്താൻ നേരമായി."

അവൾ അനുസരണയുള്ള ഒരു കുട്ടിയെപ്പോലെ എഴുന്നേററു. മിനിട്ടുകൾക്കകം അവർ ഒരുമിച്ചു യാത്രയായി.

കൺട്രോൾ പാനലിലെ നിറമുള്ള ബൾബുകൾ കത്തിനിൽക്കുന്നത് ജയദേവൻ കണ്ടു. ഓരോന്നും ഓരോ സിസ്റ്റത്തിന്റെ അടയാളമാണ്. വലിയ കെട്ടിടത്തിന്റെ മുൻപിലെ ഉയരമുള്ള ടവറിലെ ഡിഷ് ഏരിയൽ ഇലെക്ട്രോണിക് പ്രേരണയിൽ കറങ്ങുന്നുണ്ടാവും. അന്തരീക്ഷത്തിലെ മാററങ്ങൾ, മററു കാര്യങ്ങൾ എല്ലാം അറിയുന്നു. ആ അറിവ് മാസ്റ്റർ കൺട്രോളിലെത്തിക്കുന്നു. സ്ക്രീനിലെ രേഖകൾ, ബിന്ദുക്കൾ. അവ എത്രയോ വസ്തുതകളുടെ സൂചനകളാണ്.

ജയദേവൻ സ്ക്രീൻ ശ്രദ്ധിച്ചുകൊണ്ടു നിന്നു. പിന്നെ കൺട്രോൾ പാനലിലെ സ്വിച്ചുകളിൽ ചിലവയ്ക്കു മാററം വരുത്തി. ഇടയ്ക്കിടെ അഡ്ജസ്റ്റ്മെൻറ് ആവശ്യമാണ്. ചെറിയ തെററുകൾ പോലും വരാൻ പാടില്ല.

ഗ്ലാസ്ഡോർ തുറന്ന ശബ്ദം—ചീഫാണ്.

"ഗുഡ്മോണിങ് സർ."

"ഗുഡ്മോണിങ് ജയദേവൻ, നൈററ് ഡ്യൂട്ടിക്കാർ അവരുടെ ഫൈൻഡിങ്സ് റെക്കോർഡ് ചെയ്തിട്ടുണ്ടല്ലോ."

"ഉവ്വ്."

"അതു് അനലൈസ് ചെയ്തുവോ?"

"തുടങ്ങിക്കഴിഞ്ഞു സർ."

"ഗുഡ്, രണ്ടുമൂന്നു മണിക്കൂറിനകം റെഡിയാവുമോ?"

"ഷുവർ."

"ഓക്കേ—" അദ്ദേഹം പോവാൻ തുടങ്ങി. പിന്നെ എന്തോ ഓർത്തിട്ടെന്നപോലെ നിന്നു.

"ജയദേവൻ."

"സർ."

"കഴിഞ്ഞ രണ്ടുമൂന്നുവർഷങ്ങളിൽ ആസ്ട്രോണമറിൽ ആസ്ട്രോ ഫിസിക്സിനെപ്പററി ലേഖനം വന്നിരുന്നു, വായിച്ചുവോ?"

"കണ്ടിരുന്നു. ബട്ട്—"

"വിശദമായി വായിച്ചില്ല. അല്ലേ-സാരമില്ല. അതെഴുതിയതു് ആരെന്നറിയാമോ?"

"ഒരു ഡോക്ടർ ചൗധുരി എന്നോ മറേറാ...!

"അതേ—"ചീഫ് പറഞ്ഞു: "ഡോക്ടർ ഹേമാചൗധുരി..."

"എ ലേഡി സയൻറിസ്ററ്?" ജയദേവൻ സംശയിച്ചു.

"യെസ്. ലേഡി സയൻറിസ്ററ്. അവർ നമ്മുടെ ടീമിനോടൊപ്പം വരുന്നുണ്ട്. എല്ലാ സൗകര്യങ്ങളും ചെയ്തു കൊടുക്കണമെന്ന് നിർദ്ദേശമുണ്ട്."

"അവർ നമ്മുടെകൂടെ വരേണ്ട കാര്യം?"

"...എഫക്ട് ഓൺ ഹ്യൂമൻ ബോഡി" അദ്ദേഹം തുടർന്നു: "ഗ്രഹണം മനുഷ്യശരീരത്തെ എങ്ങനെ ബാധിക്കുമെന്ന് അറിയാനൊരു ശ്രമം. അതിനുവേണ്ടിയാണവർ വരുന്നത്." ജയദേവൻ അദ്ദേഹം പറഞ്ഞതു കേട്ടുനിന്നു. അസ്ട്രോണമിക്കൽ സൊസൈററിയും മെററിയറോളജിക്കൽ ഇൻസ്ററിററ്യൂട്ടും ചേർന്നു നടത്തുന്ന പഠനഗ്രൂപ്പിൽ ഒരു ഔട്സൈഡർ.

"എന്താ. ജയദേവനു് ഒന്നും പറയാനില്ലേ?"

അദ്ദേഹം ചിരിച്ചുകൊണ്ടു ചോദിച്ചു. പിന്നെ സാവധാനം പുറത്തേക്കുപോയി.

ഡോക്ടർ ഹേമാചൗധുരി-നാൽപതുകളുടെ അവസാനഘട്ടത്തിലെത്തിയ ഉണങ്ങിയ, മദ്ധ്യവയസ്കയായ, കണ്ണുടവച്ച ഒരു സ്ത്രീയെ ജയദേവൻ മനസ്സിൽ സങ്കല്പിച്ചു.

"...അങ്ങനെ ഞാൻ നേരത്തെ സൂചിപ്പിച്ചതുപോലെ അന്ധവിശ്വാസങ്ങളെന്നു പറയപ്പെടുന്ന പലതിനും ശാസ്ത്രീയമായ ഒരടിസ്ഥാനം ഉണ്ടായെന്നുവരാം. ഗ്രഹണസമയത്തു് അന്തരീക്ഷം വിഷമയമാകുമെന്നും അപ്പോൾ ആഹാരം കഴിക്കുകയോ ജലപാനം ചെയ്യുകയോ നിഷിദ്ധമാണെന്നും എത്രയോ തലമുറകളായി നാം കേൾക്കുന്നു..."

ഡോ: ഹേമാചൗധുരി നിറുത്തിയിട്ട് മുൻപിൽ ഇരുന്നവരുടെ മുഖങ്ങൾ ശ്രദ്ധിച്ചു. സദസ്സ് കൈവശമാണെന്നു തോന്നി. സംശയിക്കുന്നവരുണ്ടാവാം-അവർക്കവരുടെ വഴി. തനിക്കതു് പ്രശ്നമാക്കേണ്ട കാര്യമില്ല.

"...ഭൗമാന്തരീക്ഷത്തെപ്പററി നിങ്ങൾക്കറിയാം. ഈ അന്തരീക്ഷമാണ് സൂര്യന്റെ മാരകമായ രശ്മികളെ തടയുന്നതു്. ബാഹ്യാകാശത്തുനിന്നും വരുന്ന ഉൽക്കകൾ മാരകധൂളികൾ ഇവയെല്ലാം ഏതാണ്ടൊട്ടുമുക്കാലും അന്തരീക്ഷമെന്ന അരിപ്പയ്ക്കിപ്പുറം കടക്കുന്നില്ല. അതുകൊണ്ടാണ് ഭൂമിയിൽ ജീവൻ നിലനില്ക്കുന്നതും..."

ഇപ്പോൾ സദസ്സു മുഴുവൻ തന്നിലേക്കു ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നു. ഡോ: ഹേമാചൗധുരി തികഞ്ഞ ആത്മവിശ്വാസത്തോടെ തുടർന്നു:

"ഞാനിപ്പറഞ്ഞതു് സ്വാഭാവികാവസ്ഥയാണ്. ഗ്രഹണം ഈ അവസ്ഥയെ ഭഞ്ജിച്ചുകളയും. സൂര്യഗ്രഹണസമയത്തു് കോസ്മിക് രശ്മികൾ, അൾട്രാവയലററ് രശ്മികൾ മുതലായവ സാന്ദ്രീകരിച്ച് ശക്തിനേടി അന്തരീക്ഷാവരണത്തെ ഭേദിച്ചു ഭൂമിയുടെ ഉപരിതലത്തിലെത്തുന്നു. ഈ രശ്മികൾ മനുഷ്യനു മാത്രമല്ല, മററു ജന്തുക്കൾക്കും ഒരു പരിധിവരെ ദോഷകരമാണ്. ഗ്രഹണം നഗ്നദൃഷ്ടികൊണ്ടു കണ്ടാൽ കാഴ്ചനഷ്ടപ്പെടാൻ സാദ്ധ്യതയുണ്ടെന്നോർക്കുക."

ആ പ്രൗഢമായ പ്രസംഗം ഒരര മണിക്കൂർകൂടി തുടർന്നു. അതു കഴിഞ്ഞപ്പോൾ സദസ്സ് ഒന്നാകെ അഭിനന്ദനം പ്രകടിപ്പിച്ചു.

ആളുകൾ പിരിയുന്നതിനു മുൻപുതന്നെ ഡോക്ടർ ഹേമാചൗധുരി സ്റേറജിൽ നിന്നുള്ള പിൻവാതിലിലൂടെ പുറത്തുകടന്നു. ഇത്തരം ചടങ്ങുകൾ കഴിയുമ്പോൾ സംഭവിക്കാറുള്ള സൗഹൃദസംഭാഷണങ്ങളും മുഖസ്തുതികളും പഴകിക്കഴിഞ്ഞു. എല്ലാററിനും മുൻപിലായി മറെറാരു പ്രവണത കാണാറുണ്ട്. ശാസ്ത്രജ്ഞന്മാരുടെയും ശാസ്ത്രവിദ്യാർത്ഥികളുടെയും സദസ്സിൽ അല്പം പ്രസിദ്ധിയും അംഗീകാരവും നേടാനൊത്ത ഒരു സ്ത്രീയോടുള്ള പ്രത്യേക മനോഭാവം. സ്ത്രീയായതുകൊണ്ട് പുരുഷന്മാരുടെ പൂർണ്ണമല്ലാത്ത അംഗീകാരം. ചിലർക്ക് ഒരുമാതിരി അനുകമ്പപോലെയാണ്. കല്യാണംകഴിച്ചു കുടുംബിനിയാവേണ്ട പെണ്ണെന്തിനു ഗവേഷണത്തിനെത്തി? അതും പുരുഷന്മാരായ സഹപ്രവർത്തകരെ പിന്നിലാക്കി അംഗീകാരം നേടുന്നു.

അവരുടെ ഈ പേട്രണൈസിങ് സമീപനം അതാണ് സഹിച്ചുകൂടാത്തതു്. കാർ സ്റ്റാർട്ടുചെയ്യുമ്പോൾ ഹേമാചൗധുരി ലേശം അമർഷത്തോടെ ഓർത്തു.

റിസർച്ച് ലബോറട്ടറിയുടെ ഗേററിലൂടെ കടന്ന് കാർ മുൻപിൽത്തന്നെ പാർക്കു ചെയ്തു. ഇറങ്ങിയപ്പോൾ ഒരു കാര്യം ശ്രദ്ധിച്ചു. രണ്ടാംനിലയിൽ തന്റെ ഹാളിൽ വെളിച്ചമുണ്ട്.

മുൻവാതിലിനു മുമ്പിൽ കാവൽ നിന്ന രണ്ടുപേരും സല്യൂട്ടു ചെയ്തു. ഹേമ വാതിൽ തുറന്ന് അകത്തു കടക്കുന്നതുവരെയും കാവൽക്കാർ നോക്കിനിന്നു. രാവെന്നോ പകലെന്നോ വ്യത്യാസമില്ലാതെ നടക്കുന്ന ലാബിലെ ചീഫ്സയൻറിസ്റ്റ് ഡോക്ടർ ഹേമാ ചൗധുരിയെപ്പററി കാവൽക്കാരനായ പഞ്ചാബുകാരൻ സർദാർജിക്ക് അത്രമതിപ്പൊന്നുമില്ല.

"വീട്ടിൽ ആണുങ്ങളില്ലാഞ്ഞിട്ടാണ്." സർദാർജി കൂട്ടുകാരനോടു പറഞ്ഞു: "കണ്ടില്ലേ നടക്കുന്നതു്. വേണ്ട സമയത്തു് വല്ല ആണുങ്ങടേം കൈയിൽ കിട്ടിരുന്നെങ്കിൽ ഇപ്പോ അരഡസൻ കൊച്ചുങ്ങളുമായി അവരുടെ കാര്യം നോക്കിക്കഴിഞ്ഞേനെ."

"ഠീകെ. ഭായി." കൂട്ടുകാരനായ ഗൂർഖ പൂർണ്ണമായും യോജിച്ചു. "ഇവിടെത്തന്നെ വന്നിട്ട് നാലുകൊല്ലമായി. ഇവിടെ ആണുങ്ങളില്ലാഞ്ഞിട്ടാ? നമ്മുടെ ആ അസിസ്റ്റൻറ് ഡയറക്ടർ മുഖർജിയദ്ദേഹം എത്രനാളായി പിറകേ നടക്കുന്നു. അങ്ങേർക്കെന്താ ഒരു കുറവ്. ബ്രാഹ്മണൻ. നല്ല പഠിപ്പും ഉദ്യോഗോം. ഒരേ നാട്ടുകാർ. കാണാനും കൊള്ളാം. പക്ഷേ, അവരു പെണ്ണാണെങ്കി സമ്മതിച്ചിട്ടു വേണ്ടേ?"

"മുഖർജി സാബു മാത്രമല്ല, മററു പലരും അവരെ സമീപിച്ചതാണ്. പക്ഷേ, പ്രയോജനമെന്താ. അവരും അവരുടെ ഗവേഷണവും ഉദ്യോഗവും—ഫൂ..." അവജ്ഞ സൂചിപ്പിക്കുന്ന രീതിയിൽ സർദാർജി ഒരുവശത്തേക്ക് നീട്ടിത്തുപ്പി.



എണിപ്പടികൾ കയറി രണ്ടാംനിലയിലെത്തുമ്പോഴത്തന്നെ ഹേമ ഒരളവുവരെ അസ്വസ്ഥയായിരുന്നു. ചില്ലുവാതിൽ തുറന്നു് നീണ്ട ഹാളിലേക്കു കയറി. എയർകണ്ടീഷനറിൻെറ കുളിർമ്മയിൽ ഒരു നിമിഷം നിന്നു. ഹാളിൻെറ പകുതിയിൽ വച്ചുള്ള ഭിത്തിയിലെ വാതിലടഞ്ഞുകിടന്നു. ഹേമ വാതിൽക്കലേക്കു നടന്നു. ഒരു നിമിഷം വാതിലിനു മുൻപിൽ സംശയിച്ചു നിന്നു. പിന്നെ ധൈര്യം ശേഖരിക്കുന്നതുപോലെ ശ്വാസംപിടിച്ചു് വാതിൽപ്പാളികൾ അകത്തേക്കു തള്ളിത്തുറന്നു.

ചീഫ് സയൻറിസ്റ്റിൻെറ ക്യാബിനിലെ ഓഫീസ് മേശയുടെ എതിർവശമുള്ള കസേരയിൽ ആരാണിരിക്കുന്നതെന്നു് ഒരു സംശയവും ഉണ്ടായിരുന്നില്ല. ഇവിടെനിന്നും വൈകുന്നേരത്തെ പരിപാടിക്കു പോവുമ്പോഴേ ഇങ്ങനെയൊരു അഭിമുഖസംഭാഷണമുണ്ടാവുമെന്നുറപ്പുണ്ടായിരുന്നു. പോകുന്നതിനു മുമ്പ്, അന്നത്തെ ടെസ്ററുകൾ ഓരോ ഘട്ടത്തിലാക്കി നിറുത്തുകയും അതു രേഖപ്പെടുത്തുകയും ചെയ്യുന്ന സഹായികളും ടെക്നീഷ്യന്മാരും അതെല്ലാം ശരിയായിട്ടാണോ ചെയ്തിരിക്കുന്നതെന്ന പരിശോധനയുടെ തിരക്കിൽ കൂടുതൽ സംസാരിക്കാൻ കഴിഞ്ഞില്ല എന്നുള്ളതു സത്യമാണ്. പക്ഷേ, രാത്രിയിൽ തിരിച്ചുവരുമെന്നുള്ളതു് ആ മനുഷ്യനറിയാം. ടെസ്റ്റ്ട്യൂബിലെ കൾച്ചറുകളുടെ ഗ്രോത്ത്, പ്രത്യേകിച്ചും ഹൈ ഇൻെറൻസിററി റേഡിയേഷനിൽവച്ചിരിക്കുന്ന കൾച്ചറുകളുടെ ഗ്രോത്ത് പരിശോധിക്കാൻ തനിക്കു വരേണ്ടിവരും. അതുവരെ കാത്തിരിക്കുമെന്നു പറഞ്ഞതു് ഒരു സമ്മർദ്ദതന്ത്രംപോലെയാണു തോന്നുന്നതു്. പക്ഷേ, ഡോക്ടർ ഹേമാചൗധുരി സമ്മർദ്ദത്തിനു വഴങ്ങില്ല.

"ഞാൻ താമസിച്ചു പോയോ?" മനസ്സിലുള്ള നേരിയ അമർഷം പുറത്തുകാട്ടാതെ ഹേമ ചോദിച്ചു. തൻെറ കസേരയിൽ ഇരുന്നുകൊണ്ടു മുഖത്തെ കണ്ണടച്ചില്ലിലൂടെ എതിരേയിരിക്കുന്ന മനുഷ്യൻെറ മുഖത്തേക്കു് സാധാരണ മട്ടിൽ നോക്കി.

"ഇല്ല," സുധേന്ദുമുഖർജി പതുക്കെപ്പറഞ്ഞു: "താമസിച്ചുപോയതു് ഒരുപക്ഷേ എനിക്കാണെന്നു തോന്നുന്നു."

"എന്തിനു?" ഹേമ പെട്ടെന്നു ചോദിച്ചു ഒരു ചാട്ടുളിപോലെ ഉണ്ടായിരുന്ന ആ ചോദ്യം.

"ഓ നത്തിങ്," സുധേന്ദു ആ ചോദ്യത്തിൽ നിന്നൊഴിഞ്ഞുമാറാൻ ശ്രമിച്ചു. "ഞാൻ അനാവശ്യമായി കാത്തിരിക്കുകയായിരുന്നു. അല്ലേ?" സഹതാപത്തിനുള്ള ശ്രമംപോലെ ഹേമയ്ക്കു തോന്നി.

"ആവശ്യമോ അനാവശ്യമോ—എനിക്കറിയില്ല. സുധേന്ദുവിനേ കഴിയൂ."

"എനിക്കാവശ്യമായി തോന്നി."

"എനിക്കു തോന്നിയില്ല."

വെട്ടും തടയുംപോലെ വാക്കുകൾകൊണ്ടുള്ള ഒരു പയററു്; ഹേമയ്ക്കു തോന്നി. ഈ സമരത്തിൽ പുരുഷൻെറ മുൻപിൽ തോൽക്കാനിടവരരുതു്. ഒന്നും ഉരിയാടാതെ ഹേമയുടെ മുഖത്തേക്കു നോക്കിക്കൊണ്ടൽപനേരമിരുന്നു. ആ മുഖം എന്തോ ആന്തരിക പ്രേരണകൊണ്ടെന്നപോലെ വലിഞ്ഞുമുറുകി കട്ടത്തിരിക്കുന്നു. അയവില്ലാത്ത മുഖം. സുധേന്ദുവിനു നിസ്സഹായത തോന്നി. താനിത്രയും നാൾ പറഞ്ഞതെല്ലാം ഹേമയുടെ നിസ്സംഗതയുടെ പാറയിൽ തട്ടിത്തകരുകയായിരുന്നു. ഇത്തവണയും അങ്ങനെ തന്നെ സംഭവിക്കാനാണു സാദ്ധ്യത. പക്ഷേ, ഇന്നു് ഒരന്ത്യ പരിശ്രമം എന്ന നിലയിൽ ഒരിക്കൽക്കൂടി...

"വളരെ ലേററായി. പോവുന്നതിനു മുൻപു് എനിക്കല്പം ജോലിയുണ്ടു്," ഹേമ ഓർമ്മിപ്പിച്ചു.

"ഞാനതിനു തടസ്സമല്ല." സുധേന്ദുവിൻെറ ശബ്ദത്തിനു ഗൗരവം വന്നുകഴിഞ്ഞിരുന്നു: "ഇത്രയും നാളായിട്ടു് ഹേമയുടെ ജോലിക്കു ഞാൻ ഒരുവിധത്തിലും തടസ്സമായിട്ടില്ലെന്നാണെൻെറ വിശ്വാസം."

"തടസ്സമാവാൻ ഞാനനുവദിച്ചിട്ടില്ല."

"ഞാൻ സമ്മതിച്ചു. എങ്കിലും ഒന്നു ചോദിക്കട്ടെ. ഹേമയ്ക്കു് തഞ്ചാവൂരിലേക്കുള്ള ഈ നിരീക്ഷണസംഘത്തിൻെറ കൂടെ പോകണമെന്നു നിർബ്ബന്ധമുണ്ടോ?"

"നിർബ്ബന്ധമല്ല, എൻെറ ആവശ്യമാണതു്" ഹേമ ഉറപ്പിച്ചു പറഞ്ഞു.

"ആവശ്യം—" സുധേന്ദു സാവധാനം പറഞ്ഞു: "ഒരു മനുഷ്യായുസ്സിൽ ഒരു പുരുഷനു നേടാവുന്നത്ര സ്ഥാനമാനങ്ങൾ ഒരു ചെറിയ കാലയളവുകൊണ്ടു ഹേമ നേടിക്കഴിഞ്ഞു. ഡോക്ടർ ഹേമാചൗധുരിയെന്ന പേർ ഇന്നു ശാസ്ത്രലോകത്തിൽ അറിയപ്പെട്ടുകഴിഞ്ഞു. ഇനിയും ഇതു മാത്രമായി..."

"ഒരു സ്ത്രീക്കു് ഈ സ്ഥാനത്തെത്താൻ കഴിഞ്ഞതിൽ ഡോക്ടർ സുധേന്ദു മുഖർജിക്കു് വിഷമമുണ്ടു്-ഇല്ലേ?"

സുധേന്ദു ചിരിച്ചു. ആ ചിരി ഹേമയെ ദേഷ്യം പിടിപ്പിച്ചതുപോലെ തോന്നി.

"നിങ്ങൾക്കു് പരിഹാസം തോന്നുന്നു ഇല്ലേ?"

"ഇല്ല," സുധേന്ദു പറഞ്ഞു: "ഒരർത്ഥത്തിൽ പറഞ്ഞാൽ എനിക്കു തോന്നുന്നതു സഹതാപമാണു്. സ്വന്തം ജീവിതം നിസ്സാരമായി, അനാവശ്യമായി നഷ്ടപ്പെടുത്തുന്ന ഒരു സ്ത്രീയോടു് സഹതപിച്ചേ കഴിയൂ."

"നോ-ഡോണ്ട്—" ഹേമയുടെ മുഖം ചുവന്നു.

"ഞാൻ പറഞ്ഞു തീർന്നില്ല." സുധേന്ദുവിൻെറ സ്വരം കടുത്തുവെന്നു തോന്നി: "കഴിഞ്ഞ രണ്ടുമൂന്നുവർഷമായി ഹേമയെ ഞാൻ സ്നേഹിക്കുന്നു. ഇതു് ഞാൻ നേരത്തെ പറഞ്ഞിട്ടുണ്ടു്. ഒരിക്കലും ഹേമ അനുകൂലമായ ഒരു മറുപടി തന്നിട്ടില്ല. മറിച്ചു്, വിവാഹക്കാര്യത്തെക്കുറിച്ചു് ചിന്തിക്കുന്നില്ലെന്നുകൂടി പറയുകയാണു ചെയ്തതു്. ഞാൻ ഇത്രയും നാൾ വിചാരിച്ചതു് ഹേമയുടെ മനസ്സിനൊരു മാററം വരുമെന്നാണു്. എൻെറ ആ വിശ്വാസം തെറേറാ ശരിയോയെന്നു് ഇന്നു് എനിക്കറിയണം."

"സുധേന്ദു കാത്തിരിക്കണമെന്നു ഞാനാവശ്യപ്പെട്ടോ?"

"ഇല്ല."

"പിന്നെന്തിനീ വാശി?"

"എൻെറ വികാരം വാശിയല്ലെന്നു് മനസ്സുള്ള ഏതു പെണ്ണിനും മനസ്സിലാക്കാൻ കഴിയുമായിരുന്നു."

ഹേമ പൊട്ടിച്ചിരിച്ചു. അവൾ കണ്ണട എടുത്തു മേശപ്പുറത്തു വച്ചുകൊണ്ടു് പരിഹാസപൂർവ്വം സുധേന്ദുവിനെ നോക്കി.

"അപ്പോൾ ഞാൻ ഒരു പെണ്ണല്ലെന്നാണു് നിങ്ങൾ കരുതുന്നതു്. അതു സാരമില്ല. നിങ്ങൾക്കു ഏതു പുരുഷനേയും പോലെ സ്ത്രീപുരുഷബന്ധത്തിൽ ഒരു വൺ ട്രാക്ക് മൈൻഡാണുള്ളതു്. അതൊരു വ്യക്തിപരമായ തെററാണെന്നല്ല ഞാൻ പറയുന്നതു്!" അവൾ വീണ്ടും ചിരിച്ചു: "അതൊരു വർഗ്ഗസ്വഭാവമാണു്."

സുധേന്ദുവിൻെറ മനസ്സിലേക്കു് അസാധാരണമായൊരു കോപാവേശം പടർന്നു കയറി.

"അതേ, ശരിയാണു്. വർഗ്ഗസ്വഭാവമാണു്. ഡോക്ടർ ഹേമാചൗധുരിയുടെ പിതാവിനെപ്പോലെ."

ആ വാക്കുകൾ അവസാനിച്ചപ്പോഴേക്കും ഹേമയുടെ ഉള്ളിൽ നിന്നൊരു തേങ്ങലുയർന്നതു് സുധേന്ദു കണ്ടു. കടുത്തകോപംകൊണ്ടു താൻ പറഞ്ഞതു് കടന്നുപോയിയെന്നു് അയാൾക്കുതോന്നി.

"അയാം-സോറി-ഹേമാ-ഞാൻ അറിയാതെ പറഞ്ഞുപോയി." ഹേമ മുഖം ഉയർത്തി. അവളുടെ മുഖം മുറിവേററ ഒരു വന്യമൃഗംപോലെ തോന്നി. നിമിഷങ്ങൾകൊണ്ടു് അവൾ സ്വയം നിയന്ത്രിച്ചു. വികാരരഹിതമായ പതിഞ്ഞ വാക്കുകളിൽ അവൾ സംസാരിക്കാൻ തുടങ്ങി:

"എൻെറ പിതാവു് ആരെന്നു് എനിക്കറിയില്ല. എൻെറ അമ്മയ്ക്കു് അതറിയാമെന്നാണു ഞാൻ കരുതുന്നതു്. എങ്ങനെയായാലും എൻെറ അമ്മയുടെ വയററിൽ ഞാൻ പിറക്കാൻ ഒരു പുരുഷൻതന്നെ കാരണമായിരിക്കണം. അതു് ആരായിരുന്നാലും ഇപ്പോൾ എനിക്കൊന്നുമില്ല." അവൾ കർചീഫ്കൊണ്ടു മുഖം തുടച്ചു. നിമിഷങ്ങൾക്കുശേഷം വീണ്ടും തുടർന്നു:

"കൂടുതൽ ഇപ്പോൾ സംസാരിക്കാൻ എനിക്കു തോന്നുന്നില്ല. ഡോ: സുധേന്ദു മുഖർജി ഈ സ്ഥാപനത്തിൻെറ അസി: ഡയറക്ടറാണ്. അദ്ദേഹത്തിൽനിന്നും സാമാന്യ മര്യാദ ഞാൻ പ്രതീക്ഷിക്കുന്നു!" ഹേമ കർചീഫുകൊണ്ടു് മുഖം മറച്ചുപിടിച്ചു. സുധേന്ദു അതു നോക്കിക്കൊണ്ടിരുന്നു.

"പ്ലീസ്-ഇനിയും ഇവിടെ ഇരിക്കരുതു്. പോവൂ. പ്ലീസ് ഗോ."

നിർവികാരമായിരുന്ന വാക്കുകളിൽ ഇപ്പോൾ കടുത്ത വികാരം നിറഞ്ഞിരുന്നതായി സുധേന്ദു മനസ്സിലാക്കി. അയാൾ നിമിഷങ്ങളോളം അവളെ നോക്കി. പിന്നെ സാവധാനമെഴുന്നേററു.

"ഡോ: ഹേമാ ചൗധുരി!" അവൾ പെട്ടെന്നു മുഖത്തുനിന്നും കൈയെടുത്തു. ഔദ്യോഗികമായ ആ സംബോധന എന്തിനാണെന്നു് അവൾക്കു മനസ്സിലായില്ല.

(തുടരും)

സഞ്ജയ് വിചാർ മഞ്ച് നേതാവ് മേനകാഗാന്ധി।
തെലുങ്കുദേശം നേതാവ് രാമറാവുവിനോടൊപ്പം

## ആന്ധ്ര എങ്ങോട്ട് തിരിയും

(21-ാം പേജിൽനിന്നു തുടർച്ച)

പ്രദേശിൽ, ജനാധിപത്യം തിരികെ കൊണ്ടുവരുമെന്നാണ്, ഈ മുൻ ഐ. ജി. പി. ശപഥം ചെയ്യുന്നത്.

ജനാധിപത്യത്തിന്റെ കാര്യം പറയുമ്പോഴാണ്, ടി. ഡി. യിലെ തനി ഉൾപ്പാർട്ടി ജനാധിപത്യം എന്തെന്ന ചോദ്യമുയരുന്നത്. ടി. ഡി. ക്ക് ഇതുവരെ ഭരണഘടനയൊന്നുമില്ല. ഒരു നേതാവേയുള്ളൂ—എൻ. ടി. ആർ. മററുള്ളവർക്കൊന്നും ഇതുവരെ പദവികളൊന്നും നൽകിയിട്ടില്ല. കോൺഗ്രസ് (ഐ) വിട്ട് ടി. ഡി. യിൽ ചേർന്ന എം. എൽ. എ. മാരായ സി. നാരായണയും ആദയ്യയും എൻ. ടി. ആറിന്റെ സ്വേച്ഛാധിപത്യത്തിൽ പ്രതിഷേധിച്ച്, തിരിച്ച് കോൺഗ്രസ് ഐ-ൽത്തന്നെ ചേരാൻപോകുന്നു. തെലുങ്കുമക്കളുടെ ആത്മാഭിമാനം വീണ്ടെടുക്കുന്നതോടൊപ്പം, ഇന്ദിരാഗാന്ധിയുടെ ഏകാധിപത്യ പ്രവണതയെ ചെറുക്കുമെന്നും എൻ. ടി. ആർ. പറയുന്നു.

●

ഏതായാലും ഐ-കോൺഗ്രസ്സിനു് എൻ. ടി. ആർ. ഒരു പേടിസ്വപ്നമായി ത്തീർന്നിരിക്കുന്നു. തിരഞ്ഞെടുപ്പ് നേരത്തേ ആക്കുകവഴി, മറെറാരു കാര്യംകൂടി ഇന്ദിരാഗാന്ധി നേടിയെടുത്തു. അതു്, കോൺഗ്രസ് (ഐ) യുള്ളിലെ ഉൾപ്പോരിനെ തല്ക്കാലം പിൻ നിരയിലേക്കു തള്ളിനീക്കുക എന്നതാണ്.

വിജയ ഭാസ്കരറെഡ്ഡി തിരഞ്ഞെടുപ്പു സ്റ്റണ്ടുകൾ ഇറക്കിക്കഴിഞ്ഞു. കുട്ടികൾക്ക് ഉച്ചഭക്ഷണവും 1 രൂപ 90 പൈസയ്ക്ക് അരി വിതരണവും. ഇവിടത്തെ പത്രങ്ങളിൽ 1 രൂപ 90 പൈസയ്ക്ക് അരി വിതരണോദ്ഘാടനം ചെയ്യുന്നതു് മുഴുപേജിൽ പരസ്യമായിവന്നു. സ്വതേ കോൺഗ്രസ് ഐ-യെ പിന്തുണയ്ക്കുന്ന ഡക്കാൺ ക്രോണിക്കിൾ എന്ന പത്രംകൂടി 1 രൂപ 90 പൈസയ്ക്ക് അരി വിതരണം ചെയ്യുന്നതു് ഒരു ദിവസത്തെ ചടങ്ങുമാത്രമാണെന്നെഴുതി ആക്ഷേപിച്ചു. കൊട്ടിഘോഷിച്ചതുപോലെ, പലയിടങ്ങളിലും ഇങ്ങനെയൊരു സംഭവമേ ഉണ്ടായില്ല. വാസ്തവത്തിൽ എൻ. ടി. ആറിനെ നേരിടുക എന്നൊരുദ്ദേശ്യം മാത്രമേ ഇതിന്റെ പിന്നിലുണ്ടായിരുന്നുള്ളൂ. ഉച്ചഭക്ഷണവും രണ്ടുരൂപ്പികയ്ക്കു് ഒരുകിലോ അരിയും തിരഞ്ഞെടുപ്പിൽ ജയിച്ചാൽ, ടി. ഡി. നടപ്പിലാക്കുമെന്ന് പ്രചരിപ്പിച്ചിരുന്നു. കോൺഗ്രസ്-ഐ അരിയുടെ വില പത്തുപൈസ കുറച്ചു. ഉച്ചഭക്ഷണം രാത്രിയിലേക്കുകൂടി നീട്ടിവച്ചില്ല എന്നുമാത്രം।

പക്ഷേ, ഇതു് എൻ. ടി. ആറിന്റെ കൈയിൽ മറെറാരു പ്രചരണോപാധിയായി മാറി. ഇതു രണ്ടിന്റെയും ക്രെഡിററ് തനിക്കാണെന്നാണ് അദ്ദേഹം പറയുന്നതു്. കാരണം, ഈ രണ്ടു കാര്യങ്ങളും നിർദ്ദേശിച്ചതു് എൻ. ടി. ആർ. ആയിരുന്നല്ലോ.

●

ഒടുവിൽ എന്തായിരിക്കും ഫലം? കോൺഗ്രസ് ഐ-യുടെ ശക്തിദുർഗ്ഗമായ ആന്ധ്രപ്രദേശം അതിനു നഷ്ടപ്പെടുമോ? തെലുങ്കുദേശത്തിന് ഭൂരിപക്ഷം കിട്ടിയില്ലെങ്കിൽത്തന്നെ, വെറും അമ്പതു്—അറുപതു് സീററുകൾ കിട്ടിയാലും, അതൊരു വലിയ വിജയമായിരിക്കും. പിച്ചവച്ചു നടന്നു തുടങ്ങുന്ന ഇളം പ്രായത്തിലായിരിക്കുമല്ലോ ഈ ബഹുമതി.

തിരഞ്ഞെടുപ്പിന് ഏതാനും ദിവസങ്ങൾക്കു മുമ്പുള്ള സ്ഥിതിയായിരിക്കും നിർണ്ണായകമെന്ന് ഇവിടത്തെ രാഷ്ട്രീയ നിരീക്ഷകന്മാർ കരുതുന്നു. ഇന്ദിരാഗാന്ധിയോടൊപ്പം കിടനിൽക്കാൻ പററിയൊരു വ്യക്തിത്വം ആന്ധ്രപ്രദേശത്തിലില്ല. ഒരു ഓട്ടപ്രദക്ഷിണം നടത്തി, നിരക്ഷരരും ദരിദ്രരുമായ ആന്ധ്രപ്രദേശിലെ ഭൂരിഭാഗം പേരെയും ആകർഷിച്ചെടുക്കാൻ അവർക്കു കഴിഞ്ഞേക്കും. ഐ-കോൺഗ്രസ്സിന്റെ എല്ലാ പ്രതീക്ഷകളും ഇപ്പോൾ ഇന്ദിരാഗാന്ധിയിലാണ്.

മറെറാരു പങ്ക് പണത്തിനുള്ളതാണ്. പണം ധാരാളമായൊഴുകുമ്പോൾ—ഇക്കാര്യത്തിൽ ഐ-കോൺഗ്രസ്സിനുള്ള സാദ്ധ്യതകൾ മറെറാരു പാർട്ടിക്കുമില്ല—വോട്ടേഴ്സിന്റെ കൂറ് പെട്ടെന്ന് മാറിയേക്കാനിടയുണ്ട്. അതാണ് മുമ്പ് സംഭവിച്ചതു്. അതുതന്നെ ഇത്തവണയും സംഭവിച്ചുകൂടെന്നില്ല.

●

## ഫ്ളോറൻസ്

(27-ാം പേജിൽ നിന്നു തുടർച്ച)

'മെനലസ് സപ്പോർട്ടിങ് പട്രോക്ലസ്' എന്നിവയാണ് ഗാലറിയിലെ ഇതരശില്പങ്ങൾ. ലോഗ്ഗിയാ സിഞ്ഞോറിയാ എന്നറിയപ്പെടുന്ന ഈ ചതുരമണ്ഡപത്തിനു മുന്നിൽ എല്ലായ്പോഴും ഫോട്ടോഗ്രാഫർമാരുടേയും കാഴ്ചക്കാരുടേയും തിരക്കുണ്ട്.

വാസാരി ഡിസൈൻചെയ്ത ഒരു കൊട്ടാരത്തിലാണ് ഉഫീജി മ്യൂസിയം. മുൻകാലങ്ങളിൽ മെഡിചി ഭരണത്തിന്റെ ഔദ്യോഗിക കേന്ദ്രമായിരുന്നു അതു്. രണ്ടാം നിലയിൽ മൂന്നു ഗാലറികളിലായി ഫ്ളോറൻസിന്റെ അമൂല്യസമ്പാദ്യങ്ങളായ ചിത്രങ്ങളും പ്രതിമകളും പ്രദർശിപ്പിച്ചിരിക്കുന്നു. വിവിധ മുറികളുള്ള ഒന്നാമത്തെ ഗാലറിയിലാണ് മ്യൂസിയത്തിന്റെ പ്രധാന ശേഖരമായ ബോട്ടിച്ചെല്ലിയുടെ മുറി. ബോട്ടിച്ചെല്ലിയുടെ ഏററവും വിഖ്യാതങ്ങളായ ചിത്രങ്ങൾ, 'ബർത്ത് ഓഫ് വീനസും' 'സ്പ്രിങ്ങും' ഉൾപ്പെടെ ഇവിടെയാണ് സൂക്ഷിച്ചിരിക്കുന്നതു്. തൊട്ടതന്നെയുള്ള മുറികളിൽ ലിയനാർഡോ ഡാവിൻചിയുടെ 'അഡോറേഷൻ ഓഫ് മാഗി', 'അനൺസിയേഷൻ' എന്നീ കൃതികളുണ്ട്. ഫിലിപ്പോ ലിപ്പി, വാൻ ഡെർ വെയ്ഡൻ, ഡ്യൂറർ, ബെല്ലിനി എന്നിവരാണ് ഈ മുറികളിലെ മററു ചിത്രകാരന്മാർ. രണ്ടാം ഗാലറിയിൽ മൈക്കലാഞ്ജലോയുടെ ആദ്യകാല രചനയായ 'ഹോളിഫാമിലി', റാഫേലിന്റെ മഡോണകൾ, ടിഷ്യന്റെ വീനസ്സും ചില പ്രതിച്ഛായാചിത്രങ്ങളും, വെറണോസെസിന്റെ ഹോളി ഫാമിലി, ടിൻതോറെത്തോയുടെ മനോഹരമായ 'ലിഡാ ആൻഡ് സ്വാ'നും പ്രതിച്ഛായാ ചിത്രങ്ങളും. ഈ മുറികളിലെ മററു ശേഖരത്തിൽ റൂബെൻസിന്റേയും വാൻ ഡെയ്ക്കിന്റേയും കാരാവാഗ്ഗിയോയുടേയും റെംബ്രാൻറിന്റേയും പല രചനകളുമുണ്ട്.

വൈകുന്നേരം പെൻഷ്യോണിനു മുന്നിൽ നിൽക്കുമ്പോൾ എതിർവശത്തെ കെട്ടിടത്തിനകത്തുനിന്ന് ധൃതിപ്പെട്ട് തെരുവിലിറങ്ങിയ ഒരു മദ്ധ്യവയസ്ക എന്നെ കെട്ടിപ്പിടിച്ചു. 'ഇററാലിയാ... ഇററാലിയാ...' അനിയന്ത്രിതമായ പ്രസരിപ്പോടെ അവർ വിളിച്ചു പറഞ്ഞു.

(തുടരും)

കൗമുദി ന്യൂസ് സർവീസ്

# വടശ്ശേരിക്കരയിൽ ഹോളിവുഡ് സിനിമാ സീൻ

മരണം കള്ളനെപ്പോലെയാണ് ഓർക്കാപ്പുറത്തു് കടന്നുവരുന്നതു്. വടശ്ശേരിക്കരയിലെ ഇടത്തറ ജംഗ്ഷനു സമീപമുള്ള കുന്നിൻമുകളിലെ പുത്തൻപുരയിൽ നന്ദകുമാർ എന്ന ഇരുപത്തിനാലുവയസ്സുകാരൻ ലോറിയും ഓടിച്ചുകൊണ്ടുപോകുമ്പോൾ സുഹൃത്തായ തകടിയിൽ കുഞ്ഞുട്ടിയു (42) മായി എന്തെല്ലാം മോഹങ്ങളാണ് കൈമാറിയതെന്നു പറയാനാവില്ല. പ്രായത്തിൽക്കവിഞ്ഞ കഴിവു പ്രകടിപ്പിച്ചിരുന്ന നന്ദകുമാറിന് ഒരുപാടു് സ്വപ്നങ്ങളുണ്ടായിരുന്നു. അദ്ധ്വാനിക്കുന്നതിൽ ആനന്ദം കണ്ടെത്തുന്ന സ്വഭാവക്കാരനായിരുന്നു ആ ചെറുപ്പക്കാരൻ. പരിചയസമ്പന്നനായ കുഞ്ഞുട്ടിയുമായി തടിവ്യാപാരം തുടങ്ങിയപ്പോഴും അയാൾക്കു വലിയ പ്രതീക്ഷകളുണ്ടായിരുന്നു. പൊലീസ് സബ് ഇൻസ്‌പെക്ടരായിരുന്ന പുത്തൻപുരയിൽ രാമകൃഷ്ണൻ നായരുടെ പുത്രനാണ് നന്ദകുമാർ. ഐ. ടി. ഐ. പാസ്സായിട്ടുള്ള അയാൾക്കു് ദുബായിൽ പോകണമെന്നു് വലിയ ആഗ്രഹമുണ്ടായിരുന്നു.

തന്റെ സഹായിയും സുഹൃത്തുമായ കുഞ്ഞുട്ടിയുമായി കളിതമാശകൾ പറഞ്ഞു ചിരിച്ചു് ഉല്ലസിച്ചു് ലോറിയിൽ മുന്നോട്ടുപോയപ്പോഴാണ് ആ അപകടം സംഭവിച്ചതു്. നന്ദകുമാർ തന്നെയാണ് ലോറി ഓടിച്ചിരുന്നതു്. കുഞ്ഞുട്ടിയെക്കൂടാതെ ലോറിയിൽ ഉണ്ടായിരുന്നതു് ഒരു ലോറിക്കാരനായ റാന്നി നിരണത്തു് എൻ. എം. ജോൺ എന്നു പേരുള്ള ബാബുവാണ്. പെട്ടെന്നാണ് തന്റെ വക കെ. എൽ. ക്യു. 8159–കാർ നന്ദകുമാറിന്റെ ദൃഷ്ടിയിൽപ്പെട്ടതു്. ഡ്രൈവറെ ഫ്രണ്ട്സീറ്റിൽ കാണുന്നില്ല. പകരം പരിചയമില്ലാത്ത ... രാൾ ഡ്രൈവറു... സീറ്റിൽ. കാ... ഓടിക്കുന്ന തി... ത്തന്നെ എന്തോ പന്തികേടുണ്ടെന്നു തോന്നുകയും ചെയ്തു. സൂക്ഷിച്ചുനോക്കിയപ്പോൾ തന്റെ ഡ്രൈവർ സോമനെ കാറിന്റെ പിൻസീറ്റിൽ കണ്ടു. നിസ്സഹായഭാവത്തിൽ കൈകൾ എങ്ങനെയോ ബന്ധിച്ച മട്ടിലാണ് നന്ദകുമാർ അയാളെ കണ്ടതു്. പിന്നെ രണ്ടാമതൊന്നു് ആലോചിക്കാതെ കാറിന്റെ മുമ്പിൽ കുറുകെ ലോറി ഇടുവാൻ അയാൾ ശ്രമിച്ചു. ഇതിനിടയിൽ വെടി പൊട്ടിക്കഴിഞ്ഞിരുന്നു. കാറിനുള്ളിൽനിന്നും ലോറിയുടെ മുൻഭാഗത്തേക്കു് തുടരെത്തുടരെ നിറ ഒഴിഞ്ഞു. കാറിൽ ഉണ്ടായിരുന്നവരിൽനിന്നും 12 തവണ ഉണ്ടകൾ ചീറിപ്പാഞ്ഞിട്ടുണ്ടായിരിക്കണമെന്നാണ് പൊലീസ് കരുതുന്നതു്. തുടരെത്തുടരെയുള്ള ഈ വെടികൾ നന്ദകുമാറിനും കുഞ്ഞുട്ടിക്കും ബാബുവിനും ഏററു. നന്ദകുമാറിന്റെ മാറിനു നേരെയാണ് നാലുണ്ടകളും ചെന്നു പതിച്ചതു്. അഞ്ചുണ്ടകളാണത്രേ കുഞ്ഞുട്ടിയുടെ വയററിൽ കൊണ്ടതു്. ബാബുവിന് നെഞ്ചിലാണ് മൂന്നു വെടിയുണ്ട ഏല്ക്കേണ്ടിവന്നതു്. വെടിയുണ്ടകൾ കൊണ്ടതോടുകൂടി അവർ മൂന്നുപേരും അലർച്ചയോടെ റോഡിൽ പിടഞ്ഞുവീഴുകയുംചെയ്തു. ആ സമയം അതു വഴി വന്ന വഴിയാത്രക്കാരാണ് മൂന്നുപേരേയും പത്തനംതിട്ട ഗവൺമെൻറ് ആശുപത്രിയിലേക്കു് കൊണ്ടുപോയതു്. പ്രഥമശുശ്രൂഷകൾക്കുശേഷം മൂന്നു പേരേയും കോട്ടയം മെഡിക്കൽകോളേജ് ആശുപത്രിയിൽ പ്രവേശിപ്പിച്ചു. മരണവുമായി മണിക്കൂറുകളോളം അവർ മൂന്നുപേരും മല്ലടിച്ചു. അടുത്ത രണ്ടു ദിവസങ്ങളിലായി അവർ മൂന്നുപേരും മരിക്കുകയുംചെയ്തു. സുഹൃത്തുക്കളായ നന്ദകുമാറും കുഞ്ഞുട്ടിയും ഒരു ദിവസം തന്നെ മൂന്നു മണിക്കൂറുകളുടെ വ്യത്യാസത്തിലാണ് എന്നെന്നേക്കുമായി കണ്ണടച്ചതു്. ജാതിമതചിന്തകൾക്കതീതമായി സ്നേഹം പങ്കിട്ടു പകർന്നു ജീവിച്ച അവർ മരണത്തിലും ഇണ പിരിയാത്ത കൂട്ടുകാരായിരുന്നു.

## നാടകീയമായ തുടക്കം

നന്ദകുമാറിന്റെ കാർ ഓടിച്ചിരുന്നതു് സോമൻ എന്ന ഡ്രൈവറായിരുന്നു. അയ്യപ്പന്മാരെ ഇറക്കിയശേഷം പമ്പയിൽ നിന്നും മടങ്ങി വരികയായിരുന്നു സോമൻ. അപ്പോഴാണ് നാലുപേർ കൈ കാണിച്ചു് കാറിൽ കയറിയതു്. തങ്ങൾ പൊലീസ് ഉദ്യോഗസ്ഥന്മാരാണെന്നും അത്യാവശ്യമായി എരുമേലിക്കു പോകേണ്ടിവന്നിരിക്കുകയാണെന്നും അവർ ഡ്രൈവറെ പറഞ്ഞു ധരിപ്പിച്ചു. പാവം ഡ്രൈവർ അതു് അപ്പാടെ വിശ്വസിച്ചു. കുറേ ദൂരം മുന്നോട്ടു പോയിക്കഴിഞ്ഞപ്പോൾ ഒരാൾക്കു് മൂത്രശങ്ക തോന്നിയത്രേ! മററുള്ളവർ കാർ ഒന്നു നിറുത്തുവാൻ ഡ്രൈവറോടു് ആവശ്യപ്പെട്ടു. ഡോർ തുറന്നു് എല്ലാവരും പുറത്തിറങ്ങി തിരിയെ രണ്ടുപേർ ഡ്രൈവറുടെ സീററിന്റെ അടുത്തേക്കാണ് ചെന്നു കയറിയതു്. അവർ ഡ്രൈവറെ ബലമായി അവിടെനിന്നും പിടിച്ചിറക്കുകയും പിറകിലത്തെ സീററിൽ കൊണ്ടിരുത്തി ബന്ധിക്കുകയും ചെയ്തു. "ശബ്ദമുണ്ടാക്കിയാൽ നിന്നെ കൊന്നുകളയും." എന്നു് അവർ ഡ്രൈവറെ ഭീഷണിപ്പെടുത്തിയത്രേ. ആ സമയത്തു് റോഡിൽ


റോബർട്ട് സുധാകരൻ നായർ ജയൻ വിജയൻ

ആരുമില്ലായിരുന്നു. വിജനമായ സ്ഥലവുമായിരുന്നു അത്. ഉറക്കെ കരഞ്ഞാൽപ്പോലും ആരും കേൾക്കാത്ത രീതിയിൽ അവർ ശബ്ദമുണ്ടാക്കി സംസാരിച്ചുകൊണ്ടിരുന്നു. ഉച്ചത്തിൽ ശബ്ദമുണ്ടാക്കി ബഹളം വയ്ക്കണമെന്ന് ഡ്രൈവർക്ക് തോന്നിയെങ്കിലും അത് കൂടുതൽ അപകടം ക്ഷണിച്ചുവരുത്താനേ സഹായിക്കു എന്നു മനസ്സിലാക്കിയ അയാൾ പേടിച്ചു വിറച്ച് അനങ്ങാതെ പിറകിലത്തെ സീററിൽ ഇരുന്നു. ഇതിനിടയിൽ കാർ മുന്നോട്ട് പോകുന്നുണ്ടായിരുന്നു. ഡ്രൈവിങ്ങിൽ നല്ല പരിചയമില്ലാത്ത ഒരാളാണ് പിന്നീട് കാർ ഓടിച്ചിരുന്നത്. കാർ ചീറിപ്പായുകയായിരുന്നു. പക്ഷേ, തട്ടിയും മുട്ടിയും മുന്നോട്ടു പോയ കാർ പരിചയക്കുറവുള്ള ഡ്രൈവറുടെ കൈകൾക്ക് വഴങ്ങുന്നില്ലായിരുന്നു. കുമ്പളം പൊയ്കയും വടശ്ശേരിക്കരയും ഇടയ്ക്ക് നരിക്കുഴിയിൽവച്ചു കാറിൻെറ ഉടമ നന്ദകുമാർ കാർ തൻേറതാണെന്നു മനസ്സിലാക്കിയതിനെത്തുടർന്നാണ് സംഘർഷം നിറഞ്ഞ സംഭവങ്ങൾ നടന്നത്.

കാർ മുന്നോട്ടു കുതിച്ചുപായുന്നതിനിടയിൽ ഡ്രൈവർ സോമൻ എങ്ങനെയോ ഡോർ തുറന്ന് പുറത്തേക്കു ചാടി ഒരുവിധം രക്ഷപ്പെട്ടു. കാർ അവിടെ നിറുത്തുന്നത് ബുദ്ധിയല്ലെന്നു മനസ്സിലാക്കിയ അക്രമികൾ മുന്നോട്ടുപോകുകയും ചെയ്തു. ഡ്രൈവർ സോമൻ അപ്പോൾ ആ വഴി വന്ന ഒരു കാറിൽക്കയറി റാന്നിപൊലീസ്സ്റ്റേഷനിൽച്ചെന്ന് വിവരങ്ങൾ അവരെ അറിയിച്ചു. അവിടെനിന്നും പൊലീസ് സംഭവസ്ഥലത്ത് എത്തിച്ചേരുന്നതിനുമുമ്പ് വെടികൊണ്ടു പരിക്കേററ മൂന്നുപേരെയും പത്തനംതിട്ട ആശുപത്രിയിലേക്കു കൊണ്ടുപോയി കഴിഞ്ഞിരുന്നു. മണ്ണാറക്കുളഞ്ഞിയിൽ കാർ ഉപേക്ഷിച്ചശേഷം അവിടെ അടുത്തുകണ്ട കുററിക്കാട്ടിലേക്ക് അക്രമികൾ നാലുപേരും ഓടിമറഞ്ഞു. വെപ്രാളവുംപരിഭ്രമവും തെല്ലൊന്നടങ്ങിയപ്പോൾ കുററിക്കാട്ടിനുള്ളിൽനിരപ്പായ ഒരു സ്ഥലത്ത് അവർ ക്ഷീണിച്ച് കിടന്നുറങ്ങുകയുംചെയ്തു.

വെളുപ്പിന് തോട്ടത്തിലൂടെ ജോലിക്കു പോയ തൊഴിലാളി സ്ത്രീകൾ അപരിചിതരായ നാലുപേർ ഉറങ്ങിക്കിടക്കുന്നതു കണ്ടു. അവർ മടങ്ങിവന്ന് ജനങ്ങളെ വിവരം അറിയിച്ചു. വടശ്ശേരിക്കര പൊലീസ് ഔട്ട് പോസ്റ്റിലെ പൊലീസുകാർ ഉടനേ സ്ഥലത്തുവരികയും നാലുപേരെയും തന്ത്രപൂർവ്വം കസ്റ്റഡിയിലെടുക്കുകയും ചെയ്തു. ചെറുത്തുനിൽക്കുവാൻ അവർ ഒരു വിഫലശ്രമം നടത്താതിരുന്നില്ല.

പൊലീസ് നാലു പ്രതികളേയും പത്തനംതിട്ട മജിസ്ട്രേട്ട് കോടതിയിയിൽ ഹാജരാക്കി. കൂടുതൽ അന്വേഷണങ്ങൾ നടത്തുന്നതിനും തെളിവുകൾ ശേഖരിക്കുന്നതിനും വേണ്ടി കോടതി നാലു പ്രതികളേയും റിമാൻഡിൽ വയ്ക്കുവാൻ ഉത്തരവായി. പ്രതികളെ അറസ്ററു ചെയ്യുമ്പോൾ അവരുടെ കൈവശമുണ്ടായിരുന്ന രണ്ട് യന്ത്രത്തോക്കുകളും തിരകളും കസ്റ്റഡിയിലെടുക്കുവാനും പൊലീസിനു സാധിച്ചു. കൊല്ലം ജില്ലാ പൊലീസ് സൂപ്രണ്ടു വി. ആർ. രാജീവിൻേറയും അഡീഷണൽ ഡിവൈ. എസ്. പി. വിശ്വനാഥപിള്ളയുടേയും നേതൃത്വത്തിലാണ് ആദ്യഘട്ടത്തിൽ ഈ കേസിൻെറ അന്വേഷണം നടന്നത്. എന്നാൽ പിന്നീട് കേസിൻെറ മുഴുവൻ അന്വേഷണച്ചുമതലയും ക്രൈംബ്രാഞ്ച് ഏറെറടുക്കുകയുണ്ടായി. ക്രൈംബ്രാഞ്ച് ഡി. ഐ. ജി. പി. ജെ. അലക്സാണ്ടർ സ്ഥലത്തു ചെല്ലുകയും കേസ്സിൻെറ തുടർന്നുള്ള അന്വേഷണത്തിന് നേതൃത്വം നൽകുകയും ചെയ്തു. പ്രതികളെ കൗശലപൂർവം വലയിൽ കുടുക്കിയത് അലക്സാണ്ടർ, സുകുമാരൻനായർ എന്നീഹെഡ്കോൺസ്റ്റബിൾമാരും കോശി, സാലി, തങ്കപ്പൻപിള്ള, അബ്രഹാം, ചെല്ലപ്പൻപിള്ള, ബേബി എന്നീ കോൺസ്റ്റബിൾമാരുമാണ്.

ഈ കേസ്സിലെ നാലു പ്രതികളും ഒരു അന്തർ-സംസ്ഥാന കൊള്ളസംഘത്തിലെ അംഗങ്ങളാണെന്ന് ഇതിനകം പൊലീസിനു വിവരങ്ങൾ കിട്ടിക്കഴിഞ്ഞു. ഇവരിൽ മൂന്നുപേർ ഒളിച്ചോടിയ പട്ടാളക്കാരാണത്രേ! വൻതോതിൽ കൊള്ള നടത്തണമെന്ന് മുൻകൂട്ടി പ്ലാൻ ചെയ്ത് പ്രവർത്തന പരിപാടിക്കു രൂപം കൊടുത്തശേഷമാണ് അവർ മദ്ധ്യതിരുവിതാംകൂറിൽ എത്തിച്ചേർന്നത്. ബാങ്കു കവർച്ചകൾ, വലിയ വീടുകളിൽ കൊള്ള നടത്തൽ എന്നിവയായിരുന്നു അവർ പ്ലാൻ ചെയ്തിരുന്നത്. അതിൻെറ മുന്നോടിയായി ഒരു കാർ കൈവശമാക്കുക എന്ന ഉദ്ദേശ്യമേ ഇപ്പോൾ നടത്തിയ തട്ടിപ്പിൽ ഉണ്ടായിരുന്നുള്ളു. തുടക്കത്തിൽത്തന്നെ അവരുടെ തട്ടിപ്പ് തകർന്നുപോകുകയാണുണ്ടായത്. അവർ വഴിയിൽ ഉപേക്ഷിച്ച കാർ പിന്നീട് പൊലീസ് കണ്ടെടുത്തു.

തൃശ്ശൂർ കൊററനല്ലൂർ തുമ്പൂർ പുത്തൂർ വീട്ടിൽ റോബർട്ട് എന്നു വിളിക്കുന്ന റോബി (21), കോഴിക്കോട് പുന്നശ്ശേരി കുട്ടമ്പൂർ ഉണിക്കോരു കണ്ടിയിൽ വിജയൻ (24), മലപ്പുറം ഏറനാട് കോട്ടയ്ക്കൽ കോട്ടൂർ മുറിയിൽ പാലക്കോട്ടുവീട്ടിൽ സുധാകരൻ (22) എന്നീ മൂന്നു പ്രതികൾ ബാംഗ്ളൂർ മിലിട്ടറി സെൻററിൽ ട്രെയിനികളായിരുന്നു. റോബി 1979-ലും വിജയൻ 1980-ലും സുധാകരൻ 1981-ലുമാണ് പട്ടാളത്തിൽ ചേർന്നത്. അവിടത്തെ പരിശീലനത്തിൽ മടുപ്പു തോന്നിയ വിജയനും സുധാകരനും ഏതാനും മാസങ്ങൾക്കു മുമ്പ് അവധിയെടുത്ത് നാട്ടിലേക്കു മടങ്ങി. പക്ഷേ, അവർ കേരളത്തിൽ വന്നശേഷം അധികം താമസിക്കാതെ തിരിച്ചുപോയി. പക്ഷേ, അവർ ബാംഗ്ളൂരിലേക്കല്ല പോയത്. വിജയൻ സോമവാർപേട്ടയിലും, സുധാകരൻ ബാംഗ്ളൂരിലും രണ്ടു ഹോട്ടലുകളിൽ ജോലി നേടി അവിടെ കഴിഞ്ഞുവരികയായിരുന്നു. അവിടെ താമസിക്കുമ്പോഴാണ് കോഴിക്കോട്ടു പുന്നശ്ശേരി കുട്ടമ്പൂർ ഉണിക്കോരു കണ്ടിയിൽ വിജയനുമായി (20) അവർ കണ്ടുമുട്ടിയത്.

നേരത്തെ പ്ലാൻ ചെയ്തതനുസരിച്ച് ഡിസംബർ ആദ്യവാരത്തിൽ റോബി ബാംഗ്ളൂരിലെ മിലിട്ടറി ക്യാമ്പിൽനിന്നും പുറത്തുചാടി. രണ്ടു യന്ത്രത്തോക്കുകളും ആയിരത്തോളം തിരകളും റോബി തന്ത്രപൂർവ്വം കൈവശമാക്കിയിരുന്നു. ഇതെല്ലാം റോബി ചെയ്തത് സുധാകരനും വിജയനുമായി ഗൂഢാലോചന നടത്തിയശേഷമാണെന്ന് അയാൾ പൊലീസിനോട് സമ്മതിച്ചിട്ടുണ്ട്. മുൻകൂട്ടി തീരുമാനിച്ചതനുസരിച്ച് ഡിസംബർ 7-ാംതീയതി അവർ മൂന്നുപേരും ജയനും തിരുവനന്തപുരത്ത് സന്ധിച്ചു. ഭാവി പരിപാടികൾക്ക് അവർ രൂപം കൊടുത്തത് അവിടെവച്ചാണ്. വൻകൊള്ളകൾ നടത്തുന്നതിനുള്ള വിശദമായ പരിപാടികളും അവർ അവിടെവച്ച് ആസൂത്രണംചെയ്തു.

ശബരിമലക്ഷേത്രത്തിൽ മണ്ഡലപൂജ ആരംഭിച്ചിരിക്കുന്നതുകൊണ്ട് പമ്പയുടെ ഭാഗത്തു ചെന്നാൽ അയ്യപ്പന്മാരെ ഇറക്കിയശേഷം പമ്പയിൽനിന്നും മടങ്ങുന്ന ധാരാളം കാറുകൾ കാണുമെന്നും അവയിൽ ഒന്നു തട്ടിയെടുക്കാമെന്നും ആയിരുന്നു ഈ നാൽവർ സംഘത്തിൻെറ കണക്കുകൂട്ടൽ. നാലുപേരും ശബരിമല വ്രതക്കാരെപ്പോലെ താടിയും മുടിയും വളർത്തിയിരുന്നു. സാക്ഷാൽ അയ്യപ്പന്മാരുടെ എല്ലാ ലക്ഷണങ്ങളും തോന്നത്തക്ക വേഷവിധാനങ്ങളും അവർ സംഘടിപ്പിച്ചിരുന്നു. അതുകൊണ്ട് ആർക്കും അവരെ പെട്ടെന്ന് തിരിച്ചറിയുവാൻ കഴിഞ്ഞിരുന്നില്ല.

ബംഗ്ളൂരിലെ മിലിട്ടറി ട്രെയിനിങ് ക്യാമ്പിൽനിന്നും യന്ത്രത്തോക്കുകളും തിരകളുമായി ഒളിച്ചോടിയ റോബിയെ കർണ്ണാടക പൊലീസ്സേന വ്യാപകമായ തിരച്ചിൽ ആരംഭിച്ചു കഴിഞ്ഞിരുന്നു. കേരള പൊലീസിനേയും അവർ ഇക്കാര്യങ്ങൾ അറിയിച്ചിരുന്നു. കേരള പൊലീസും അന്വേഷണത്തിൽ വ്യാപൃതരായിരുന്നു. കർണ്ണാടകത്തിലേയും കേരളത്തിലേയും ചില പ്രമുഖപത്രങ്ങളിൽ അതാതു സംസ്ഥാനങ്ങളിലെ പൊലീസ് ഡിപ്പാർട്ടുമെൻറ് റോബി, വിജയൻ, സുധാകരൻ എന്നിവരുടെ ഫോട്ടോകൾ ചേർത്ത് ഇവരെക്കുറിച്ചുള്ള വിവരങ്ങൾ ലഭിക്കുന്നതിനു വേണ്ടി പരസ്യങ്ങൾ വരെ പ്രസിദ്ധീകരിച്ചിരുന്നു.

## ഏങ്ങലടികൾ മാത്രം

മരിച്ച നന്ദകുമാറിൻേറയും കുഞ്ഞൂട്ടിയുടേയും ബാബു എന്നു വിളിക്കുന്ന ജോണിൻേറയും വീടുകൾ സന്ദർശിക്കുന്നവർക്ക് ദുഃഖം നിറഞ്ഞു നിൽക്കുന്ന അന്തരീക്ഷമാണ് കാണാൻ കഴിയുന്നത്. വടശ്ശേരിക്കരയിലുള്ള നന്ദകുമാറിൻെറ പുത്തൻപുരയിൽ വീട്ടിൽ നിശബ്ദത തളംകെട്ടി നിൽക്കുന്നു. ആരും അധികം സംസാരിക്കുന്നപോലുമില്ല. നന്ദകുമാറിൻെറ അമ്മ വിജയലക്ഷ്മിയുടെ വിങ്ങിപ്പൊട്ടുന്ന കരച്ചിലും ഇടയ്ക്കിടെയുള്ള ഏങ്ങലടികളും മാത്രമാണ് അവിടെ നിശ്ശബ്ദതയ്ക്കിടയിൽ കേൾക്കുവാൻ കഴിഞ്ഞത്. അച്ഛൻ രാമകൃഷ്ണൻനായർ മൗനിയായി മുററത്ത് അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നത് ആരിലും അനുകമ്പ ജനിപ്പിക്കും. നന്ദകുമാറിൻെറ ഒരു സഹോദരനും എൻജിനീയറുമായ രാജൻ ദുബാ

(ശേഷം 49-ാം പേജിൽ)

# ഒരു ചലച്ചിത്രകാരൻെറ പരിണാമം

വിജയകൃഷ്ണൻ

ബാഹ്യവീക്ഷണത്തിൽ, റൊമാൻ പൊളാൻസ്കിയുടെ ചലച്ചിത്രകൃതികളിൽ 'നൈഫ് ഇൻ ദ വാട്ടർ' ഒററപ്പെട്ട അസ്തിത്വം പുലർത്തുന്നുവെന്നു തോന്നും. പൊളാൻസ്കിയുടെ മററു ചിത്രങ്ങളോട് നേരിട്ടു ചാർച്ച പുലർത്തുന്നില്ല ഈ ചിത്രം. ഒഴുക്കനായ ഒരഭിപ്രായ പ്രകടനത്തിൽ ഈ മാററത്തെ കലയിൽ നിന്ന് കമ്പോളതാല്പര്യത്തിലേക്കുള്ള മാററമെന്നു പറഞ്ഞുതള്ളാൻ കഴിയും. സാമാന്യ ജനപ്രീതിയുടെ കാര്യത്തിൽ 'നൈഫ് ഇൻ ദ വാട്ടറി'ൽനിന്നു വ്യത്യസ്തമാണ് മററു ചിത്രങ്ങളുടെ നിലയെന്ന വസ്തുതയിൽ തർക്കമില്ല. എന്നാൽ ഇതിനു പിന്നിൽ പ്രവർത്തിച്ചിട്ടുള്ളത് പൊളാൻസ്കിയുടെ കമ്പോളതാല്പര്യമാണോ എന്ന കാര്യത്തിലാണു സംശയം.

മൗലികതയുള്ള ഒരു കലാകാരനും തുടങ്ങിയേടത്തുതന്നെ നിന്നു തിരിയാറില്ല. അയാളുടെ ശൈലി സൂക്ഷ്മമോ സ്ഥൂലമോ ആയ പരിണാമത്തിനു വിധേയമായിക്കൊണ്ടിരിക്കും. മിക്കപ്പോഴും ഈ പരിണാമം ഗുണപരമാവാനാണിട. എന്നാൽ കലാസിദ്ധികളുടെ പ്രൗഢദശയിൽ സൃഷ്ടി തുടങ്ങുന്ന ചില കലാകാരന്മാർക്ക് പരിണാമം വിപരീതദശയിൽ സംഭവിച്ചുകൂടെന്നില്ല. ദൗർബല്യങ്ങളുടെ നിരവധി വഴിത്താരകൾ പിന്നിട്ടാണ് ഇൻഗ്മർ ബെർഗ്മാൻ 'സെവന്ത് സീലി'ലോ 'വൈൽഡ് സ്ട്രാ ബറീസി'ലോ എത്തിച്ചേർന്നതെങ്കിൽ തൻെറ ആദ്യ ചിത്രത്തോളം കലാപൂർണ്ണമായ മറെറാരു ചിത്രത്തിന് രൂപം നല്കാൻ സത്യജിത്റായിക്കു കഴിഞ്ഞില്ല. ശൈലീപരിണാമത്തിൻെറ രണ്ടു വ്യത്യസ്തമുഖങ്ങളാണ് ബെർഗ്മാനും റായിയും പ്രദർശിപ്പിക്കുന്നത്. ഈ പരിണാമം അനുഭവവേദ്യമാകുന്നതിലുമുണ്ട് ഇതേമാതിരി വൈരുദ്ധ്യം. ചില കലാകാരന്മാരുടെ രചനകൾ പരിണാമ വിധേയമാകുന്നതു് ഒററ നോട്ടത്തിൽ ദർശനീയമായെന്നുവരില്ല. മററു ചിലരുടെ രചനകളാവട്ടെ അത്യന്തം പ്രകടമായ തരത്തിൽത്തന്നെ ഈ പരിണാമം പ്രദർശിപ്പിക്കുന്നു. പരിണാമപ്രക്രിയയുടെ ഇത്തരം വൈരുദ്ധ്യം ഉദാഹരിക്കാൻ മലയാള സിനിമയിൽത്തന്നെ, മാതൃകകളുണ്ട്. 'സ്വയംവര'ത്തിൽ നിന്ന് 'കൊടിയേററ'ത്തിലേക്കും 'എലിപ്പത്തായ'ത്തിലേക്കും നീങ്ങുമ്പോൾ അടൂർ ഗോപാലകൃഷ്ണൻെറ രചനാശൈലിക്കുണ്ടാകുന്ന പരിണാമം ഏറക്കുറെ സൂക്ഷ്മമാണ്. അതേസമയം, 'ഉത്തരായണ'ത്തിൽ നിന്ന് തൻെറ അനന്തര ചിത്രങ്ങളിലേക്കു കടക്കുമ്പോൾ അരവിന്ദൻ പ്രദർശിപ്പിക്കുന്ന പരിണാമം അത്യന്തം പ്രകടമത്രേ. മറെറാരു തലത്തിൽ ഇതേ പ്രകടമായ പരിണാമരീതി തന്നെ 'സ്വപ്നാടന'ത്തിൽ നിന്ന് തൻെറ അനന്തര ചിത്രങ്ങളിലേക്കു നീങ്ങുമ്പോൾ കെ. ജി. ജോർജ്ജും പ്രദർശിപ്പിക്കുന്നു.

ചലച്ചിത്രകാരൻെറ ശൈലിയുടെ പരിണാമങ്ങൾക്ക് നിമിത്തമാവുന്നത് എന്തൊക്കെ ഘടകങ്ങളാണ്? ആഭ്യന്തരവവും ബാഹ്യവുമായഘടകങ്ങൾ ഈ പരിണാമത്തിനു നിമിത്തമായിത്തീരാറുണ്ട്. കച്ചവടതാല്പര്യങ്ങൾക്കോ സമ്മർദ്ദങ്ങൾക്കോ വിധേയമായി ചലച്ചിത്രകാരന് തൻെറ രചനാസമ്പ്രദായത്തിൽ ബോധപൂർവമായ അഴിച്ചുപണി നടത്തേണ്ടിവരാറുണ്ട്. കലാബാഹ്യമായ ഇത്തരംപരിണാമങ്ങൾ ചലച്ചിത്രകാരനെ അവൻെറ വ്യക്തിസത്തയിൽനിന്ന് പിടിച്ചുകററുകയാണു ചെയ്യുന്നത്. ഇതല്ല, ആഭ്യന്തര കാരണങ്ങൾവഴി പരിണാമത്തിലേക്കു നീങ്ങുന്ന ചലച്ചിത്രകാരൻെറ കഥ. ബാഹ്യസമ്മർദ്ദങ്ങൾക്കു വിധേയനാവുന്ന ചലച്ചിത്രകാരൻെറ പരിണാമം അവനെ സ്വന്തം വ്യക്തിസത്തയിൽ നിന്നകററുന്നുവെങ്കിൽ ആഭ്യന്തരഘടകങ്ങൾ ഈ വ്യക്തിസത്തയുടെതന്നെ ഉപഭേദങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു. വ്യക്തിപരമായ അനുഭവങ്ങളുടെ ധാരാളിത്തം കലാകാരന്മാരെ ശീഘ്രപരിണാമത്തിനു വിധേയരാക്കുന്ന ഒരാഭ്യന്തരഘടകമാണ്. വ്യക്തിഗത ദർശനങ്ങൾ ചലച്ചിത്രസൃഷ്ടിയിൽ ഇണക്കിച്ചേർക്കുന്ന കലാകാരനും തൻെറ കർമ്മത്തിൻെറ അപൂർണ്ണത നൽകുന്ന അസഹിഷ്ണുതയാൽ പരിണാ

പൊളാൻസ്കിയുടെ നൈഫ് ഇൻ ദ വാട്ടറിൽ നിന്ന്



മോന്മുഖനായി നീങ്ങുന്നു. ഒടുക്കം പറഞ്ഞ ഈ രണ്ടു കാരണങ്ങളാലാണ് പൊളാൻസ്കിക്ക് 'നൈഫ് ഇൻ ദ വാട്ടറി'ൽ നിന്നുള്ള മാററം അനിവാര്യമായിത്തീർന്നത്. ഇവിടെ സൂചിപ്പിച്ച ബാഹ്യവും ആഭ്യന്തരവുമായ കാരണങ്ങൾ പരസ്പരം തെററിദ്ധരിക്കപ്പെടാറുണ്ട്. ഈ തെററിദ്ധാരണയാണ് പൊളാൻസ്കിയുടെ മാററത്തെ കച്ചവട താല്പര്യത്തിലേക്കുള്ള മാററമായിക്കാണാനിടവരുത്തിയത്.

വ്യക്തിപരമായ അനുഭവങ്ങളുടെ ധാരാളിത്തവും തന്റെ ഇഷ്ടപ്രമേയത്തെ വേണ്ടത്ര പൊലിപ്പിച്ചെടുക്കാനുള്ള വെപ്രാളവുമാണ് പൊളാൻസ്കിക്ക് പരിണാമഹേതുകമായിത്തീർന്നതെന്നാണല്ലോ പറഞ്ഞുവച്ചത്. പൊളാൻസ്കിയുടെ ജീവിതകഥ ഇന്ന് സഹൃദയർക്ക് ഏതാണ്ട് പരിചിതമാണ്. സെൻസേഷനലായ പത്രവാർത്തകൾക്ക് അദ്ദേഹം മിക്കപ്പോഴും നിമിത്തമാകാറുണ്ട്. ആ വാർത്തകളിൽ പലപ്പോഴുമദ്ദേഹത്തിന് ഭീകരനായ ഒരു കുററവാളിയുടേയോ ലൈംഗികരോഗിയുടേയോ മുഖം ലഭിക്കുന്നു. ഒരുകാര്യം സത്യമാണ്: പൊളാൻസ്കിയുടെ ഏതൊരു ചിത്രത്തേയുംകാൾ സംഭവബഹുലവും ഉദ്വേഗകരവുമാണ് അദ്ദേഹത്തിന്റെ ജീവിതകഥ. ഒരു വലിയ കുററവാളിയേയോ ദോഷൈകദൃക്കിനേയോ കരുപ്പിടിപ്പിക്കാനുള്ള വക അദ്ദേഹത്തിന്റെ ബാല്യദശയിൽത്തന്നെ സംഭവിച്ചിട്ടുണ്ട്. ജൂതന്മാരെ തിരഞ്ഞുപിടിച്ച് വകവരുത്തിക്കൊണ്ടിരുന്ന കാലഘട്ടത്തിൽ ബാല്യം പിന്നിട്ട ജൂതനായ പൊളാൻസ്കിക്ക് സാക്ഷ്യംവഹിക്കേണ്ടിവന്ന ഭീകരദൃശ്യങ്ങളെക്കുറിച്ച് സങ്കല്പിച്ചു നോക്കുക. സ്വന്തം അച്ഛനമ്മയും കോൺസൻട്രേഷൻക്യാമ്പിലേക്കു നയിക്കപ്പെടുന്ന കാഴ്ച, ആ ദൃശ്യങ്ങളെയൊക്കെ പിന്നിലാക്കുന്നു. അച്ഛനമ്മയും കോൺസൻട്രേഷൻക്യാമ്പിൽ നഷ്ടമായതോടെ അനാഥമായിത്തീർന്ന ഒരു ബാല്യം എന്തെന്ത് അനുഭവങ്ങളിലൂടെ കടന്നുപോന്നില്ല! ഒടുവിൽ നാം സമ്മാന്യതനേടിയ ഒരു ചലച്ചിത്രകാരനായി പൊളാൻസ്കിയെ കാണുന്നു. ഇപ്പോൾ അദ്ദേഹം വിവാഹിതനാണ്. കണ്ടും പരിചയിച്ചും ഇഷ്ടപ്പെട്ടും നടത്തിയ വിവാഹം. ജീവിതത്തിന്റെ കറുത്ത അദ്ധ്യായങ്ങൾ പിൻമറിഞ്ഞുകഴിഞ്ഞുവെന്ന് അദ്ദേഹം കരുതുന്നു. പക്ഷേ, ദുരന്തം തന്റെ ഇഷ്ടനായകനായ പൊളാൻസ്കിയെ കൈവിടാൻ തയ്യാറാവുന്നില്ല. ജിപ്സികൾ ഭാര്യയുടെ കഴുത്തറുക്കുന്ന കാഴ്ച സ്വന്തം കണ്ണുകളാൽ പൊളാൻസ്കി നോക്കിക്കണ്ടു. അതുംകഴിഞ്ഞ് ചെറു പെൺകിടാങ്ങളുമായുള്ള ബന്ധത്തെച്ചൊല്ലിയുള്ള അപവാദങ്ങൾ. സർഗ്ഗാത്മക ചേതന നീതിന്യായക്കോടതികളുടെ ദയാദാക്ഷിണ്യങ്ങൾ തേടിയ നാളുകൾ. പോളണ്ടിൽ ആദ്യചിത്രം നിർമ്മിച്ച പൊളാൻസ്കി പിന്നെ പല രാജ്യങ്ങളിലും തന്റെ സർഗ്ഗപ്രവർത്തനങ്ങൾ വ്യാപിപ്പിച്ചു. സർഗ്ഗപ്രവർത്തനം ഒരുതരം ദേശാടനമായിരുന്നു അദ്ദേഹത്തിന്.

പൊളാൻസ്കി എന്ന വ്യക്തിയുടെ ഈ നഖചിത്രം പകരുന്ന സങ്കീർണ്ണത അദ്ദേഹത്തിന്റെ ഏതു കഥാപാത്രത്തിലുമുണ്ട്. ബൂഷ്വാസംസ്ക്കാരംകൊണ്ട് ഇത്തരം സങ്കീർണ്ണതകളെ വിദഗ്ദ്ധമായി ആച്ഛാദനം ചെയ്തു നില്ക്കുന്ന ഒരവസ്ഥയാണ് 'നൈഫ് ഇൻ ദ വാട്ടറി'ൽ പൊളാൻസ്ക്കി നമുക്കു കാട്ടിത്തരുന്നത്. ഇവിടെ മാനസിക പ്രശ്നങ്ങൾ വിഭ്രാന്തികളായി മാറുന്നില്ല. ഇവിടെ കഥാപാത്രങ്ങളിൽനിന്ന് കുററബോധം പൂർണ്ണമായും നഷ്ടപ്പെട്ടുകഴിഞ്ഞിട്ടില്ല. പൊളാൻസ്കിയുടെ പിൽക്കാല ചിത്രങ്ങളോടു താരതമ്യപ്പെടുത്തുമ്പോൾ ഇതിനെ 'സൗമ്യ'മെന്നുവേണം വിശേഷിപ്പിക്കാൻ.

വാസ്തവത്തിൽ ഈ സൗമ്യതയിലൊരു പാതി അതിന്റെ ശ്രുപശില്പത്തിൽനിന്നുളവാകുന്നതത്രേ. ഇത്രയ്ക്ക് ഒതുക്കമേറിയ ശ്രുപശില്പത്തിൽ അപൂർവ്വമായേ ചലച്ചിത്രങ്ങൾ ആവിർഭവിക്കാറുള്ളൂ. 'നൈഫ് ഇൻ ദ വാട്ടർ' കണ്ടിരിക്കുമ്പോൾ നമുക്കുതോന്നും, ചലച്ചിത്രകലയുടെ ശ്രുപത്തിന്റെ അതിർവരമ്പുകൾ ഇവിടെ നിർണ്ണയിക്കപ്പെട്ടിരിക്കുന്നുവെന്ന്; കൂടുതൽ കഥാപാത്രങ്ങളും കൂടുതൽ കഥാരംഗങ്ങളും ദീർഘമായ കഥാകാലവും ചലച്ചിത്രകലയ്ക്കന്യമാണെന്ന്. പൊളാൻസ്കിക്കു് അപരിചിതമായ ഒരച്ചടക്കബോധം ചിത്രത്തെ ഉടനീളം ഭരിക്കുന്നു.

ഈ ചിത്രത്തിൽ ഒട്ടാകെ മൂന്നു കഥാപാത്രങ്ങളേയുള്ളൂ. കഥാകാലമോ, പ്രഭാതം മുതൽ പ്രഭാതംവരെ. ചിത്രത്തിന്റെ ഒട്ടുമുക്കാൽ പങ്കിനും കഥാരംഗമാവുന്നത് ഒരു കളിവള്ളമാണ്. ആദ്യവസാനങ്ങളിൽ ഒരു കാറും രംഗവേദിയാവുന്നു. നീണ്ടുപരന്നുകിടക്കുന്ന ജലപ്പരപ്പൊഴിച്ചാൽ നന്നേക്കുറച്ച വസ്തുക്കളേ ചിത്രത്തിൽ ഉപയോഗപ്പെടുത്തിയിട്ടുള്ളൂ. അവയത്രയും ബൂർഷ്വാസുഖഭോഗോപാധികളാണുതാനും. വാസ്തവത്തിൽ ചിത്രത്തിലെ പ്രധാന കഥാരംഗങ്ങളായ നൗകയും കാറും പോലും ആന്ദ്രിയുടെ പ്രൗഢിയുടെ ചിഹ്നങ്ങളാണ്. അല്ലെങ്കിൽ, കഥാനായികയായ ക്രിസ്റ്റീനെതന്നെ അയാളുടെ ഇത്തരം സമ്പാദ്യങ്ങളിലൊന്നായിക്കാണാം. ആന്ദ്രിയുടെ പൊങ്ങച്ചത്തിന്റേതായ ഈ സ്വകാര്യപ്രപഞ്ചത്തിലേക്കാണ് അരാജകവാദിയായ ഒരു ചെറുപ്പക്കാരൻ കടന്നു കയറുന്നത്. ചിത്രത്തിന്റെ തുടക്കത്തിൽ ഒരു ദിവസത്തെ തുഴച്ചിലിന്നായി കാറോടിച്ചെത്തുന്ന ദമ്പതിമാരെയാണ് നാം കാണുന്നത്. ചെറുപ്പക്കാരൻ അപായകരമായ വിധത്തിൽ കാർ തടഞ്ഞുനിറുത്തുകയും ലിഫ്ടാവശ്യപ്പെടുകയും ചെയ്യുന്നു. വാസ്തവത്തിൽ ആന്ദ്രി എന്താണോ അതിന്റെയൊക്കെ എതിർ പുറമാണ് ഈ ചെറുപ്പക്കാരൻ. ആന്ദ്രിയുടെ വസ്തുക്കൾ ചിത്രം നിറഞ്ഞു നിൽക്കേ ചെറുപ്പക്കാരന്റെ ഏക സമ്പാദ്യമായ കത്തിക്ക് കൂടുതൽ പ്രാധാന്യം കൈവരുന്നത് അതുകൊണ്ടാണ്. കത്തി കൂടുതൽ അർത്ഥപൂർണ്ണമാണ്; സർവ്വസുഖസമ്പാദ്യങ്ങൾക്കും മദ്ധ്യേ ആന്ദ്രി എന്തിന്റെ അഭാവത്തെ അനുഭവിക്കുന്നുവോ അതിനെ സൂചിപ്പിക്കുകയും ചെയ്യുന്നു.

ആന്ദ്രി ചെറുപ്പക്കാരന്റെ **കത്തി** വെള്ളത്തിലേക്കെറിയുന്നിടത്തു നിന്നാണ് ചിത്രത്തിലെ ഏററവും വലിയ സംഘട്ടനമാരംഭിക്കുന്നത്. ഈ ക്രിയ വ്യാഖ്യാനഭേദങ്ങൾക്കു വിധേയമാകാവുന്നതാണ്. ഭൗതികാർത്ഥത്തിൽ ഇതിനെ ആന്ദ്രിയുടെ ആസൂയയുടെയും അമർഷത്തിന്റെയും പ്രകടനമായിക്കാണാം. കത്തി നഷ്ടപ്പെടുത്തുന്നതിലൂടെ ഈ ചെറുപ്പക്കാരനെ തന്റെ നിലയിലേക്ക് പിടിച്ചു താഴ്ത്താമെന്ന് അയാൾ ആശിച്ചിരിക്കണം. ചെറുപ്പക്കാരൻ വെള്ളത്തിലേക്കു ചാടുകയും അയാൾ വെള്ളത്തിൽ നഷ്ടപ്പെട്ടുവെന്ന തോന്നലുളവാകുകയും ചെയ്യുമ്പോൾ ആന്ദ്രി ആദ്യമായി അനുഭവിക്കുന്നത് ആശ്വാസമാണ്. പിന്നീടാണ് സമൂഹത്തിന്റെ മുന്നിൽ തനിക്ക് കൊലയാളിയാവേണ്ടിവരുമെന്ന ഭയം അയാളെ കീഴ്പ്പെടുത്താൻ തുടങ്ങുന്നത്. ഈ സന്ധിയിൽ വേണമെങ്കിൽ അയാൾക്ക് തന്റേടത്തോടെ പ്രതികരിച്ച് ഭാര്യയുടെ വിശ്വാസം പിടിച്ചുപററാമായിരുന്നു. എന്നാൽ അയാൾ എളുപ്പം ഭീരുത്വത്തിലേക്കു വഴുതിവീഴുകയാണ്. ചെറുപ്പക്കാരനെ തിരയാനായി വെള്ളത്തിലേക്കു ചാടിയ അയാൾ ഭാര്യയെ അഭിമുഖീകരിക്കാൻ തന്നെ അശക്തനായിപ്പോയി എന്നു കരുതണം. അയാളുടെ തിരച്ചിൽ ഇത്രയ്ക്കു നീണ്ടുപോയതിന് ഈയൊരൊററ കാരണമേ പറയാനുള്ളൂ. തന്റെ പ്രതികാരനിർവഹണത്തിനും ശാശ്വതമായ ഒരു കുററബോധം അടിച്ചേല്പിക്കാനും അയാളുടെ അഭാവത്തിൽ അവൾക്കു സാധിക്കുന്നു. ചെറുപ്പക്കാരന് സ്വയം സമർപ്പിക്കുന്ന അവളുടെ പ്രവൃത്തി ഒരേ സമയം തന്റെ വൈരസ്യത്തിൽനിന്നുള്ള രക്ഷപ്പെടലും തന്നെ ആഡംബരവസ്തുവായിക്കാണുന്ന നിഷ്ക്രിയനായ പുരുഷനോടുള്ള തിരിച്ചടിയുമാണ്.

വികാരവിക്ഷോഭങ്ങളെ സൗമ്യവൽക്കരിച്ച ഈ ചിത്രത്തിൽ നിന്ന് പൊളാൻസ്കി എങ്ങോട്ടാണു നീങ്ങിയത്? പിന്നീടുള്ള പൊളാൻസ്കി ചിത്രങ്ങളിൽ വിക്ഷോഭങ്ങൾ ആച്ഛാദിതമാകുന്നില്ല. ബൂർഷ്വാ സംസ്കാരത്തിന്റെ നെടുംകോട്ടകൾക്കൊന്നും സങ്കീർണ്ണതകൾ ഒതുക്കിയമർത്താൻ കഴിയുന്നില്ല. ഈ ചിത്രങ്ങളിൽ മാനസികപ്രശ്നങ്ങൾ വളരെ വേഗം മാനസികവിഭ്രാന്തികളായി ശ്രുപം മാറുന്നു. കുററബോധത്തിന്റെ സൂക്ഷ്മബിന്ദുക്കൾ പോലും കഥാപാത്രങ്ങളെ ശല്യംചെയ്യുന്നതായി കാണുന്നില്ല. അങ്ങനെ 'റിപ്പൾഷനി'ലെ നായിക മൃഗീയമായ നരഹത്യകളുടെ ഒരു പരമ്പര തന്നെ നടത്തുന്നു. 'ടെനൻറി'ലെ വാടകക്കാരൻ ആത്മഹത്യ ചെയ്ത ഒരു പെൺകുട്ടിയാൽ ആവാഹിക്കപ്പെട്ട് ആത്മഹത്യയിലേക്കു നീങ്ങുന്നു. 'റോസ് മേരീസ് ബേബി'യിൽ ചെകുത്താൻകുട്ടിയുടെ ജനനം രേഖപ്പെടുത്തുന്നു. 'ഡാൻസ് ഓഫ് ദ വാമ്പയേഴ്സി'ൽ രക്തദാഹികളായ രക്തരക്ഷസ്സുകൾ പാഞ്ഞുനടക്കുന്നു. ചുരുക്കത്തിൽ, മനസ്സിലെ ഓളങ്ങൾ ചിത്രീകരിച്ച പൊളാൻസ്കി അതിന്റെ ചുഴികളിലേക്കു് കടന്നു ചെല്ലുകയാണ് ഈ ചിത്രങ്ങളിലൂടെ.

## വടക്കേരിക്കരയിൽ ഹോളിവുഡ് സിനിമാ സീൻ

(44-ാം പേജിൽനിന്നു തുടർച്ച)

യിൽ ജോലിയിലാണ്. നന്ദകുമാറിനും സഹോദരനോടൊപ്പം ദുബായിലേക്കു പോകണമെന്ന് ആഗ്രഹമുണ്ടായിരുന്നു. മറെറാരു സഹോദരനായ മോഹനൻ തിരുവനന്തപുരം യൂണിവേഴ്സിററി കോളേജ് വിദ്യാർത്ഥിയാണ്. രണ്ടു സഹോദരിമാരാണ് നന്ദകുമാറിനുള്ളത്. മൂത്തസഹോദരിയായ ശ്രീകുമാരി ഇപ്പോൾ ഹൈസ്കൂൾ അദ്ധ്യാപികയാണ്. പത്തനംതിട്ട പോസ്ററാഫീസ് ക്ളാർക്ക് ഓമനയാണ് ഇളയ സഹോദരി. മരിച്ച കുഞ്ഞൂട്ടി നന്ദകുമാറിൻെറ അയൽവാസിയും ഒരു റബ്ബർ ടാപ്പിങ് തൊഴിലാളിയുമായിരുന്നു. നന്ദകുമാറിൻെറ സഹായംകൊണ്ടാണ് അവർ രണ്ടു പേരുംകൂടി തടിക്കച്ചവടം തുടങ്ങിയതു്. എഴുപത്തേഴുവയസ്സുകാരനായ പിതാവ് മത്തായി, മകൻെറ വേർപാടിൽ മനം നൊന്തു കഴിയുകയാണ്. ഭാര്യ പെണ്ണമ്മയും ഇരട്ട സന്താനങ്ങളായ സണ്ണി, സജി എന്നിവരുമാണ് കുഞ്ഞൂട്ടിയുടെ കുടുംബാംഗങ്ങൾ.

**പുകവലി ശ്വാസകോശങ്ങളിൽ**
**അർബ്ബുദം ഉണ്ടാക്കുന്നു.**

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

## ഡോ: ജി. വേലായുധൻ എം. ഡി.

## മിസസ് കെ. ആർ.—ഇരിങ്ങാലക്കുട

**ചോദ്യം;**

ഞങ്ങളുടെ വിവാഹംകഴിഞ്ഞ് 5 വർഷമായി. കുട്ടികൾ ഉണ്ടായിട്ടില്ല. എന്റെ ഭർത്താവിന്റെ സെമൻ പരിശോധിച്ച് റിപ്പോർട്ട് താഴെക്കൊടുക്കുന്നു.

| | | |
|---|---|---|
| Number of Spermatoza | : | 24 million/ccm |
| Size | ; | Normal (5% sub normal in size and few double headed and with short tails are seen) |
| Mobility | ; | Normal (3% immobile) |
| PH | ; | 8 |

ഞങ്ങൾക്ക് കുട്ടികളുണ്ടാകാൻ സാദ്ധ്യതയില്ലേ?

**ഉത്തരം:**

സെമൻ പരിശോധിച്ചതിന്റെ ശരിയായ വിവരങ്ങൾ മനസ്സിലാകുന്നില്ല. സെമൻ സാധാരണമായി പരിശോധിക്കുന്ന ഒരു ലബോറട്ടറിയിൽ കൊടുത്തു പരിശോധിപ്പിക്കണം. 24Million/cc എന്നു പറയുന്നതു് സാധാരണയിലും കുറവാണ്. ഇതിൽ എത്ര ശതമാനത്തിന് ചലന ഉല്പാദന ശക്തി ഉണ്ടെന്നുള്ളതും കണ്ടുപിടിക്കണം. ഒരിക്കൽ സെമൻ പരിശോധിച്ചിട്ട് സെമൻ മോശമാണെന്നു തീർച്ചപ്പെടുത്തുന്നതു ശരിയല്ല. രണ്ടുമൂന്നു മാസത്തെ ഇടവേളയിൽ മൂന്നു പ്രാവശ്യമെങ്കിലും പരിശോധിപ്പിച്ചിട്ട് എല്ലാ പരിശോധനയിലും ഒരുപോലെ ആണെങ്കിലേ സെമൻ മോശമാണെന്നു തീർച്ചപ്പെടുത്താനാവൂ.

## മി. എ. എസ്. പി.—ബോംബെ

**ചോദ്യം:**

30 വയസ്സുള്ള വിവാഹിതനാണ്. 4 വയസ്സുള്ള മകളുണ്ട്. ഭാര്യ ഗർഭിണിയാണ്. ഈ സമയങ്ങളിൽ വേറൊരുവനുമായി ബന്ധത്തിലായിരുന്നു എന്നറിയുന്നു. അപമാനിതനാണെങ്കിലും, നിരായുധനാണ്. ഇപ്പോൾ ജനിക്കുന്ന കുഞ്ഞു എന്റേതു തന്നെയായിരിക്കുമോ? അല്ലെങ്കിൽ എങ്ങനെതിരിച്ചറിയും?

**ഉത്തരം:**

നിങ്ങൾ നേരിട്ടു കണ്ടു ബോദ്ധ്യമാകുന്നതുവരെ ഇങ്ങനെയുള്ള സംശയങ്ങൾ വച്ചുപുലർത്തരുതു്. അതു് നിങ്ങളുടെ ആരോഗ്യത്തിനും കുടുംബക്ഷേമത്തിനും അപകടകരമായിഭവിക്കും. വെറും മാനസിക കാരണങ്ങളാൽ മാത്രം ചിലർക്ക് ഇങ്ങനെയുള്ള സംശയങ്ങളുണ്ടാകുന്നുണ്ട് സംശയം ഒരിക്കൽ ഉണ്ടായാൽ അതു ക്രമേണ ശക്തിപ്രാപിക്കുന്നതും സാധാരണമാണ്. നിങ്ങൾ നേരിട്ടെഴുതിയാൽഅല്ലെങ്കിൽ നേരിൽ കാണാൻ സൗകര്യപ്പെടുത്തിയാൽ ഇതേപ്പററി വിശദമായി വിശകലനം ചെയ്തു് അല്ലെങ്കിൽ ചർച്ചചെയ്ത് ഇതിനു പോംവഴി കണ്ടുപിടിക്കുന്നതിനു ഞങ്ങൾ ഒരു സംഘടന രൂപീകരിച്ചിട്ടുള്ളതുവഴി വേണ്ട ഉപദേശങ്ങളും നിർദ്ദേശങ്ങളും നൽകാവുന്നതാണ്.

## മിസസ് പി.—കൊല്ലം

**ചോദ്യം:**

ഞങ്ങളുടെ വിവാഹംകഴിഞ്ഞിട്ട് രണ്ടു കൊല്ലമായി. ഇതുവരെ കുട്ടികൾ വേണ്ടെന്നു വച്ചിരിക്കുകയാണ്. സ്ഥിരമായി നിരോധ് ഉപയോഗിക്കാറുണ്ട്. ഇപ്പോൾ ബന്ധപ്പെടുന്ന സമയത്തു് അതിഭയങ്കരമായ വേദനയാണ്. അകത്തു് മുറിവുള്ളതായി തോന്നുന്നുണ്ട്. ചിലപ്പോൾ രക്തവരകാണാറുണ്ട്. ഒരു ഡോക്ടറെ നേരിൽക്കാണാൻ വിഷമമുണ്ട്. വേണ്ട പരിഹാരം നിർദ്ദേശിച്ചാൽ ഉപകാരമായി.

**ഉത്തരം:**

ഭഗാശയത്തിൽ ശരിയായ വഴുവഴുപ്പ് (Lubrication) ഉണ്ടാകാതെ പതിവായി നിരോധ് ഉപയോഗിച്ച് ലൈംഗികബന്ധത്തിലേർപ്പെട്ടാൽ ഭഗാശയഭിത്തികളിലെ ചർമ്മം ഉരസൽമൂലം വ്രണപ്പെടാം. അങ്ങനെയായാൽ നിങ്ങൾ അനുഭവപ്പെടുന്ന അസുഖങ്ങൾ ഉണ്ടാകാം. അപൂർവ്വമായി നിരോധ് ഉപയോഗിച്ചാൽ റബ്ബറിന്റെ 'അലർജി'കൊണ്ടു ഭഗാശയഭിത്തികളിൽ നീർവീഴ്ചയും പഴുപ്പും ഉണ്ടാകാം. (Inflamation and Ulceration) അതു കാരണമായും വേദന അനുഭവപ്പെടാം. രക്തവും രക്തം കലർന്ന ചലവും ഒലിച്ചു വരുന്നതായി അനുഭവപ്പെടാം. ഇതൊന്നുമല്ലാതെ മററു കാരണമായും ഇങ്ങനെ അനുഭവപ്പെടാം. അതിനാൽ ഉടനെ വൈദ്യപരിശോധനയ്ക്കു വിധേയയാകേണ്ടതു് അവശ്യം വേണ്ടതാണ്.

## മിസസ് വി. ആർ.—പരപ്പനങ്ങാടി

**ചോദ്യം:**

രണ്ടുപ്രാവശ്യം വീതം എല്ലാ ദിവസവും ഞാനും ഭർത്താവുമായി ബന്ധം വയ്ക്കാറുണ്ട്. പക്ഷേ, ഒരിക്കലും എനിക്കു തൃപ്തിവരുന്നില്ല. ഇതിനു പരിഹാരമുണ്ടോ?

**ഉത്ത, ം:**

ലൈംഗികകാര്യങ്ങളിൽ പ്രത്യേകം അറിവു സമ്പാദിച്ച ഡോക്ടർമാരെ കണ്ടു് നിർദ്ദേശങ്ങൾ സ്വീകരിക്കണം.

Published by M. S. Sreenivasan on behalfof Laisa Publications Private Ltd Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS. Trivandrum-695024. Editor: M. S. MANI.

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res 8126996

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234